നവംബർ 2020

# ക്രൈസ്തവ കാഹളം







# ഫ്രത്തെല്ലി തൂത്തി

## എല്ലാവരും സഹോദരർ

Franciscus



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, ദുഃഖിതരെപ്പോലെയായിരുന്നെങ്കിലും നീ സദാ ആനന്ദിച്ചുകൊണ്ടിരുന്നു; ദരിദ്രയായിരുന്നെങ്കിലും അനേകരെ സമ്പന്നരാക്കുന്നു; ഒന്നുമില്ലാത്തവരെപ്പോലെയായിരുന്നെങ്കിലും നീ എല്ലാം ഉള്ളവളാകുന്നു. എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ

# ആദരാഞ്ജലികൾ



ഡോ. ജോസഫ് മാർത്തോമ്മാ

മെത്രാപ്പോലീത്താ

# ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ ക്രൈസ്തവസഭകൾക്ക് അതുല്യനേതൃത്വം

**കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് ബാവാ**
മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്.



അഭിവന്ദ്യ ജോസഫ് മാർത്തോമാ മെത്രാപ്പോലീത്ത നവതിയിൽ പ്രവേശിച്ചപ്പോൾ തിരുവനന്തപുരം മേജർ ആർച്ചുബിഷപ്സ് ഹൗസിൽ നൽകിയ സ്വീകരണത്തിൽ അത്യഭിവന്ദ്യ കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ കുരിശുമാല അണിയിക്കുന്നു.

ഭാരതത്തിലെ, വിശിഷ്യാ, കേരളത്തിലെ ക്രൈസ്തവ സഭകൾക്ക് അതുല്യമായ നേതൃത്വം നൽകി വന്നിരുന്ന മലങ്കര മാർത്തോമ്മാ സുറിയാനി സഭയുടെ പരമാദ്ധ്യക്ഷൻ അഭിവന്ദ്യ ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനിയുടെ നിര്യാണത്തിലൂടെ മാർത്തോമ്മാ സഭയ്ക്ക് മാത്രമല്ല ക്രൈസ്തവ സഭകൾക്കും പൊതുസമൂഹത്തിനും വലിയ നഷ്ടമാണ് സംഭവിച്ചിരിക്കുന്നത്.

എക്യുമെനിക്കൽ രംഗത്ത് നിരന്തരമായ ജാഗ്രതയും കരുതലും ഇടപെടലും മെത്രാപ്പോലീത്തായുടെ സവിശേഷതകളായിരുന്നു. സഭകളുടെ ലോക കൗൺസിൽ, സഭകളുടെ ദേശീയ കൗൺസിൽ, കേരള കൗൺസിൽ ഓഫ് ചർച്ചസ്, മാർത്തോമ്മാ, സി.എസ്.ഐ., സി.എൻ.ഐ., സഭൈക്യസംരഭത്തിന്റെ ശക്തനായ പ്രവാചകൻ, കാസാ, വേൾഡ് വിഷൻ തുടങ്ങിയ സാമൂഹിക പ്രസ്ഥാനങ്ങളുടെ തേരാളി തുടങ്ങി അനേകം മേഖലകളിൽ സവിശേഷമായ വ്യക്തിമുദ്രപതിപ്പിച്ച ഡോ. ജോസഫ് മാർത്തോമ്മാ ക്രൈസ്തവസമൂഹത്തിന്റെ ഐക്യമെന്ന വലിയ സ്വപ്നം മനസ്സിൽ താലോലിച്ച ശ്രേഷ്ഠ ഇടയനാണ്. മാർത്തോമ്മാ സഭയുടെ പ്രചാരണത്തിലും വളർച്ചയിലും വലിയ പങ്കാണ് ഡോ. ജോസഫ് മാർത്തോമ്മാ നിർവ്വഹിച്ചിട്ടുള്ളത്. വിവിധ വിഷയങ്ങളിലെ ധീരമായ നിലപാലുകൾ അദ്ദേഹത്തിന്റെ പ്രത്യേകതയാണ്. ഇൻർ ചർച്ച് കൗൺസിൽ യോഗങ്ങളിൽ ആതിഥേയനായും അംഗമായും തിരുമേനി നൽകിയ നേതൃത്വം അതുല്യമാണ്. പ്രകൃതി ദുരന്തങ്ങളിലും സംഘർഷവേളകളിലും രോഗാവസ്ഥയിലും അഭിവന്ദ്യ ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്തായെ വ്യക്തികൾക്കും കുടുംബങ്ങൾക്കും ദേശങ്ങൾക്കും സ്വാന്തനമായി ഇന്ത്യയിൽ പലയിടങ്ങളിലും നമ്മുടെ സഭകളും പൊതുസമൂഹവും കണ്ടുമുട്ടിയിട്ടുണ്ട്. ക്രൈസ്തവ സഭകളുടെ ഒന്നിച്ചുള്ള പ്രവർത്തനവും സാക്ഷ്യവും നമ്മുടെ വലിയ കടമയായി അഭിവന്ദ്യ തിരുമേനി എന്നും കരുതിയിരുന്നു. ഇത് വ്യക്തിപരമായി എനിക്ക് ബോധ്യപ്പെട്ടിട്ടുള്ളതാണ്.

മലങ്കര സുറിയാനി കത്തോലിക്കാ സഭയോടും വ്യക്തിപരമായി എന്നോടും ഡോ. ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്താ കാണിച്ചിട്ടുള്ള എല്ലാ സ്നേഹത്തിനും കരുതലിനും ഹൃദയം നിറഞ്ഞ കൃതജ്ഞത അർപ്പിക്കുന്നു. അദ്ദേഹത്തിന്റെ ദേഹവിയോഗത്തിൽ അനുശോചനം രേഖപ്പെടുത്തുകയും ആത്മശാന്തിക്കായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.



# സ്വവർഗ്ഗ ലൈംഗികത: മാർപാപ്പ പറഞ്ഞതും പറയാത്തതും



**റവ. ഡോ. സ്കറിയ കന്യാകോണിൽ**
റെക്ടർ, സെന്റ് തോമസ് അപ്പസ്തോലിക് സെമിനാരി, കോട്ടയം

ഫ്രാൻസിസ് മാർപാപ്പയുടെ ജീവിതത്തെ അടിസ്ഥാനമാക്കിയുള്ള 'ഫ്രാൻചെസ്കോ' എന്ന ഡോക്യുമെന്ററിയിൽ മാർപാപ്പയുടെ അഭിപ്രായമെന്ന നിലയിൽ മാധ്യമങ്ങളിൽ വന്ന വാർത്തയുടെ സത്യാവസ്ഥ മനസിലാക്കുന്നത് ഉചിതമായിരിക്കും. മലയാളത്തിലെ ചില പത്രങ്ങളും ഇതിന്റെ സത്യാവസ്ഥ മനസിലാക്കാതെയാണ് ഈ വാർത്തയ്ക്ക് പ്രാധാന്യം നല്കിയത്. സ്പാനിഷ് ഭാഷയിൽ മാർപാപ്പ പറഞ്ഞ വാക്കുകൾ ഇപ്രകാരമാണ്: "സ്വവർഗ ആഭിമുഖ്യമുള്ള ഓരോ വ്യക്തിക്കും കുടുംബത്തിൽ ജീവിക്കാനുള്ള അവകാശമുണ്ട്. അവർ ദൈവത്തിന്റെ മക്കളാണ്. അവരെ കുടുംബത്തിൽ നിന്നു പുറത്താക്കുകയോ ജീവിതം ദുരിതപൂർണമാക്കുകയോ ചെയ്യരുത്. നമുക്ക് ആവശ്യം പരസ്പരമുള്ള സഹവർത്തിത്വം സാധ്യമാക്കുന്ന സിവിൽ നിയമമാണ്. അപ്രകാരം അവർക്കുള്ള അവകാശം നൈയാമികമായി സാധ്യമാക്കണം".

സഹവർത്തിത്വത്തെ (co-existence) സൂചിപ്പിക്കുന്ന സ്പാനിഷ് ഭാഷയിലെ convivencia civil എന്ന പ്രയോഗത്തെ സ്വവർഗവിവാഹത്തിന്റെ ധ്വനിയുള്ള ഒത്തുചേരൽ (civil union) എന്ന ദുർവ്യാഖ്യാനം നല്കി മാധ്യമങ്ങൾ മാർപാപ്പയുടെ അഭിപ്രായത്തെ വളച്ചൊടിക്കുകയാണു ചെയ്തത്. സ്വവർഗ ലൈംഗികതയെക്കുറിച്ചു കത്തോലിക്കാ സഭ നാളിതുവരെ നല്കിയ പ്രബോധനങ്ങൾക്കു വിരുദ്ധമായി ഒന്നും മാർപാപ്പ അഭിപ്രായപ്പെടുന്നില്ല.

സ്വവർഗ ലൈംഗികതയെ അനുകൂലിക്കുന്ന കോടതിവിധികളുടെയും രാജ്യാന്തര നിയമങ്ങളുടെയും ഒരു കാലഘട്ടത്തിലൂടെയാണ് നാം കടന്നുപോകുന്നത്. ഇതിന്റെ ശരിതെറ്റുകളെക്കുറിച്ചുള്ള ആശയക്കുഴപ്പം ഇന്നു പൊതുസമൂഹത്തിൽ ഉടലെടുത്തിട്ടുണ്ട്. എന്നാൽ, വിശുദ്ധ ഗ്രന്ഥം, സഭാപാരമ്പര്യം, സഭാപിതാക്കന്മാരുടെ പ്രബോധനം, സഭാ രേഖകൾ, കൂദാശാ ജീവിതം എന്നിവയുടെ അടിസ്ഥാനത്തിൽ കത്തോലിക്കാ സഭയുടെ ധാർമികപ്രബോധനം ഇതു തെറ്റാണെന്നു പഠിപ്പിക്കുന്നു. ഇതിനെക്കുറിച്ചു പല രേഖകളും കാലാകാലങ്ങളിൽ സഭ പുറപ്പെടുവിച്ചിട്ടുണ്ട്. ആ രേഖകളുടെ പ്രധാന ആശയങ്ങളെ ഇപ്രകാരം സംഗ്രഹിക്കാം.

1. സ്വവർഗ ലൈംഗികത ഗൗരവമായ തിന്മയാണ് (ഉല്പ 19:1–11 ; ലേവ്യ 18:22 ; 20:13 ; റോമ 1:22–27; 1 കോറി 6:9–10 ; 1 തിമോ 1: 9–10).

2. സ്വാഭാവിക ധാർമിക നിയമത്തിന് എതിരാണ്. മനുഷ്യ സ്വഭാവത്തിൽ ധാർമികമായി എന്താണു ശരി, എന്താണു തെറ്റ് എന്നത് മനുഷ്യ സത്തയിൽ നിന്നും യുക്തിയിൽനിന്നും മനസിലാക്കാൻ സാധിക്കും.

3. മനുഷ്യന്റെ സത്ത അല്ലെങ്കിൽ ശരീരത്തിന്റെ ഘടന നോക്കിയാൽതന്നെ മനസിലാകും സ്ത്രീ-പുരുഷ ലൈംഗിക അവയവങ്ങൾ പരസ്പര പൂരകങ്ങളാണെന്ന്. പുരുഷനും പുരുഷനും അഥവാ സ്ത്രീയും സ്ത്രീയുമായുള്ള ബന്ധം അസ്വാഭാവികമാണ്.

4. ജീവദായകം, സ്നേഹദായകം എന്നീ രണ്ട് അടിസ്ഥാന മാനങ്ങളാണു ലൈംഗികതയ്ക്കുള്ളത്. അവ സ്വവർഗ ലൈംഗികതയിൽ സന്നിഹിതമല്ല. ജീവദായകം എന്ന അർഥത്തിൽ നോക്കുമ്പോൾ സ്വവർഗ ബന്ധത്തിലേർപ്പെടുന്നവർക്കു പുതിയ ജീവനു ജന്മം നല്കാനുള്ള സ്വാഭാവിക സാധ്യതയില്ല. കൂടാതെ സ്വവർഗ ലൈംഗികതയിൽ ശാരീരിക

സ്നേഹത്തിനു മുൻതൂക്കം കൊടുക്കുന്നതു കൊണ്ടു ദൈവസ്നേഹത്തിൽ അധിഷ്ഠിതമായ സ്നേഹത്തിനും സ്ഥാനമില്ല. സ്ത്രീയും പുരുഷനു മാണ് വിവാഹബന്ധത്തിൽ ഏർപ്പെടേണ്ടതെന്നും അതു പരസ്പര പൂരകങ്ങളാണെന്നുമുള്ള കത്തോലിക്കാ സഭയുടെ പ്രബോധനം എല്ലാ മതങ്ങളും സംസ്കാരങ്ങളും സ്വീകരിക്കുന്നതാണ്. അതിന്റെ നിയത ലക്ഷ്യങ്ങളും അവിഭാജ്യ ഘടകങ്ങളും ഹനിക്കപ്പെടരുത്. വിവാഹ ജീവിതത്തിന്റെയും കുടുംബജീവിതത്തിന്റെയും ജീവശാസ്ത്രപരമായ അർഥത്തെയും നരവംശപരമായ അർഥത്തെയും സ്വവർഗ ലൈംഗികത വെല്ലുവിളിക്കുന്നു. കുഞ്ഞുങ്ങളുടെ സമഗ്രമായ വളർച്ചയ്ക്കു മാതാപിതാക്കളുടെ പരിചരണം അത്യാവശ്യമാണ്. കുഞ്ഞുങ്ങളുടെ വൈകാരികവളർച്ചയെ ഇതു ഗൗരവമായി ബാധിക്കും. ഇങ്ങനെ നോക്കുമ്പോൾ കുഞ്ഞുങ്ങളുടെ അവകാശങ്ങൾക്കും താത്പര്യങ്ങൾക്കും സ്വവർഗവിവാഹം തടസമാണ്. 2014 –ൽ റോമിൽ നടന്ന മതാന്തര സമ്മേളനത്തിൽ ഫ്രാൻസിസ് മാർപാപ്പ ഇപ്രകാരം പറഞ്ഞു: "കുടുംബമാണ് സഹവർത്തിത്വത്തിന്റെ അടിസ്ഥാനം അമ്മയും അപ്പനുമുള്ള കുടുംബത്തിൽ, അവരുടെ പരിചരണത്തിൽ വളർന്നുവരാനുള്ള അവകാശം എല്ലാ കുഞ്ഞുങ്ങൾക്കും ഉണ്ട്".

സ്വവർഗ സ്വഭാവമുള്ള വ്യക്തികളെ ബഹുമാനിക്കുന്നതു സ്വവർഗ ലൈംഗിക ബന്ധത്തെയോ സ്വവർഗ വിവാഹത്തെയോ അംഗീകരിച്ചുകൊണ്ടാവരുത്. സ്വവർഗ ലൈംഗികത ഗൗരവമായ തിന്മയാണെന്നു കത്തോലിക്കാ സഭ പറയുമ്പോഴും ഇത്തരം വ്യത്യസ്ത ലൈംഗികാഭിമുഖ്യമുള്ളവരെ സഭ പരിമിതിയില്ലാതെ സ്നേഹിക്കുന്നു. കാരണം ദൈവം എല്ലാവരെയും സ്നേഹിക്കുന്നു (ഗലാ 3:26–28). അവരെ തുല്യ മഹത്വമുള്ള വ്യക്തികളായി പരിഗണിക്കാനും ബഹുമാനിക്കാനും നമുക്കു സാധിക്കണം (ലൈംഗിക ധാർമികതയെക്കുറിച്ചുള്ള വിശ്വാസ തിരുസംഘത്തിന്റെ 1975–ലെ രേഖ, നമ്പർ 8). അവർക്കും അവരുടേതായ ആവശ്യങ്ങളും അവകാശങ്ങളുമുണ്ട്. ലൈംഗിക വ്യത്യസ്തതയുടെ പേരിൽ വിവേചനം ഉണ്ടാകാൻ പാടില്ല. കൂടാതെ ദൈവത്തിന്റെ വിടുതൽ നല്കുന്ന കൃപയോടുള്ള ആഴമായ സഹകരണത്തിലൂടെ മാത്രമേ ഒരു വ്യക്തിക്കു തന്റെ സ്വവർഗ ലൈംഗിക ചോദനയുടെ ബലഹീനതയിൽനിന്നു പുറത്തുകടക്കാൻ സാധിക്കുകയുള്ളൂ (സ്വവർഗാഭിമുഖ്യമുള്ള വ്യക്തികളുടെ അജപാലനത്തെക്കുറിച്ചുള്ള വിശ്വാസ തിരുസംഘത്തിന്റെ 1986–ലെ രേഖ, നമ്പർ 11).

ചുരുക്കത്തിൽ, സ്വവർഗ ലൈംഗികതയെക്കുറിച്ചു കത്തോലിക്കാസഭയുടെ നൂറ്റാണ്ടുകളായുള്ള പ്രബോധനത്തിന്റെ വെളിച്ചത്തിൽ വിലയിരുത്തുന്പോൾ ഫ്രാൻസിസ് മാർപാപ്പ പുതിയ കാര്യങ്ങളൊന്നും പഠിപ്പിക്കുന്നില്ലെന്നു മാത്രമല്ല, പരമ്പരാഗതമായ പ്രബോധനത്തിൽ നിന്നു വ്യതിചലിക്കുന്നുമില്ല. കാരണം സ്വവർഗ പ്രവൃത്തികളും വിവാഹവും ധാർമികമായി തെറ്റാണെന്നു സഭ പഠിപ്പിക്കുമ്പോഴും ഈ വ്യക്തികളോടു കരുണയിലധിഷ്ഠിതമായ ഒരു അജപാലന നയമാണ് സഭ അവലംബിക്കുന്നത്. സഭയുടെ ധാർമിക പ്രബോധനവും കരുണാർദ്രമായ അജപാലനാഭിമുഖ്യവും തമ്മിലുള്ള വ്യത്യാസം മനസിലാക്കിയാൽ മാത്രമേ മാർപാപ്പയുടെ അഭിപ്രായത്തിന്റെ പൊരുൾ നമുക്കു വ്യക്തമാവുകയുള്ളൂ.

കത്തോലിക്കാസഭ ഒരു പ്രബോധനം നടത്തുന്നതിനു നിയതമായ മാർഗങ്ങളാണു നൂറ്റാണ്ടുകളായി ഉപയോഗിക്കുന്നത്. ഒരു ഡോക്യുമെന്ററി ഫിലിമിൽ സാന്ദർഭികമായി പരിശുദ്ധ പിതാവ് പറയുന്ന വാക്കുകൾ സഭാ പ്രബോധനത്തിൽനിന്നുള്ള വ്യതിചലനമായി വ്യാഖ്യാനിക്കാൻ സാധ്യമല്ല. ബിബിസി ഇതിനെക്കറിച്ച് നൽകിയ വാർത്താവിശകലനത്തിൽ സഭാ പ്രബോധനത്തിൽ മാറ്റം വരുത്താനുള്ള സൂചനയൊന്നും ഈ വാക്കുകളിൽ ഇല്ല എന്നാണു പ്രസ്താവിച്ചത്. ബ്യൂണസ് ഐറിസിൽ ആർച്ച് ബിഷപ് ആയിരുന്നപ്പോൾ ഫ്രാൻസിസ് മാർപാപ്പ സ്വവർഗ വിവാഹത്തിന്റെ ശക്തനായ എതിരാളി ആയിരുന്നു. സാധാരണ വിവാഹവും സ്വവർഗാനുരാഗികളുടെ വിവാഹവും താരതമ്യം ചെയ്യുന്നത് ഒരു അധഃപതനമാണെന്നാണ് അദ്ദേഹം അഭിപ്രായപ്പെട്ടത്. സ്വവർഗവിവാഹത്തിൽ ഏർപ്പെടുന്നവർ കുട്ടികളെ ദത്തെടുക്കുന്നത് അദ്ദേഹം അംഗീകരിക്കുന്നില്ല.

സ്വവർഗ വിവാഹത്തെപ്പറ്റി മാർപാപ്പ ഇന്റർവ്യുവിൽ ഒന്നും പറയുന്നില്ല എന്നതാണു വാസ്തവം. സഭാ പ്രബോധനങ്ങളെ തിരുത്താനോ പുതിയവ നൽകാനോ ഉള്ള വേദി ഒരു ഇൻറർവ്യൂ അല്ല എന്നു ചുരുക്കം.

സ്വവർഗ ലൈംഗികാഭിമുഖ്യത്തെ സഭ പാപമായിട്ടല്ല, ക്രമരാഹിത്യമായിട്ടാണു കാണുന്നത്. സ്വാഭാവിക ലൈംഗികതയിൽ എന്നപോലെസ്വവർഗ ലൈംഗികതയിലും ക്രമരഹിതമായ പ്രവൃത്തികൾ ഉണ്ടാകാതെ സൂക്ഷിക്കേണ്ടതാണ്. ക്രമരഹിതമായ ലൈംഗികാഭിമുഖ്യമുള്ളവരും ദൈവമക്കളാണ്. അവരെ അക്കാരണത്താൽ പാപികൾ എന്നു മുദ്രകുത്താൻ പാടില്ല. അവരും മാന്യതയും ബഹുമാനവും അർഹിക്കുന്നവരാണ്.

2014 മാർച്ചിൽ ഫ്രാൻസിസ് മാർപാപ്പ ഇറ്റാലിയൻ ദിനപത്രമായ കൊറിയേറെ ദെല്ല സേറായ്ക്ക് അനുദിച്ച അഭിമുഖത്തിനുശേഷവും സ്വവർഗാനുരാഗികളുടെ "ബന്ധം" ചർച്ചാ വിഷയമായി. തുടർന്ന് പരിശുദ്ധ പിതാവ് അർഥശങ്കയ്ക്ക് ഇടയില്ലാതെ പറഞ്ഞു: "വിവാഹം നടക്കുന്നത് ഒരു പുരുഷനും സ്ത്രീയും തമ്മിലാണ്. രാഷ്ട്രങ്ങൾ ആളുകൾ ഒന്നിച്ചു താമസിക്കുന്നതിനെ പല കാരണങ്ങളാൽ ക്രമപ്പെടുത്താൻ ശ്രമിക്കുന്നുണ്ട്... ഇപ്രകാരമുള്ള ബന്ധങ്ങളെ എങ്ങനെ കൃത്യമായി നിർവചിക്കാമെന്ന് എനിക്കറിഞ്ഞുകൂടാ. വ്യത്യസ്ത കേസുകൾ പരിഗണിച്ച്, ഓരോന്നും പ്രത്യേകം വിലയിരുത്തണം".

സ്വവർഗാനുരാഗികളുടെ ബന്ധത്തെന്യായീകരിക്കുന്നതിനു പകരം വിവാഹത്തിലെ സ്ത്രീ–പുരുഷ പങ്കാളിത്തത്തെ പരിശുദ്ധ പിതാവ് അടിവരയിട്ട് ഉറപ്പിക്കുകയാണു ചെയ്തത്.

*(കടപ്പാട് ദീപിക)*




നവംബർ 2020 ▪ വാല്യം 81 ▪ ലക്കം 11

രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943 bovasmathew@gmail.com



സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം , സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4

# ഉള്ളടക്കം

എഡിറ്റോറിയൽ

# കേൾക്കാൻ ചെവിയുള്ളവൻ കേൾക്കട്ടെ!

പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ വീണ്ടും സഭയോടും പൊതുസമൂഹത്തോടും തന്റെ മൂന്നാമത്തെ ചാക്രിക ലേഖനത്തിലൂടെ സംസാരിക്കുന്നു. മെച്ചപ്പെട്ട ഒരു ലോകത്തിനായി സമാധാനത്തിന്റെയും സഹവർത്തിത്വത്തിന്റെയും പാത സ്വീകരിക്കുവാൻ മാർപാപ്പ മനുഷ്യ സമൂഹത്തോട് ആവശ്യപ്പെടുന്നു. മാർപാപ്പയായി തെരഞ്ഞെടുക്കപ്പെട്ടപ്പോൾ അസീസിയിലെ വി. ഫ്രാൻസിസിന്റെ പേരാണ് അദ്ദേഹം സ്വീകരിച്ചത്. പേര് സ്വീകരിക്കുന്നതിൽ തീർന്നില്ല ആ ബന്ധം, അടിമുടി ഫ്രാൻസിസ് ആവുകയായിരുന്നു അദ്ദേഹം. വാക്കിലും, പ്രവൃത്തിയിലും, ചിന്തയിലും, ധ്യാനത്തിലും, പ്രബോധനത്തിലും ഫ്രാൻസിസ്കൻ ചിന്താധാര പരിശുദ്ധ പിതാവിനെ നിഴൽപോലെ പിന്തുടർന്നു. ചാക്രിക ലേഖനത്തിന് തലക്കെട്ട് കൊടുത്തിരിക്കുന്നത് "ഫ്രത്തേലി തൂത്തി" എന്നാണ്. എല്ലാവരും സഹോദരർ എന്നാണ് ഇതിന്റെ അർത്ഥം. വിശുദ്ധ ഫ്രാൻസിസ് അസീസി തന്റെ സമൂഹാംഗങ്ങൾക്ക് നൽകുന്ന ഉപദേശത്തിൽ നിന്നുമാണ് ഈ വാക്ക് സ്വീകരിക്കുന്നത്. കഴിഞ്ഞ ഒക്ടോബർ 3-ാം തീയതി റോമിലെ വത്തിക്കാനിൽ നിന്നും റോഡ് മാർഗം കാറിൽ യാത്ര ചെയ്ത് അസീസി എന്ന ചെറുപട്ടണത്തിൽ പരിശുദ്ധ പിതാവ് എത്തിച്ചേർന്നു. വിശുദ്ധ ഫ്രാൻസിസ് അസീസിയുടെ കബറിടം സ്ഥിതിചെയ്യുന്ന പള്ളിയിൽ വിശുദ്ധ കുർബാന അർപ്പിച്ചതിനുശേഷം അവിടെ വച്ച് ഈ ചാക്രിക ലേഖനത്തിൽ മാർപാപ്പ ഒപ്പുവച്ചു. കോവിഡ്19ന്റെ നിയന്ത്രണങ്ങൾ ലോകം മുഴുവനും വന്നതിനുശേഷം മാർപാപ്പ ഇതാദ്യമായാണ് റോമിനു പുറത്തേക്ക് യാത്ര ചെയ്യുന്നത്. തൊട്ടടുത്ത ദിവസം നാലാം തീയതി വിശുദ്ധ ഫ്രാൻസിസിന്റെ തിരുന്നാൾ ദിവസം വത്തിക്കാനിൽ ഈ പ്രബോധന രേഖ ഔദ്യോഗികമായി പ്രസിദ്ധീകരിച്ചു. തന്റെ ആദ്യ ചാക്രികലേഖനമായ "ലൗദാത്തോ സീ"യിൽ നമ്മുടെ പൊതു ഭവനമായ ഭൂമിയെ കുറിച്ചാണ് പാപ്പ പഠിപ്പിക്കുന്നത്. അതിന്റെ തുടർച്ചയാണ് ഫ്രത്തേലി തൂത്തി.

എല്ലാ അതിർവരമ്പുകളെയും കാറ്റിൽ പറത്തുന്ന സ്നേഹത്തിലേക്കും സാഹോദര്യത്തിലേക്കും സുവിശേഷാനുസൃതമായ ജീവിതത്തിലൂടെ കടന്നു വരുവാൻ മാർപാപ്പാ മനുഷ്യ സമൂഹത്തെ ആഹ്വാനം ചെയ്യുന്നു. എല്ലാ മനുഷ്യരും ലോകത്ത് സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് തുല്യ അവകാശങ്ങളോടെയും കടമകളോടെയും ദൈവീകമായ മഹത്വത്തോടെയുമാണ്. അതിനാൽ എല്ലാവരും സഹോദരീ സഹോദരന്മാരായി ജീവിക്കണം. ഒരു മനുഷ്യകുടുംബം എന്ന നിലയിൽ, പൊതു ഭവനമായ ഭൂമിയുടെ മക്കൾ എന്ന നിലയിൽ സാഹോദര്യത്തിൽ ജീവിക്കുവാൻ നമുക്ക് സാധിക്കണം. എന്നാൽ അതിന് തടസ്സമായി നിൽക്കുന്ന ഇരുണ്ട മേഘങ്ങൾ പാപ്പാ ചൂണ്ടിക്കാണിക്കുന്നു. പലവിധത്തിലുള്ള മാന്ദ്യത്തിന്റെ അടയാളങ്ങൾ, ദേശീയതയുടെ പേരിൽ നഷ്ടപ്പെടുന്ന സാമൂഹികത, ചരിത്ര ബോധത്തിന്റെ നഷ്ടപ്പെടലുകൾ, ഗൗരവമുള്ള സംഭാഷണങ്ങളുടെ അഭാവമുള്ള രാഷ്ട്രീയം, എല്ലാവരെയും മുന്നിൽ കാണാതെയുള്ള വികസനപദ്ധതികൾ, പലവിധത്തിലുള്ള അടിമത്തങ്ങൾ, വ്യക്തിയെ ഇല്ലായ്മ ചെയ്യുന്ന വിപണനതന്ത്രങ്ങൾ ഇവയെല്ലാം കാർമേഘങ്ങളിൽ നമുക്ക് കാണാൻ കഴിയും. വർദ്ധിച്ചുവരുന്ന സാമ്പത്തിക അസമത്വം, തുല്യതയും അവകാശവും നഷ്ടപ്പെടുന്ന സ്ത്രീകൾ, യുദ്ധങ്ങൾ, ഭീകരാക്രമണങ്ങൾ, മതപീഡനം ഇവയെല്ലാം നമുക്ക് അവിടെ കാണുവാൻ കഴിയും. മതിലുകൾ കെട്ടിപ്പൊക്കി മനുഷ്യകുലം ഒരു കുടുംബം എന്ന ആശയത്തെ നശിപ്പിക്കുന്നു. പകർച്ചവ്യാധികളെക്കാൾ മാരകമായ ഇത്തരം കാര്യങ്ങളിൽ നമ്മെ കൂടുതൽ ജാഗ്രത ഉള്ളവരാകണം. മുറിവേറ്റവരുടെയും ബലഹീനരുടെയും ശുശ്രൂഷയിൽ നാം അതീവ തല്പരരാകണം. കുടിയേറ്റക്കാരെ ഹൃദയത്തിൽ സ്ഥാനം കൊടുത്ത് സംരക്ഷിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് മാർപാപ്പ ഈ പ്രബോധനത്തിൽ എടുത്തുപറയുന്നു. എന്നാൽ അനാവശ്യമായ കുടിയേറ്റങ്ങൾ ഒഴിവാക്കണമെന്നും ഓരോരുത്തർക്കും തങ്ങളുടെ രാജ്യത്തിൽ മാന്യമായ ജീവിതത്തിനും വളർച്ചയ്ക്കും സാധ്യത ഉണ്ടാകണമെന്നും മാർപാപ്പ പറയുന്നു. പൊതുനന്മയ്ക്കായുള്ള ശുശ്രൂഷ എന്ന നിലയിൽ രാഷ്ട്രീയത്തിന്റെ ഉന്നതമായ ദൈവവിളിയെ കുറിച്ച് മാർപാപ്പ പറയുന്നു. രാഷ്ട്രീയത്തിൽ കടന്നുകൂടിയ സ്വാർത്ഥത ജനങ്ങളെ ചൂഷണം ചെയ്യുന്നതിലേക്കാണ് വിരൽചൂണ്ടുന്നത്.

എല്ലാ തലങ്ങളിലുമുള്ള വ്യക്തികളുമായി നാം സമ്പർക്കം പുലർത്തുകയും അതിനെ പ്രോത്സാഹിപ്പിക്കുകയും വേണം. പരസ്പരം കണ്ടുമുട്ടുന്നതിനുള്ള വഴികൾ നാം കണ്ടെത്തണം. ലോകത്തിൽ സാഹോദര്യത്തിന്റെ വലിയ ശുശ്രൂഷയാണ് മതങ്ങൾ ചെയ്യുന്നത്. മതഗ്രന്ഥങ്ങളെ തെറ്റായി വ്യാഖ്യാനിച്ചു നടത്തുന്ന ഭീകര പ്രവർത്തനങ്ങളെയും യുദ്ധങ്ങളെയും നാം അകറ്റി നിർത്തണം. എല്ലാവർക്കും മതസ്വാതന്ത്ര്യം അടിസ്ഥാനമായി ലഭിക്കണം. ഒടുവിൽ, വിശുദ്ധ ഫ്രാൻസിസിനെ കൂടാതെ മാർട്ടിൻ ലൂഥർ കിംഗ്, ഡെസ്സ് മണ്ട് ടുട്ടു, മഹാത്മാ ഗാന്ധി എന്നിവരുടെ പ്രചോദന അനുഭവങ്ങളും തന്റെ ചാക്രിക ലേഖനത്തിൽ എടുത്തുപറയുന്നു. ഈ ചാക്രികലേഖനം കേവലം വായിക്കുന്നതിനപ്പുറത്ത് നമ്മുടെ പ്രാർത്ഥനയുടെയും ധ്യാനത്തിന്റെയും വിഷയമാകണം. ദൈവം ഈ കാലഘട്ടത്തിൽ നമ്മോട് സംസാരിക്കുന്നത് ഭൂമിയിലെ അവിടുത്തെ ദൃശ്യ സഭയുടെ തലവനിലൂടെയാണ്.



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943

# പിതൃമൊഴി



# അതിർത്തി വരയ്ക്കാതെ ഒരു ഭൂപടം

ലോകാരാദ്ധ്യനായ ഫ്രാൻസിസ് മാർപ്പാപ്പ എന്നും ശ്രദ്ധേയനാണ്. ലോകം എഴുന്നേറ്റു നിന്ന് കയ്യടിക്കുന്ന ഒരു ബഹുമാന്യ വ്യക്തിത്വം! എനിക്ക് ഇതാദ്യം ബോദ്ധ്യപ്പെട്ടത് 2013 ലെ കൊൺക്ലേവിൽ സംബന്ധിക്കുവാൻ റോമിൽ എത്തിയപ്പോഴാണ്. എല്ലാ കർദ്ദിനാൾമാരും സംബന്ധിക്കുന്ന പൊതുയോഗത്തിൽ മൂന്നര മിനിറ്റ് സംസാരിച്ച കർദ്ദിനാൾ ബെർഗോളിയോ ഹോർഗേ (പിന്നീട് ഫ്രാൻസിസ് മാർപ്പാപ്പ) ദാരിദ്ര്യത്തെക്കുറിച്ചും സഭ പാവപ്പെട്ടവരോട് ചേർന്നു നിൽക്കേണ്ടതിനെക്കുറിച്ചും സഭാശുശ്രൂഷയുടെ പുതുക്ക മാനങ്ങളെക്കുറിച്ചും സൂചിപ്പിച്ചു. അവസാനത്തിൽ നീണ്ട ഒരു കരഘോഷം! അന്ന് കർദ്ദിനാൾ സംഘത്തിന്റെ പൊതുസമ്മേളനത്തിൽ പ്രകടിപ്പിച്ച വികാരങ്ങളും വിചാരങ്ങളും വിസ്മയങ്ങളും ഇന്നും ഫ്രാൻസിസ് മാർപ്പാപ്പ തുടരുന്നു.

2020 ഒക്ടോബർ 3-ാം തീയതി അസീസിയിലെ വിശുദ്ധ ഫ്രാൻസിസിന്റെ തിരുന്നാളിന്റെ തലേദിവസം വിശുദ്ധ ഫ്രാൻസിസ് അസീസിയുടെ കബറിന്റെ ത്രോണോസിൽ വച്ച് പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പ തന്റെ മൂന്നാമത്തെ പ്രബോധനരേഖ (Apostolic Evangelical) ഒപ്പു വച്ച് പ്രസിദ്ധീകരിച്ചു. Fratelli Tutti എന്നാണ് ചാക്രിക ലേഖനത്തിന്റെ തലക്കെട്ട്. ആദ്യവാചകത്തിന്റെ പ്രഥമ വാക്കോ വാക്കുകളോ ആണ് ചാക്രിക ലേഖനത്തിന്റെ പേരായി പ്രസിദ്ധീകരിക്കാറുള്ളത്. സഭാമക്കൾക്കും ലോകജനതക്കുമായി നൽകപ്പെട്ടിട്ടുള്ള ഈ പ്രബോധന രേഖ ആരംഭിക്കുന്നത് Fratelli Tutti എല്ലാവരും സഹോദരങ്ങൾ എന്നാണ്. അസീസിയിലെ പുണ്യവാൻ ഫ്രാൻസിസ് തന്റെ സഹോദരങ്ങളെ വിളിക്കുന്ന വിളിരൂപമാണിത്. ഇത് ഉച്ചരിച്ചാണ് അസീസിപുണ്യവാന്റെ നാമധേയം സ്വീകരിച്ചിരിക്കുന്ന ഫ്രാൻസിസ് മാർപ്പാപ്പ തന്റെ പ്രബോധനം ആരംഭിക്കുന്നത്.

തന്റെയും തന്റെ മുൻഗാമികളുടെയും പ്രബോധന രേഖകൾ നിരവധി സ്ഥലങ്ങളിൽ സൂചനകളായി നൽകിക്കൊണ്ടാണ് പരിശുദ്ധ പിതാവ് ഈ ചാക്രികലേഖനം എഴുതിയിരിക്കുന്നത്. ആമുഖത്തിന് ശേഷം എട്ട് തലക്കെട്ടുകളിൽ 287 ഖണ്ഡികളാണ് ഈ പ്രബോധന രേഖയിൽ ഉള്ളത്. കോവിഡ്-19 എന്ന മഹാമാരിക്ക് ശേഷം മനുഷ്യ ഭാവി ലോകത്ത് കുറേക്കൂടി സുരക്ഷിതമാകുന്നതിന് ആവശ്യമായ ബോധ്യങ്ങളും ധാരണകളും നൽകുവാൻ ഈ പ്രബോധന രേഖ അതീവശ്രദ്ധ കാണിച്ചിട്ടുണ്ട്.

ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ദൈവീകമായ നന്മയിൽ ജീവിക്കുന്നതിന് ആവശ്യമായ എല്ലാ ഭൗതിക സാഹചര്യങ്ങളും ദൈവം ഈ ഭൂമിയിൽ ഒരുക്കിയിട്ടുണ്ട്. സ്വാർത്ഥതയിൽ മുഴുകിയ മനുഷ്യൻ എല്ലാം തന്റേതു മാത്രം എന്നുകരുതി ഈ ഭൗതിക സാഹചര്യങ്ങൾ ഒന്നിനുപുറകെ ഒന്നായി സ്വന്തമാക്കിയപ്പോൾ മഹാഭൂരിപക്ഷം വരുന്ന മനുഷ്യസമൂഹം തങ്ങളുടെതല്ലാത്ത

കാരണത്താൽ നിരാലംബരും ദരിദ്രരുമായി കഴിയേണ്ട ദുഃഖകരമായ സാഹചര്യമാണ് ലോകത്തുള്ളത്. സമ്പദ്ഘടനയിൽ സ്വാർത്ഥതയുടെ പിൻബലത്തിൽ രൂപപ്പെടുത്തിയ വ്യവസ്ഥിതികൾ ലോകത്ത് വലിയ സാമ്പത്തിക അന്തരം സൃഷ്ടിച്ചു. ഇത് അതിസമ്പന്നരുടെ എണ്ണം ഒരു വശത്ത് കൂട്ടുകയും ക്രമാതീതമായ നിലയിൽ ദരിദ്രരുടെ എണ്ണം വർദ്ധിക്കുകയും ചെയ്തു. തൽഫലമായി ദൈവം നൽകിയ ഭൗതിക സാഹചര്യങ്ങൾ ചുരുക്കം ചില ആളുകളുടെ കൈകളിൽ കുന്നു കൂടുകയും മഹാഭൂരിപക്ഷം ദാരിദ്ര്യത്തിലേക്കും ദുരിതപൂർണ്ണമായ ജീവിതത്തിലേക്കും തള്ളിവിടപ്പെടുകയും ചെയ്തു.

ലോകം കടുത്ത ദാരിദ്ര്യത്തിലും സാമ്പത്തിക പ്രതിസന്ധിയിലും മുന്നോട്ടു പോകുമ്പോൾ സ്വകാര്യ സ്വത്തവകാശം എന്ന പേരിൽ ഒരു ചെറിയ വിഭാഗം അഹങ്കരിക്കുന്നതിന്റെ സാംഗത്യത്തെ പരിശുദ്ധ പിതാവ് നിശിതമായി വിമർശിക്കുന്നു. പങ്കുവയ്ക്കപ്പെടേണ്ട ഭൗതികസാഹചര്യങ്ങൾ സ്വാർത്ഥതയുടെ പേരിൽ ആവോളം ആസ്വദിക്കുന്നതിന്റെ തിന്മയെ തുറന്നുകാട്ടുന്നു. വഴിയരികിലെ അപരിചിതനെ ശുശ്രൂഷിക്കുവാനുള്ള വലിയ ഉത്തരവാദിത്വത്തിലേക്ക് മാർപാപ്പ ലോകത്തെ ക്ഷണിക്കുന്നു. ക്രമരഹിതമായി രൂപപ്പെടുന്ന രാഷ്ട്രീയ വ്യവസ്ഥിതിയെ മാർപാപ്പ ഉത്കണ്ഠയോടെയാണ് പ്രബോധന രേഖയിൽ നോക്കിക്കാണുന്നത്. അമിതമായ ദേശീയതയും എന്റെ രാജ്യം, എന്റെ നാട് എന്ന സ്വാർത്ഥത മാത്രമുള്ള ചിന്തയും ഈ കാലഘട്ടത്തിന്റെ വെല്ലുവിളികളെ നേരിടുവാൻ ഒട്ടും സഹായകരമല്ല. ഒരുകാലത്ത് പൊതുസമൂഹത്തിനു മുന്നിൽ പറയുവാൻ ലജ്ജ തോന്നിയിരുന്ന സാഹോദര്യമില്ലായ്മയുടെ വാക്കുകൾ ഇന്ന് കൈയ്യടി നേടുന്ന സാഹചര്യത്തിലേക്ക് മാറിയിരിക്കുന്നു. കയ്യൂക്കിന്റെയും തെറ്റായ വഴികളിലൂടെയും നേടുന്ന ഭൂരിപക്ഷ പിൻബലത്തിന്റെ പശ്ചാത്തലത്തിൽ ജനാധിപത്യം അട്ടിമറിക്കപ്പെടുന്നു. തന്മൂലം നീതിയും സമാധാനവും മനുഷ്യന് അപ്രാപ്യം ആയി മാറുന്നു.

പ്രകൃതിയോടും മനുഷ്യനോടും സമഭാവനയിൽ പെരുമാറാൻ സാധിക്കുന്ന സത്യത്തിൽ അധിഷ്ഠിതമായ കരുണയുടെ മുഖം പ്രതിഫലിപ്പിക്കുന്ന ഒരു മാനവികതയിലേക്കാണ് മാർപാപ്പ വിരൽചൂണ്ടുന്നത്. സത്യാന്വേഷിയായ നമ്മുടെ രാഷ്ട്രപിതാവ് മഹാത്മാഗാന്ധിയേയും, മാർട്ടിൻ ലൂതർ കിങ്ങിനെയും, ബിഷപ്പ് ഡെസ്ണ്ട് ടുട്ടു വിനെയും തന്റെ പ്രബോധന രേഖയിൽ മാർപാപ്പ പരാമർശിക്കുന്നത് നാം ശ്രദ്ധിക്കേണ്ടതാണ്. പൗരസ്ത്യ പാശ്ചാത്യ സഭകളിലെ സഭാ പിതാക്കന്മാരെയും ദൈവശാസ്ത്രജ്ഞരെയും സുവിശേഷത്തിലെ ആശയങ്ങൾക്ക് പിൻബലം ഏകുവാൻ പരിശുദ്ധ പിതാവ് ഉദ്ധരിക്കുന്നുണ്ട്. ഈ മഹാമാരിയുടെ നടുവിലും പ്രത്യാശയോടെ ഒരു പുതുജീവിതം സാധ്യമാകുവാൻ ഫ്രത്തേല്ലി തൂത്തി നമുക്ക് മാർക്ഷദീപമാകുന്നു! യേശു പ്രഖ്യാപനം ചെയ്ത ദൈവരാജ്യത്തിന്റെ പാസ്പോർട്ടിൽ nationality എന്നയിടത്ത് നമുക്ക് പൂരിപ്പിക്കാം: Fratelli Tutti- എല്ലാ സഹോദരന്മാരും സഹോദരിമാരും!

നിങ്ങളുടെ പിതാവ്

+Baselios Cleemis

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്**

മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്.




# കവർ സ്റ്റോറി

## മനുഷ്യ ജീവിതത്തിന് പുതിയ മാർഗ്ഗരേഖ.

2020 ഒക്ടോബർ 4-ന് പ്രസിദ്ധീകരിച്ച
പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പായുടെ മൂന്നാമത്തെ ചാക്രികലേഖനം.

സാഹോദര്യത്തിന്റെ പുതിയ വഴികൾ അന്വേഷിക്കുന്ന
ചാക്രിക ലേഖനത്തിന്റെ സമ്പൂർണ്ണ പഠനം.

കേരള സഭയിലെ പ്രഗൽഭരായ വൈദികർ നടത്തുന്ന പഠനം.

**റവ. ഡോ. മാത്യു ചാർത്താകുഴിയിൽ ▪ റവ. ഡോ. ജോഷി മയ്യാറ്റിൽ**
**റവ. ഡോ. റൊമാൻസ് ആന്റണി ▪ റവ. ഡോ. ജോളി വടക്കൻ**
**റവ. ഡോ. എബ്രഹാം ഇരിമ്പിനിക്കൽ ▪ റവ. ഡോ. ജോളി കരിമ്പിൽ**





കവർസ്റ്റോറി

# ഫ്രത്തെല്ലി തൂത്തി

## ചാക്രികലേഖനം: ഒരു ആമുഖ പഠനം



**റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ**

തിരുവനന്തപുരം മേജർ അതിരൂപതാംഗം. റോമിലെ സെന്റ് തോമസ് അകിനാസ് (ആഞ്ചലിക്കം) യൂണിവേഴ്സിറ്റിയിൽ നിന്നു ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ്. അമേരിക്ക, ഘാന, ജർമ്മനി എന്നിവിടങ്ങളിൽ സേവനമനുഷ്ടിച്ചിട്ടുണ്ട്. ഇപ്പോൾ സ്വിറ്റ്സർലണ്ടിൽ സേവനമനുഷ്ടിക്കുന്നു.

**ആമുഖം**

ഫ്രാൻസിസ് മാർപ്പാപ്പ 2020 ഒക്ടോബർ 4-നു പ്രസിദ്ധീകരിച്ച "ഫ്രത്തെല്ലി തൂത്തി" എന്ന സാമൂഹിക ചാക്രിക ലേഖനം ആനുകാലിക വിഷയങ്ങളോടുള്ള സഭയുടെ ആത്മീയ പ്രതികരണമാണ്. ലോകമാസകലം കോവിട്-19 എന്ന പകർച്ചവ്യാധിയുടെ പിടിയിലമർന്നിരിക്കുന്ന ഈ പ്രത്യേക സാഹചര്യത്തെ ഒരുമയോടെ നേരിടണമെന്ന് ലോകനേതാക്കളോട് അഭ്യർത്ഥിക്കുന്നതോടൊപ്പം നീതിയും, സാഹോദര്യവും വിളയുന്ന ഒരു നവലോകനിർമ്മിതിക്കായി ഒരുമിക്കണമെന്നും ഈ തിരുവെഴുത്തിലൂടെ മാർപ്പാപ്പ ആഹ്വാനം ചെയ്യുന്നു. 2013-ൽ പ്രസിദ്ധീകരിച്ച "ലുമെൻ ഫിദെയി" (വിശ്വാസത്തിന്റെ വെളിച്ചം) എന്ന ഫ്രാൻസിസ് മാർപ്പാപ്പയുടെ ഒന്നാമത്തെ ചാക്രിക ലേഖനം വിശ്വാസതലത്തിൽ നിന്നുകൊണ്ട് മനുഷ്യന്റെ ദൈവബന്ധത്തെ മനസ്സിലാക്കുന്നതിന് പരിശ്രമിക്കുന്നു. 2015-ൽ പ്രസിദ്ധീകരിച്ച "ലൗദാത്തോ സീ" (അങ്ങേയ്ക്ക് സ്തുതി) മനുഷ്യകുലത്തിന്റെ പൊതുഭവനമായ ഭൂമിയോടും, ഇവിടുത്തെ പ്രകൃതിയോടുമുള്ള മനുഷ്യ ബന്ധത്തെയും അതിന്റെ പരിപാലനത്തെയും കുറിച്ചുള്ളതാണ്. ഫ്രാൻസിസ് മാർപ്പാപ്പയുടെ മൂന്നാമത്തെ ചാക്രികലേഖനത്തിൽ മനുഷ്യനു തന്റെ സഹോദരങ്ങളോടുള്ള ബന്ധം എങ്ങനെയായിരിക്കണമെന്ന് വിശദീകരിക്കാനുള്ള ഒരു പരിശ്രമമാണ് നടത്തുന്നത്. ഈ ചാക്രികലേഖനത്തെക്കുറിച്ചുള്ള വിശദ പഠനത്തിന് ഒരു പൊതു മുഖവുര നൽകുക എന്നതാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

**ചാക്രികലേഖനം**

ഓരോ കാലഘട്ടത്തിലും മാറിവരുന്ന ലോകക്രമത്തിൽ "കാലത്തിന്റെ അടയാളങ്ങൾ"ക്കനുസരിച്ചു സഭയുടെ നിലപാടുകൾ വ്യക്തമാക്കുന്നതിനായി മാർപ്പാപ്പമാർ അനുശാസനങ്ങൾ നൽകാറുണ്ട്. ആധുനിക കാലഘട്ടത്തിലെ സഭാനവീകരണത്തിന്റെ "മാഗ്ന കാർട്ട" എന്നറിയപ്പെടുന്ന രണ്ടാം വത്തിക്കാൻ കൗൺസിൽ പോലെയുള്ള സമ്മേളനങ്ങൾ എപ്പോഴും നടത്തുക പ്രയോഗികമല്ലാത്തതിനാൽ മെത്രാൻ സിനഡുകളിലൂടെയുള്ള പ്രബോധനങ്ങളും, മാർപ്പാപ്പാമാരുടെ ചാക്രികലേഖനങ്ങൾ പോലെയുള്ള ഔദ്യോഗിക തിരുവെഴുത്തുകളുമാണ് സഭാനിലപാടുകൾ ജനങ്ങളിലേക്ക് എത്തിക്കുന്നത്തിനുള്ള മാർഗ്ഗങ്ങൾ. ഇത് കൂടാതെ അപ്പസ്തോലിക പ്രബോധനങ്ങൾ (*Apostolic Exhortaion*), അപ്പസ്തോലിക നിയമങ്ങൾ (*Apostolic Constitution*), അപ്പസ്തോലിക ഉത്തരവുകൾ (*Papal Bull*), അപ്പസ്തോലിക തിരുവെഴുത്തുകൾ (*Apostolic Letter*) എന്നിവയൊക്കെ കാലാകാലങ്ങളിൽ ഓരോ ആവശ്യങ്ങൾക്കനുസരിച്ച് മാർപ്പാപ്പാമാർ പ്രസിദ്ധീകരിക്കാറുണ്ട്.

ചാക്രികലേഖനത്തിന്റെ ലത്തീൻ പദമായ "എൻസിക്ലിയോസ്" (*encyclios*) അർത്ഥമാക്കുന്നത് "വിജ്ഞാപനം" "ചാക്രികം" "സാർവ്വത്രികം" എന്നൊക്കെയാണ്. (എൻസൈക്ലോപീഡിയ എന്ന വാക്കിന്റെയും അടിസ്ഥാനവും ഇവിടെയാണ്). ആദ്യകാലങ്ങളിൽ സഭയുടെ ചില പ്രദേശങ്ങൾക്ക് മാത്രമായും, പിന്നീട് സഭാധികാരികൾക്കായും അയച്ചിരുന്ന ഇത്തരം ലിഖിതങ്ങൾ ഇന്ന് ആഗോള സഭയ്ക്ക് മുഴുവനായി പ്രസിദ്ധീകരിക്കുന്നതാണ്. ഫ്രാൻസിസ് മാർപ്പാപ്പയുടെ രണ്ടാമത്തെ ചാക്രിക ലേഖനം "ലൗദാത്തോ സീ" ചരിത്രത്തിലാദ്യമായി "നന്മയാഗ്രഹിക്കുന്ന എല്ലാ മനുഷ്യരെയും" പൊതുവായി ഉദ്ദേശിച്ചുള്ളതായിരുന്നു. ലിയോ പതിമൂന്നാമൻ മാർപ്പാപ്പയുടെ "റേരും നൊവാരും" പോലെയുള്ള ചാക്രികലേഖനങ്ങൾ ലോക സാമൂഹിക പരിവർത്തനത്തിന്റെ നെടുംതൂണുകളായി ഇന്നും നിലനിൽക്കുന്നു. എല്ലാ ചാക്രികലേഖനങ്ങളും കാലഘട്ടത്തിന്റെ ആവശ്യങ്ങളോടുള്ള സഭയുടെ പ്രതികരണമാണ് പ്രകടമാക്കുന്നത്. സാമൂഹിക, രാഷ്ട്രീയ, ധാർമിക, ആത്മീയ വിഷയങ്ങളിൽ ബൈബിളിന്റെയും, സഭാപ്രബോധനകളുടെയും അടിസ്ഥാനത്തിൽ നടത്തുന്ന ആനുകാലിക വിശകലനങ്ങളാണ് ഇവയെല്ലാം. ഇത് സഭാംഗങ്ങൾ വായിക്കുകയും, പഠിക്കുകയും ഓരോ സ്ഥലത്തും അതിനാവശ്യമായ മാറ്റങ്ങൾ ഇതിന്റെ വെളിച്ചത്തിൽ വരുത്തുകയും ചെയ്യണമെന്ന് സഭ ആഗ്രഹിക്കുന്നു.

### "ഫ്രത്തെല്ലി തൂത്തി" എന്ന തലക്കെട്ട്

ഫ്രാൻസിസ് മാർപ്പാപ്പ ഒരു പുതിയ ചാക്രിക ലേഖനം "ഫ്രത്തെല്ലി തൂത്തി" എന്ന പേരിൽ പ്രസിദ്ധീകരിക്കാൻ പോകുന്നു എന്ന് 2020 സെപ്റ്റംബർ 5-ന് ഔദോഗികമായ അറിയിപ്പുണ്ടായി. അന്നുമുതൽ ഇന്നുവരേയും വിവിധ കോണിൽ നിന്നും സ്ത്രീകളോട് വിവേചനം കാണിക്കുന്ന ഒരു ഭാഷയാണ് ഇതെന്ന് വിമർശനമുയർന്നു. ഭാഷയെക്കുറിച്ചുള്ള അറിവില്ലായ്മയും, ആശയം സംവേദനം ചെയ്യുന്നതിൽ ഭാഷയ്ക്കുള്ള പരിമിതികൾ മനസ്സിലാക്കുന്നതിലുള്ള തുറവിയില്ലായ്മയുമാണ് ഇത്തരം അനാവശ്യ വിമർശനങ്ങളുടെ അടിസ്ഥാനം. മാത്രമല്ല തങ്ങളുടെ വ്യക്തി താത്പര്യങ്ങൾക്കനുസരിച്ച് സഭാപ്രബോധനങ്ങളെ വികലമാക്കി കാണിക്കാനുള്ള ചിലരുടെയെങ്കിലും ഗൂഢലക്ഷ്യങ്ങളും ഇതിന് പിന്നിലുണ്ട്.

മാർപ്പാപ്പാമാർ പ്രസിദ്ധീകരിക്കുന്ന എല്ലാ പ്രബോധനകളും അറിയപ്പെടുന്നത് അത് ആരംഭിക്കുന്ന രണ്ടോ മൂന്നോ വാക്കുകളിലൂടെയാണ്. വിശുദ്ധ ഫ്രാൻസിസ് അസീസി തന്റെ സന്യാസ സഹോദരങ്ങളെ അഭിസംബോധന ചെയ്തുകൊണ്ടു നടത്തിയ ആറാം അനുശാസനം ആരംഭിക്കുക്കുന്നത് "ഫ്രത്തെല്ലി തൂത്തി" എന്ന അഭിസംബോധനയോടെയാണ്. വി. ഫ്രാൻസിസ് തന്റെ സഹോദരങ്ങളോടുള്ള ഉപദേശം ഇപ്രകാരം ആരംഭിക്കുന്നു: "പ്രിയ സഹോദരങ്ങളെ, നമുക്കെല്ലാവർക്കും തന്റെ ആടുകളെ രക്ഷിക്കുന്നതിനു വേണ്ടി കുരിശിൽ പീഢയനുഭവിച്ച നല്ലിടയനിലേക്ക് നോക്കാം". ഫ്രാൻസിസ് അസീസി ഇറ്റാലിയൻ ഭാഷയിൽ "ഫ്രത്തെല്ലി തൂത്തി" എന്ന് പറയുമ്പോൾ അത് "എല്ലാ സഹോദരങ്ങളുമേ" (എല്ലാവരും സഹോദരർ) എന്ന് മലയാളത്തിൽ വിവർത്തനം ചെയ്യാവുന്നതാണ്. ഈ ഇറ്റാലിയൻ പ്രയോഗം "ഫ്രാത്രസ് ഓംനെസ്" (*Fratres Omnes*) എന്ന രണ്ടു ലത്തീൻ വാക്കുകളുടെ പരിഭാഷയാണ്. ഇത് പുരുഷനെയും സ്ത്രീയെയും ഒരുപേലെ ഉദ്ദേശിച്ചു പറഞ്ഞിരിക്കുന്നതാണ്. ഇറ്റാലിയൻ ഭാഷയിൽ ഇന്നും എത്ര സഹോദരീസഹോദരന്മാർ ഉണ്ടെന്ന് ഒരാൾ ചോദിക്കുന്നത് "ക്വാന്തി ഫ്രത്തെല്ലി ആയി?" (എത്ര സഹോദരങ്ങൾ ഉണ്ട്?) എന്നാണ്. കൂടാതെ ആധുനിക ലിംഗസമത്വഭാവന ജീവിതശൈലിയ്ക്ക് അനുയോജ്യമായ പുതിയ പദങ്ങൾ ഇനിയും കണ്ടുപിടിച്ചു പ്രയോഗത്തിൽ ആകും വരെയും ഇത്തരം ഭാഷാ പ്രശ്നങ്ങൾ ഉയർന്നു വരികയും ചെയ്യും.

### വി. ഫ്രാൻസിസ് അസ്സീസിയുടെ സ്വാധീനം

പേരിൽമാത്രമല്ല പെരുമാറ്റത്തിലും, പ്രവർത്തന ശൈലിയിലും, പ്രബോധനരീതിയിലും ഫ്രാൻസിസ് മാർപ്പാപ്പ വി. ഫ്രാൻസിസ് അസ്സീസിയുടെ വഴിയിലൂടെയാണ് സഞ്ചരിക്കാൻ ശ്രമിക്കുന്നതെന്ന് വലിയ സൂക്ഷ്മ നിരീക്ഷണമില്ലാതെ തന്നെ ആർക്കും മനസ്സിലാക്കാൻ സാധിക്കും. വത്തിക്കാനിലെ സിസ്റ്റീൻ ചാപ്പലിൽ പുതിയ മാർപ്പാപ്പയെ തിരഞ്ഞെടുക്കാൻ കൂടുന്ന കർദിനാളന്മാർ പുതിയ പാപ്പയെ തിരഞ്ഞെടുത്താൽ, കർദിനാളന്മാരുടെ ഡീൻ നിയുക്ത മാർപ്പാപ്പയോടു ചോദിക്കുന്ന ആദ്യചോദ്യം "മാർപ്പാപ്പയായുള്ള (Supreme Pontiff) കാനോനികമായ തിരഞ്ഞെടുപ്പിനെ അങ്ങ്



അംഗീകരിക്കുന്നുവോ?"എന്നതാണ്. അതേയെന്നു ഉത്തരം നൽകിക്കഴിയുമ്പോൾ അടുത്ത ചോദ്യം: "അങ്ങ് ഏത് നാമത്തിലാണ് വിളിക്കപ്പെടാൻ ആഗ്രഹിക്കുന്നത്?" പുതിയ പാപ്പ സ്വീകരിക്കുന്ന പേര് അദ്ദേഹത്തിന്റെ പ്രവർത്തന ശൈലി ലോകത്തിന് മുൻപിൽ വെളിപ്പെടുത്തുന്നതാണ്. തെക്കേ അമേരിക്കയിലെ അർജന്റീനയിൽ നിന്നും വന്ന കർദിനാൾ ജോർജ് മാരിയോ ബർഗോഗ്ലിയോ പത്രോസിന്റെ പിൻഗാമിയായി തിരഞ്ഞെടുക്കപ്പെട്ടപ്പോൾ അദ്ദേഹം സ്വീകരിച്ച പുതിയ നാമവും തിരഞ്ഞെടുപ്പുപോലെതന്നെ അപ്രതീക്ഷിതമായിരുന്നു. ചരിത്രത്തിൽ ആദ്യമായി ഒരു മാർപ്പാപ്പ ഫ്രാൻസിസ് എന്ന പേര് സ്വീകരിച്ചപ്പോൾ ആ പേരിനെ അന്വർത്ഥമാക്കുന്ന പ്രവർത്തന ശൈലിയാണ് പിന്നീട് മാർപ്പാപ്പയിൽ നാം കാണുന്നത്.

മാർപ്പാപ്പയായി തിരഞ്ഞെടുക്കപ്പെട്ടതിനു ശേഷം ഇത് നാലാം തവണയാണ് ഫ്രാൻസിസ് പാപ്പ അസ്സീസിയിലേക്ക് സന്ദർശനം നടത്തുന്നത്. അതുപോലെ കൊറോണയെന്ന മഹാമാരിയുടെ വ്യാപനത്തിന് ശേഷം റോമിന് പുറത്തേയ്ക്ക് മാർപ്പാപ്പ നടത്തിയ ആദ്യ ഔദ്യോഗിക യാത്രയുമായിരുന്നു ഇത്. റോമിന് പുറത്തു വച്ച് കൈയൊപ്പിട്ടിരിക്കുന്ന വളരെ വിരളമായ ചാക്രികലേഖനങ്ങളിൽ ഒന്നായി ഇത് മാറുകയും ചെയ്തു. വിശുദ്ധ ഫ്രാൻസിസ് അസ്സീസിയുടെ കബറിടത്തിൽ വിശുദ്ധ ബലിയർപ്പിച്ചു, അവിടുത്തെ അൾത്താരയിൽ വച്ചാണ് മാർപ്പാപ്പ ഈ ചാക്രിക ലേഖനം ഒപ്പിട്ടത്. പിറ്റേദിവസം വി. ഫ്രാൻസിസിന്റെ തിരുനാൾ ദിനം റോമിലെ ഞായറാഴ്ച ഉച്ചയ്ക്കുള്ള ത്രികാലജപ പ്രാർത്ഥനയുടെ സമയത്ത് ഇത് പരസ്യപ്പെടുത്തുകയും ചെയ്തു. പ്രകൃതിയെ സംബന്ധിച്ച മാർപ്പാപ്പയുടെ "ലൗദാത്തോ സീ" എന്ന ചാക്രികലേഖനത്തിന്റെ തലക്കെട്ടും ഈ ലോകത്തിലെ ജീവജാലങ്ങളെയും മറ്റു സൃഷ്ടികളെയുംപ്രതി ദൈവത്തെ പ്രകീർത്തിക്കുന്ന വി. ഫ്രാൻസിസിന്റെ കീർത്തനത്തിൽ നിന്നും കടം കൊണ്ടിട്ടുള്ളതാണ്.

വളരെ ചരിത്ര പ്രാധാന്യമുള്ള മറ്റൊരു സാമ്യം കൂടി വി. ഫ്രാൻസിസിന്റെ ജീവിതവുമായി ഈ ചാക്രികലേഖനത്തിനുണ്ട്. ഏതാണ്ട് 800 വർഷങ്ങൾക്കപ്പുറം 1219-ൽ മെഡിറ്ററേനിയൻ കടലിനടുത്ത് നൈൽ നദിയുടെ തീരത്തുള്ള ദാമിയെത്ത എന്ന തുറമുഖനഗരത്തിൽ സുൽത്താൻ അൽ മാലിക്ക് അൽ കമിലുമായി വി.ഫ്രാൻസിസ് കൂടിക്കാഴ്ച്ച നടത്തി. വിശുദ്ധ നാട്ടിലുള്ള മുസ്ലീങ്ങളുടെ മാനസാന്തരമെന്ന

വി. ഫ്രാൻസിസിന്റെ ലക്ഷ്യം ഈ കൂടിക്കാഴ്ച യിലൂടെ സാധിച്ചില്ലെങ്കിലും സുൽത്താനും ഫ്രാൻസിസും നല്ല സുഹൃത്തുക്കളായി പിരിയുക യാണ് ചെയ്തത്. 2019 ഫെബ്രുവരി 4-ന് ഫ്രാൻസിസ് മാർപ്പാപ്പ തന്റെ അബുദാബിയിലേ ക്കുള്ള ഔദ്യോഗിക സന്ദർശന വേളയിൽ ഇമാം അൽ അസർ അഹമ്മദ് എൽ തയ്യെബുമായി ലോകസമാധാനത്തിനും മനുഷ്യ സാഹോദര്യ ത്തിനുമായി ഒരു ഡോക്യുമെന്റ് പ്രസിദ്ധീകരി ക്കുകയുണ്ടായി. അതുകൊണ്ടു തന്നെ ഈ ചാക്രികലേഖനത്തിന്റെ വലിയൊരു പ്രചോ ദനമായി ഫ്രാൻസിസ് മാർപ്പാപ്പ പറയുന്നത് അബുദാബിയിൽ വച്ച് മുസ്ലിം നേതാവുമായുള്ള കൂടിക്കാഴ്ചയാണ്.

**ഇതര സ്വാധീനങ്ങൾ**

ഈ ചാക്രിക ലേഖനത്തിന്റെ അവസാന ഭാഗത്ത് വിശുദ്ധ ഫ്രാൻസിസ് അസ്സീസിയെ കൂടാതെ തന്നെ സ്വാധീനിച്ച മഹത് വ്യക്തികളുടെ പേരുകൾ മാർപ്പാപ്പ പേരെടുത്തു പറയുന്നുണ്ട്. എന്നാൽ ഏതു തരത്തിലാണ് അവർ സ്വാധീനിച്ചത് എന്നുമാത്രം ഇവിടെ പറയുന്നില്ല. ഒരു പക്ഷെ നീതിക്കും സമാധാനത്തിനും വേണ്ടി പേരാടി വിജയം വരിച്ചവരും അതിന് വേണ്ടി രക്തം ചിന്താൻവരെ തയ്യാറായവർ എന്ന നിലയിലു മായിരിക്കാം ഇവർ മാർപ്പാപ്പയെ ഈ ചാക്രിക ലേഖന രചനയിൽ ഇത്രമാത്രം സ്വാധീനിച്ചത്. ഒന്നാമതായി അമേരിക്കയിലെ കറുത്ത വർഗ്ഗ ക്കാരുടെ അവകാശങ്ങൾക്ക് വേണ്ടി വാദിക്കുകയും അവസാനം രക്തസാക്ഷിത്വം വരിക്കുകയും ചെയ്ത മാർട്ടിൻ ലൂഥർ കിംഗ് ജൂനിയർ (1929–1968) ആണ്. തന്റെ ക്രിസ്തീയ വിശ്വാസത്തിലും, മഹാത്മാ ഗാന്ധിയുടെ അക്രമരഹിത സമര മുറകളിലും അടി സ്ഥാനപ്പെടുത്തിയുള്ള പ്രതിഷേധത്തിലൂടെ യായിരുന്നു അടിച്ചമർത്തപ്പെട്ട തന്റെ ജനത്തിനു വേണ്ടി അദ്ദേഹം പോരാടിയത്. രണ്ടാമതായി, ദക്ഷിണ ആഫ്രിക്കയിലെ ആംഗ്ലിക്കൻ ആർച്ചു ബിഷപ്പും സമാധാന നൊബേൽ സമ്മാന ജേതാവു മായ ഡെസ്മണ്ട് ടുട്ടുവിന്റേതാണ്. ആഫ്രിക്കയിലെ കറുത്തവർക്കെതിരെയുള്ള വർണ്ണവിവേചനത്തി നെതിരെ ക്രിസ്തീയ മാർഗ്ഗത്തിലൂടെ പോരാടിയ വ്യക്തിയാണ് അദ്ദേഹം. മൂന്നാമതായി ഫ്രാൻസിസ് പാപ്പ പറയുന്ന നാമം നമ്മുടെ ഭാരതത്തിന്റെ രാഷ്ട്രപിതാവായ മഹാത്മാ ഗാന്ധിയുടേതാണ് (1869–1948). തന്റെ പ്രസിദ്ധമായ അഹിംസാ സിദ്ധാന്തത്തിലൂടെ നൂറ്റാണ്ടുകൾ നീണ്ടു നിന്ന ബ്രിട്ടീഷ് കോളനി ഭരണത്തിന് അറുതി വരുത്തു കയും, ഭാരതത്തിന് സ്വാതന്ത്ര്യം നേടിത്തരികയും ചെയ്ത മഹാത്മാവാണ് അദ്ദേഹം.

ഇവരെക്കൂടാതെ കത്തോലിക്കാ സഭയിലെ തന്നെ ഫ്രാൻസിൽ നിന്നുള്ള വാഴ്ത്തപ്പെട്ട ചാൾസ് ദേ ഫുക്കോയുടെ (1858–1916) ദൈവാശ്രയത്തെയും, പാവങ്ങളോടുള്ള താതാത്മ്യത്തെയും, ആഫ്രിക്ക യിലെ മരുഭൂമി ജീവിതത്തെയും കുറിച്ച് മാർപ്പാപ്പ പറയുന്നു. പാവങ്ങളോട് താതാത്മ്യപ്പെട്ടു കൊണ്ടാണ് അദ്ദേഹം തന്റെ സാർവത്രിക സാഹോദര്യം എന്ന ലക്ഷ്യം നേടിയെടുത്തത്. ഈ ചാക്രിക ലേഖനത്തിന്റെ അവസാന ഭാഗത്ത് എല്ലാ വരുടെയും സഹോദരൻ ആയിത്തീരുക എന്ന ചാൾസ് ദേ ഫുക്കോയുടെ മനോഭാവം നമുക്കെല്ലാം ഉണ്ടാകണമെന്നും മാർപ്പാപ്പ ആഗ്രഹിക്കുന്നു.

**പ്രതിപാദ്യ വിഷയങ്ങൾ**

ഈ ചാക്രികലേഖനത്തിലെ ഓരോ അധ്യായ ത്തിലും ഏതെല്ലാം വിഷയങ്ങൾ കൈകാര്യം ചെയ്തിരിക്കുന്നുവെന്ന് വിവരിക്കുന്ന ലേഖനങ്ങൾ ഈ പഠനപരമ്പരയിൽ ഉൾക്കൊള്ളിച്ചിരിക്കുന്ന തിനാൽ പൊതുവായ ചില നിരീക്ഷണങ്ങൾ മാത്ര മാണ് വിഷയ സംബന്ധമായി ഇവിടെ നടത്തുന്നത്. ഒറ്റവാക്കിൽ പറഞ്ഞാൽ മനുഷ്യകുലത്തിന്റെ സഹോദര്യത്തിനുള്ള ഒരു ആഹ്വാനമാണ് എട്ടു അദ്ധ്യായങ്ങളിലായി നൽകപ്പെട്ടിരിക്കുന്ന ഈ പ്രബോധനം. ഇന്നത്തെ ലോകത്തിൽ നഷ്ടപ്പെട്ടു കൊണ്ടിരിക്കുന്ന പരസ്പര സഹകരണവും, സ്നേഹ സൗഹൃദവും ഫ്രാൻസിസ് മാർപ്പാപ്പയെ വളരെ യധികം ആകുലപ്പെടുത്തുന്നുവെന്ന് "ഫ്രത്തെല്ലി തൂത്തി" വിളിച്ചു പറയുന്നു. പരസ്പര വിശ്വാസത്തില ധിഷ്ഠിതമായ സംഭാഷണത്തിന്റെ അഭാവത്തിൽ സംഘട്ടനങ്ങൾ എല്ലായിടത്തും പൊട്ടിപ്പുറപ്പെടുന്നു. അതിനുള്ള ഏകപരിഹാരം കൂട്ടായ പരിശ്രമത്തിലൂടെ ഐക്യത്തിൽ മുന്നേറുന്നതിനുള്ള നടപടികൾ കൈക്കൊള്ളുക എന്നതാണ്.

കൊറോണ വൈറസ് മൂലം സംജാതമായിരി ക്കുന്ന വലുതായ അരക്ഷിതാവസ്ഥയുടെ ഈ സമയത്ത് മനുഷ്യജീവിതത്തിൽ വിശ്വാസ വെളിച്ചം പകരുന്ന ഒരു സന്ദേശമാണ് ഈ ചാക്രികലേഖനം നൽകുന്നത്. വിഭജനത്തിന്റെയും, ഭീഷണി യുടെയും സ്വരം എല്ലായിടത്തും ഉയരുമ്പോൾ സ്നേഹത്തിനും സാഹോദര്യത്തിനുമുള്ള ആഹ്വാ നമാണ് മാർപ്പാപ്പ നടത്തുന്നത്. അരക്ഷിതാവസ്ഥ അനുഭവിക്കുന്ന ഇന്നത്തെ സാഹചര്യത്തിൽ രോഗി കളും, വേദനിക്കുന്നവരും പ്രായമായവരുമൊക്കെ നമ്മുടെ മുമ്പിലുള്ള വലിയ "പ്രശ്നമല്ല" പിന്നെ യോ മനുഷ്യകുടുംബത്തിലെ അംഗങ്ങളും നമ്മുടെ സഹോദരീ സഹോദരന്മാരുമാണ്. ഇക്കഴിഞ്ഞ മാർച്ച് മാസം കൊറോണ വൈറസിന്റെ വ്യാപന സമയത്ത് എല്ലാവരും തങ്ങളുടെ ഭവനങ്ങളിൽ അടച്ചിരിക്കാൻ വിധിക്കപ്പെട്ടപ്പോൾ വി. പത്രോ സിന്റെ ബസിലിക്കയുടെ മുൻപിൽ ഏകനായി ലോകത്തിന്റെ മുഴുവൻ പുരോഹിതനായി നിന്നുകൊണ്ട് വേദനിക്കുന്നവർക്കും, മുറിവേറ്റ വർക്കും വേണ്ടി ദൈവത്തോട് മനമുരുകി പ്രാർത്ഥിച്ച ഫ്രാൻസിസ് പാപ്പയുടെ നന്മപ്രവൃത്തി യുടെ തുടർച്ചയാണ് ഈ ചാക്രിക ലേഖനവും. ലോകജനതയോടു വിശ്വാസത്തിൽ അടിയുറച്ചു പ്രത്യാശ നഷ്ടപ്പെടാതെ ജീവിക്കാൻ അന്ന് മാർപ്പാപ്പ ചെയ്ത ആഹ്വാനം ഇവിടെയും ആവർത്തിക്കുന്നു. വലുതായി മുറിവേറ്റിരിക്കുന്ന, വിഭജിക്കപ്പെ ട്ടിരിക്കുന്ന ഇന്നത്തെ ലോകത്തിലെ ജനങ്ങളുടെ പ്രശ്നങ്ങളെ സ്നേഹത്തോടെയും സാഹോദര്യ ത്തോടെയും നേരിടുന്നതിനുള്ള ഒരു വെല്ലു വിളിയാണ് ഈ ചാക്രികലേഖനത്തിലൂടെ മാർപ്പാപ്പ നൽകുന്നത്.

"ലൗദാത്തോ സീ" എന്ന ചാക്രികലേഖനം പോലെ ഇതും ലോകത്തിലുള്ള എല്ലാ മനുഷ്യ

രെയും ഉദ്ദേശിച്ചു എഴുതപ്പെട്ടിരിക്കുന്നതാണ്. ആധുനിക ജീവിത ശൈലിയിലെ എല്ലാത്തിനെയും "വലിച്ചെറിയുന്ന സംസ്ക്കാരത്തെ" (throwaway culture) മാർപ്പാപ്പ നിശിതമായി വിമർശിക്കുന്നു. പാവങ്ങളെയും, ബലഹീനരെയും, വാർദ്ധക്യത്തിലായിരിക്കുന്നവരെയും വലിച്ചെറിയാനുള്ളവരല്ല, സംരക്ഷണവും കരുതരലും ഏറ്റം കൊടുക്കേണ്ട വരായിട്ടാണ് മാർപ്പാപ്പ കാണുന്നത്. ഇവിടെ കരുതലിന്റെ മാർപ്പാപ്പ നൽകുന്ന മാതൃക സുവിശേഷത്തിലെ നല്ല സമറിയക്കാരനാണ്. നമുക്ക് ബന്ധമില്ലാത്തവരും, അടുപ്പമില്ലാത്തവരും, എന്തിന് ശത്രുക്കൾപോലും നമ്മുടെ അയൽക്കാരനാവുന്ന അവസ്ഥ!

ഫ്രാൻസിസ് മാർപ്പാപ്പ വംശീയതയെക്കുറിച്ചും, കുടിയേറ്റത്തെക്കുറിച്ചും, അഭയാർത്ഥികളെക്കുറിച്ചുമെല്ലാം വളരെ ശക്തമായിത്തന്നെ ഇവിടെ സംസാരിക്കുന്നു. ഇത് വിശ്വാസത്തിന്റെയും മാനുഷിക നീതിയുടെയും വെളിച്ചത്തിൽ കാണേണ്ടുന്ന വിഷയങ്ങളായിട്ടാണ് മാർപ്പാപ്പ അവതരിപ്പിക്കുന്നത്. രാഷ്ട്രീയം ഇന്നത്തേതിൽ നിന്നും മെച്ചപ്പെടുത്തണമെന്നും, ആളുകളുടെ വികാരങ്ങളെ ചൂഷണം ചെയ്തു നേതൃസ്ഥാനങ്ങളിൽ എത്തിപ്പെടാനും, അതിൽ തുടർന്നു പോവാനുമുള്ള പ്രവണത തെറ്റാണെന്നും മാർപ്പാപ്പ പറയുന്നു. ധാർമ്മികത ഇല്ലാത്തതും അവരവരുടെ താത്പര്യങ്ങൾക്കനുസരിച്ചു സത്യത്തെ വ്യാഖ്യാനിക്കുന്നതും നന്മയെക്കാൾ കൂടുതൽ ദോഷമാണ് വിളിച്ചുവരുത്തുന്നതെന്ന് മാർപ്പാപ്പ പറയുന്നു. ഈ ചാക്രിക ലേഖനത്തിലെ ഏറ്റം ചർച്ചചെയ്യപ്പെടാൻ സാധ്യതയുള്ള രണ്ടു വിഷയങ്ങളാണ് യുദ്ധത്തിനെതിരെയും, വധശിക്ഷക്കെതിരെയുമുള്ള സഭയുടെ നിലപാട്. പണ്ട് ഒരു പരിധിവരെ അംഗീകരിച്ചിരുന്ന "നീതിപൂർവ്വകമായ യുദ്ധം" (just war) എന്നൊരാശയത്തെ പൂർണ്ണമായും ഇവിടെ മാർപ്പാപ്പ തള്ളിപ്പറയുന്നു. വധശിക്ഷയ്ക്കെതിരെ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പയുടെ നിലപാട് താനും ആവർത്തിക്കുന്നു എന്നും മാർപ്പാപ്പ പറയുന്നു. വിവിധ മത നേതൃത്വത്തോടുള്ള മാർപ്പാപ്പയുടെ അഭ്യർത്ഥന പരസ്പര ധാരണയും സഹകരണവും വളർത്തുകയും, മതപരമായ സ്വാതന്ത്ര്യത്തിനുള്ള എല്ലാവരുടെയും അവകാശത്തെ അംഗീകരിക്കുക എന്നതുമാണ്. എല്ലാ മതസ്ഥരും പരസ്പര സഹകരണത്തിൽ വളരുന്നതിനുള്ള വഴികൾ അന്വേഷിക്കുകയും ചെയ്യണമെന്ന് ഫ്രാൻസിസ് മാർപ്പാപ്പ പറയുന്നു.

**ചരിത്രപരമായ മുന്നറിയിപ്പ്**

ലിയോ പതിമൂന്നാമൻ മാർപ്പാപ്പയുടെ "റേരും നൊവാരും" (വിപ്ലവകരമായ മാറ്റം) എന്ന ചാക്രികലേഖനത്തിന്റെ നാല്പതാം വാർഷികം ആഘോഷിച്ചപ്പോൾ 1931 മെയ് മാസത്തിൽ പീയൂസ് പതിനൊന്നാമൻ മാർപ്പാപ്പ "ക്വാദ്രേജെസ്സിമോ അന്നോ" (നാല്പതാം വർഷത്തിൽ) എന്ന പേരിൽ ഒരു ചാക്രികലേഖനം പ്രസിദ്ധീകരിച്ചു. സഭയുടെ സാമൂഹിക പഠനത്തെ ഈ രണ്ടു ചാക്രിക ലേഖനങ്ങളും പുതിയ തലത്തിൽ എത്തിച്ചു. "ക്വാദ്രേജെസ്സിമോ അന്നോ" എഴുതിയ രാഷ്ട്രീയ സാമൂഹിക ചുറ്റുപാട് വളരെ പ്രസക്തമാണ്. മുസോളിനി എന്ന ഏകാധിപതി ഇറ്റലിയിൽ അടക്കി വാഴുകയും, സാമ്പത്തിക അരാജകത്വം ആരംഭിക്കുകയും ചെയ്യുന്ന സമയമാണത്. ജർമ്മനിയിൽ നാത്സികൾ പിടിമുറുക്കുകയും, അധികം താമസിയാതെ ലോകം കണ്ട ഏറ്റം വലിയ സ്വേച്ഛാധിപതിയായ അഡോൾഫ് ഹിറ്റ്ലർ ഭരണത്തിൽ ഏറുകയും ചെയ്തു. പീയൂസ് പതിനൊന്നാമൻ മാർപ്പാപ്പ ഒരു പ്രവാചകനെപ്പോലെ തന്റെ ചാക്രികലേഖനത്തിലൂടെ ഒരു വലിയ ബോംബ് പൊട്ടിത്തെറിക്കുന്നതിനു മുൻപേ അത് നിർവീര്യമാക്കാനുള്ള പരിശ്രമം നടത്തുന്നു. എന്നാൽ പിന്നീടുള്ള ലോകചരിത്രം മാർപ്പാപ്പയുടെ വാക്കുകൾക്ക് ചെവികൊടുക്കാതിരുന്നപ്പോൾ മാനവരാശിക്കുണ്ടായ വലിയ നഷ്ടത്തെക്കുറിച്ചു പറയുന്നു.

നാം ജീവിക്കുന്ന ഇക്കാലഘട്ടത്തിലെ നവലിബറൽ ചിന്താഗതികളും, അമിത ദേശീയവാദവും വലിയ പ്രതിസന്ധിക്കു കാരണമാകുമെന്ന് ഫ്രാൻസിസ് പാപ്പാ പറയുന്നു. യുക്തിയെ മാത്രം കേന്ദ്രീകരിച്ചിരിക്കുന്ന തത്വശാസ്ത്രത്തിൽ നിന്നും സമൂഹനന്മക്കായി ഒരുമിച്ച് സ്നേഹത്തോടെ പ്രവർത്തിക്കണമെന്ന സന്ദേശം വളരെ വ്യക്തമായി മാർപ്പാപ്പ നൽകുന്നു.അങ്ങനെ നോക്കിയാൽ ഏതാണ്ട് തൊണ്ണൂറു വർഷങ്ങൾക്ക് മുൻപ് പിയൂസ് പതിനൊന്നാമൻ മാർപ്പാപ്പ എഴുതിയ "ക്വാദ്രേജെസ്സിമോ അന്നോ" എന്ന സാമൂഹിക പ്രബോധന രേഖയുടെ വഴിയേ ആണ് "ഫ്രത്തെല്ലി തൂത്തി"യും സഞ്ചരിക്കുന്നതെന്നു പറയേണ്ടിയിരിക്കുന്നു. മുമ്പിലുള്ള ഇരുൾ നിറഞ്ഞ വഴികളെ ഇപ്പോഴേ മാർപ്പാപ്പ കാണുന്നു. എന്നാൽ ഇവിടെ ഓരോ ക്രിസ്തീയ വിശ്വാസിക്കും ക്രിസ്തുവിന്റെ വെളിച്ചത്തിന്റെ പ്രതിഫലനമാകാനുള്ള ഒരു വലിയ ദൗത്യം നിർവഹിക്കാനുണ്ട്. രണ്ടാം ലോകമഹായുദ്ധത്തിനു മുൻപ് വരാനിരിക്കുന്ന പ്രശ്നങ്ങളെക്കുറിച്ചു പതിനൊന്നാം പീയൂസ് മാർപ്പാപ്പ പറഞ്ഞപ്പോൾ ആരെങ്കിലും ശ്രദ്ധിച്ചിരുന്നെങ്കിൽ എന്ന് പിന്നീട് പലരും പറഞ്ഞു. അതുപോലെ ഇവിടെ സംഭവിക്കാതിരിക്കട്ടെയെന്നു നമുക്ക് പ്രാർത്ഥിക്കാം.

**ഉപസംഹാരം**

എന്ത് പറയുന്നു എന്നതുപോലെതന്നെ, ഫ്രാൻസിസ് മാർപ്പാപ്പ അത് എങ്ങനെ പറഞ്ഞിരിക്കുന്നു എന്നതും ഇവിടെ പ്രസക്തമാണ്. സാഹോദര്യത്തിന്റെ ഉൾക്കാഴ്ചയുള്ള സാമൂഹിക പ്രതിബദ്ധതയുടെ ക്രിസ്തുഭാഷയാണ് മാർപ്പാപ്പയുടേത്. സ്നേഹത്തിന്റെ ഈ സുവിശേഷം അക്രമത്തെ നിരുത്സാഹപ്പെടുത്തുന്നതും, പരസ്പസര സഹകരണത്തെ പ്രോത്സാഹിപ്പിക്കുന്നതുമാണ്. ഇന്നത്തെ അന്ധകാരലോകത്തിൽ അറിവിന്റെയും, സ്നേഹത്തിന്റെയും, വിശ്വാസത്തിന്റേതുമായ ആത്മീയ വെളിച്ചം പ്രസരിപ്പിക്കാനുള്ള ഒരു പരിശ്രമമാണ് ഇവിടെ മാർപ്പാപ്പ നടത്തുന്നത്. വലിയ പ്രതിസന്ധിയിലൂടെ ലോകം കടന്നു പോകുമ്പോൾ നമ്മുടെ വഴിയിൽ തെളിയുന്ന ദീപനാളമാണ് "ഫ്രത്തെല്ലി തൂത്തി". മനുഷ്യകുലം മുഴുവനും ഒരുമയോടെ തങ്ങളുടെ കരങ്ങൾ ചേർത്തു പിടിച്ചുകൊണ്ട് ഈ വെളിച്ചത്തിന്റെ പ്രഭയിൽ സഞ്ചരിച്ചു അന്ധകാരത്തിലെ ഈ തുരങ്കത്തിൽ നിന്നും പുറത്തു കടക്കുന്നതിന് സാധിക്കട്ടെയെന്ന് നമുക്കും പ്രാർത്ഥിക്കാം.




കവർസ്റ്റോറി




# ഈശോമിശിഹായുടെ 'ഫ്രത്തെല്ലി തൂത്തി'



**റവ. ഡോ. ജോഷി മയ്യാറ്റിൽ**

കൊച്ചി രൂപതാംഗം, റോമിലെ ഗ്രിഗോറിയൻ യൂണിവേഴ്സിറ്റിയിൽ നിന്നും ബൈബിൾ വിഞ്ജാനിയത്തിൽ ഡോക്ടറേറ്റ്. കെ.സി.ബി.സി. ബൈബിൾ കമ്മീഷൻ സെക്രട്ടറിയായിരുന്നു. ഇപ്പോൾ പി.ഓ.സി ബൈബിൾ റിവിഷൻ ടീം കോർഡിനേറ്റർ.

ആബേലിനെക്കുറിച്ചും കായേനെക്കുറിച്ചും കരുതലുള്ള ദൈവസ്വരം ഒരിക്കൽക്കൂടി മുഴങ്ങുകയാണ്. കാതങ്ങൾക്കിപ്പുറം സാഹോദര്യത്തെക്കുറിച്ചുള്ള ഓർമപ്പെടുത്തലുകൾ അനിവാര്യമായ ആധുനികയുഗത്തിന്റെ കർണപുടങ്ങളിൽ 'നിന്റെ മുഖം വാടിയിരിക്കുന്നത് എന്തുകൊണ്ട്' എന്നും 'നിന്റെ സഹോദരൻ എവിടെ' എന്നുമുള്ള ദിവ്യമന്ത്രണങ്ങളുടെ അലയടികൾ ലോകമെങ്ങും പരക്കുകയാണ്. ലത്തീനിൽ *പൊന്തിഫെക്സ് റൊമാനൂസ്* ('റോമാക്കാരനായ പാലം പണിക്കാരൻ' എന്നർത്ഥം) എന്ന അപരനാമമുള്ള കത്തോലിക്കാസഭാതലവനിലൂടെയാണ് വിശ്വസാഹോദര്യ

ത്തിന്റെയും സാമൂഹികസൗഹൃദത്തിന്റെയും പാലം പണിയാനുള്ള ഹൃദ്യമായ ക്ഷണം വിശ്വത്തിനു സിദ്ധിക്കുന്നത്. വിശ്വാസത്തിന്റെ വെളിച്ചം, 'ലൗദാത്തൊ സീ' എന്നിവയ്ക്കുശേഷം ഫ്രാൻസിസ് പാപ്പായുടെ മൂന്നാമത്തെ ചാക്രികലേഖനമാണ് 'ഫ്രത്തെല്ലി തൂത്തി'.

'ലൗദാത്തൊ സീ' പോലെ ഈ ചാക്രികലേഖനവും പേരിന്റെ കാര്യത്തിൽ പരമ്പര്യരീതിയിൽനിന്ന് വ്യതിരിക്തത പുലർത്തുന്നു. ലത്തീൻ ശീർഷകങ്ങളാണ് പൊതുവേ പേപ്പൽ രേഖകളുടെ പേരുകളായി ഭവിക്കാറുള്ളതെങ്കിൽ ഫ്രാൻസിസ് പാപ്പായുടെ രണ്ടാമത്തെയും മൂന്നാമത്തെയും ചാക്രികലേഖനങ്ങൾ ഇറ്റാലിയൻ വാക്കുകളാലാണ് അറിയപ്പെടുന്നത്. അതിനു കാരണം, ഇവ രണ്ടും വി. ഫ്രാൻസിസ് അസീസിയുടെ വാക്കുകളാണ് എന്നതാണ്. ഫ്രാൻസിസിന്റെ 'സൃഷ്ടികളുടെ ഗീത'ത്തിൽ നിന്നാണ് 'അങ്ങ് വാഴ്ത്തപ്പെടട്ടെ' എന്നർത്ഥമുള്ള 'ലൗദാത്തൊ സീ' എന്ന ഇറ്റാലിയൻ വാക്കുകൾ പാപ്പ കടമെടുത്തതെങ്കിൽ, 'എല്ലാ സഹോദരങ്ങളുമേ' എന്ന് തന്റെ സഭാംഗങ്ങളെ അഭിസംബോധന ചെയ്തു വി. ഫ്രാൻസിസ് പറഞ്ഞ ഉപദേശങ്ങളിൽ നിന്നുള്ളതാണ് 'ഫ്രത്തെല്ലി തൂത്തി' എന്ന ഇറ്റാലിയൻ പ്രയോഗം. ഏവരുടെയും പൊതുഭവനമായ പരിസ്ഥിതിയെക്കുറിച്ചു പ്രതിപാദിച്ചതിനുശേഷം ഏവരുടെയും സാഹോദര്യം പ്രമേയമാക്കുന്ന ഒരു ചാക്രികലേഖനം പ്രസിദ്ധീകരിച്ചത് തികച്ചും ഉചിതമായി. അസീസിയിലെ വി. ഫ്രാൻസീസിന്റെ തിരുനാൾ ദിനത്തിൽ സെന്റ് പീറ്റേഴ്സ് സ്ക്വയറിൽ സമ്മേളിച്ച ജനാവലിയുടെ മുന്നിൽ വച്ച് പാപ്പ ചാക്രികലേഖനം പ്രസിദ്ധീകരിക്കുകയായിരുന്നു. ഓഗസ്റ്റ് മൂന്നാം തീയതി അസീസിയിലേക്ക് തീർത്ഥാടനം നടത്തി ദിവ്യബലിയർപ്പിച്ചതിനു ശേഷമാണ് പാപ്പ രേഖയിൽ ഒപ്പുവച്ചത്.

**അതിവിശാലമായ ചക്രവാളങ്ങൾ**

ഈ ചാക്രികലേഖനത്തിന്റെ പശ്ചാത്തലം അതിവിശാലമാണ്. രണ്ടാം ക്രിസ്തു എന്നു വിളിക്കപ്പെടുന്ന അസീസിയിലെ വി. ഫ്രാൻസിസിന്റെ ആത്മീയമായ ഉൾക്കാഴ്ചകളും ജീവിതശൈലിയും നിലപാടുകളും ഭാരതത്തിന്റെ രാഷ്ട്രപിതാവും ഹൈന്ദവനുമായ മഹാത്മാഗാന്ധിയുടെ ദർശനങ്ങളും അമേരിക്കയിൽ ബാപ്റ്റിസ്റ്റു മിനിസ്റ്ററായിരുന്ന മാർട്ടിൻ ലൂഥർ കിങ് ജൂനിയറിന്റെ പൗരാവകാശദർശനങ്ങളും ആംഗ്ലിക്കൻ സഭയിലെ ആർച്ചുബിഷപ്പായിരുന്ന ദക്ഷിണാഫ്രിക്കയിലെ ഡെസ്മണ്ട് ടുട്ടുവിന്റെ വംശീയസമത്വത്തിനായുള്ള ആഹ്വാനങ്ങളും സമരങ്ങളും 2019 ഫെബ്രുവരി 4-ാം തീയതി ഫ്രാൻസിസ് പാപ്പയും അബുദാബിയിലെ അൽ അസ്ഹർ മോസ്കിലെ ഗ്രാൻഡ് ഇമാം ഷേക് അഹ്മദ് അൽ തായേബും തമ്മിലുണ്ടായ കൂടിക്കാഴ്ചയും അവർ ഒപ്പുവച്ച *ലോകസമാധാനത്തിനും സഹവർത്തിത്വത്തിനും വേണ്ടി മനുഷ്യസാഹോദര്യം* എന്ന സംയുക്തപ്രസ്താവനയും ഈ ചാക്രികലേഖനത്തിനു പ്രചോദനമായിട്ടുണ്ടെന്ന് പാപ്പതന്നെ കുറിച്ചിട്ടുണ്ട്. ആ സംയുക്ത പ്രസ്താവന ചാക്രികലേഖനത്തിൽ എട്ടു പ്രാവശ്യം ഉദ്ധരിച്ചിരിക്കുന്നു എന്നത് ഈ വിഷയത്തിൽ അതിനുള്ള പ്രാധാന്യം വെളിപ്പെടുത്തുന്നു. ദാർശനികരായ അരിസ്റ്റോട്ടിൽ, ഗെയോർഗ് സിമ്മെൽ, ഗബ്രിയേൽ മാർസെൽ, പോൾ റിക്കർ എന്നിവരുടെ തത്ത്വശാസ്ത്ര സ്വാധീനങ്ങളും ഹെയിം ഹോയോവാസ്കെ എസ്.ജെ. തുടങ്ങിയ സാമൂഹ്യശാസ്ത്രജ്ഞന്മാരുടെ നിരീക്ഷണങ്ങളും സാൽബാ എസ്.ജെ., റോയോ മറീൻ എന്നീ ധാർമിക ദൈവശാസ്ത്രജ്ഞരുടെ ആശയങ്ങളും റെനേ ഫൊയ്‌ലൂം, വാഴ്ത്തപ്പെട്ട ചാൾസ് ഡി ഫുക്കോ തുടങ്ങിയവരുടെ ആത്മീയചിന്തകളും ഈ ചാക്രികലേഖനത്തിൽ പലയിടത്തും പ്രകടമാണ്. നാം കടന്നുപോകുന്ന കോവിഡുകാലം പോലും സാഹോദര്യത്തിലേക്കും സാമൂഹിക സൗഹൃദത്തിലേക്കുമുള്ള ക്ഷണമായി ധ്യാനിക്കാൻ പാപ്പയ്ക്കു കഴിഞ്ഞിരിക്കുന്നു!

എന്നാൽ, ഈ രേഖയുടെ ഊടും പാവും എന്തെന്നു ചോദിച്ചാൽ, വിശുദ്ധഗ്രന്ഥമായ ബൈബിളും ക്രൈസ്തവദൈവശാസ്ത്രവുമാണ് എന്ന് നിസ്സംശയം പറയാനാകും. ആമുഖവും എട്ട് അധ്യായങ്ങളുമുള്ള ചാക്രികലേഖനത്തിലെ 287 ഖണ്ഡികകളിലും നിറഞ്ഞുനില്ക്കുന്നത് ദൈവത്തിന്റെ പിതൃത്വത്തെയും മനുഷ്യവ്യക്തികളുടെ ശ്രേഷ്ഠതയെയും കുറിച്ചുള്ള ബോധ്യങ്ങളാണ്. ഈ ബോധ്യങ്ങൾ പങ്കുവയ്ക്കാൻ സഭാപിതാക്കന്മാരായ വി. ഇരണേവൂസ്, വി. അഗസ്തീനോസ്, വി. അംബ്രോസ്, വി. ബേസിൽ, വി. ജോൺ ക്രിസോസ്റ്റം എന്നിവരെയും സഭാപണ്ഡിതനായ വി. പീറ്റർ ക്രിസലോഗസിനെയും രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ രേഖകളെയും തന്റെ മുൻഗാമികളായ മഹാനായ വി. ഗ്രിഗറി, പിയൂസ് പതിനൊന്നാമൻ, വി. ജോൺ ഇരുപത്തിമൂന്നാമൻ, വി. പോൾ ആറാമൻ, വി. ജോൺ പോൾ രണ്ടാമൻ, ബെനഡിക്ട് പതിനാറാമൻ എന്നീ പാപ്പമാരുടെ പ്രബോധനങ്ങളെയും പ്രമുഖ ദൈവശാസ്ത്രജ്ഞരായ വി. ബൊനവെഞ്ചർ, വി. തോമസ് അക്വിനാസ്, കാൾ റാനർ എന്നിവരെയും ഫ്രാൻസിസ് പാപ്പ ഉദ്ധരിച്ചിരിക്കുന്നു.

**ക്രൈസ്തവവിശ്വാസത്തിൽ ആഴത്തിൽ വേരുകളുള്ള രേഖ**

ഈ രേഖയുടെ കേന്ദ്രപ്രമേയങ്ങളായ മനുഷ്യവ്യക്തിയുടെ ശ്രേഷ്ഠതയും കൂട്ടായ്മയുടെ അനിവാര്യതയും പരസ്പരപൂരകങ്ങളാണ്. സത്യത്തിൽ, ത്രിത്വേകദൈവവിശ്വാസത്തിന്റെ സ്വാഭാവികമായ പരിണിതിയാണിത്. ഏകത്വത്തിലെ നാനാത്വം ക്രൈസ്തവദൈവസങ്കല്പത്തിന്റെ അനിവാര്യതയാണല്ലോ. കേവല ഏകാകിത്വമല്ല (absolute singularity) ക്രിസ്തു വെളിപ്പെടുത്തിയ ദൈവസങ്കല്പം; മറിച്ച്, പരിശുദ്ധ ത്രിത്വമാണ്. "മൂന്നു ദൈവികവ്യക്തികളുടെ കൂട്ടായ്മയിലാണ് സമൂഹത്തിലെ എല്ലാ ജീവിതത്തിന്റെയും ഉദ്ഭവവും പരിപൂർണമാതൃകയും

നാം കണ്ടുമുട്ടുന്നത്" എന്നു പാപ്പ കുറിക്കുമ്പോൾ (ഫ്രത്തെല്ലി തൂത്തി, 85) ഈ ചാക്രികലേഖനത്തിന്റെ ദൈവശാസ്ത്രഅടിത്തറതന്നെയാണ് അദ്ദേഹം വെളിവാക്കുന്നത്. മനുഷ്യൻ ബന്ധാധിഷ്ഠിതജീവിയാണെന്ന (relational animal) ദാർശനിക കാഴ്ചപ്പാട് ത്രിത്വച്ഛായയിൽ സൃഷ്ടിക്കപ്പെട്ടവനാണു മനുഷ്യൻ എന്ന സത്യത്തിലേക്കാണ് വിരൽചൂണ്ടുന്നത്. ബൈബിളനുസരിച്ച്, "നമുക്കു നമ്മുടെ ഛായയിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിക്കാം" (ഉത്പ 1,26) എന്നായിരുന്നല്ലോ ദൈവത്തിന്റെ ആദ്യത്തെ ആത്മഗതം. ഒരു മനുഷ്യനും ഒരു ദ്വീപല്ല എന്ന ചൊല്ലിൽ പതിരു തീരെയില്ലെങ്കിൽ അതിനു കാരണം മനുഷ്യനിലെ ഈ ദൈവികച്ഛായയാണ്. പാരസ്പര്യമില്ലാത്ത മനുഷ്യജീവിതം ദൈവനിഴൽ പതിയാത്ത ഊഷരഭൂമിയാണ്. രാഷ്ട്രങ്ങളും സമൂഹങ്ങളും നിലനില്ക്കുന്നത് സന്തുലനാധിഷ്ഠിതമായാണ് - വ്യക്തിയും സമൂഹവും തമ്മിലുള്ള സന്തുലിതത്വത്തിൽ. എവിടെ സമൂഹത്തിന്റെ ഭീമപാദത്തിൻ കീഴിൽ വ്യക്തി ചവിട്ടിമെതിക്കപ്പെടുന്നുവോ, അവിടെ വർത്തമാനവും ഭാവിയും ഇരുളടഞ്ഞതാണ്. എവിടെ വ്യക്തിബോധം സാമൂഹ്യബോധത്തെ കശാപ്പുചെയ്യുന്നുവോ അവിടെ അരാജകത്വം കൊടികുത്തിവാഴും. വ്യക്തിയും സമൂഹവും തമ്മിലുള്ള സമഞ്ജസമായ സമ്മേളനവും സർഗാത്മകമായ പരസ്പരാപേക്ഷികതയുമാണ് ത്രിത്വത്തിന്റെ നിഴലായി കരുതാൻ കഴിയുന്നത്.

ഫ്രാൻസിസ് പാപ്പ സാർവത്രിക സാഹോദര്യത്തിന്റെയും സാമൂഹിക സൗഹൃദത്തിന്റെയും ശീലുകൾ പാടുന്നത് ദൈവത്തിന്റെ പിതൃത്വവും ക്രിസ്തുവിൽ പ്രകടമായ സ്നേഹപൂർണതയും സഭയുടെ മിഷനറിദൗത്യവും പശ്ചാത്തലസംഗീതമായി മീട്ടിക്കൊണ്ടാണ്. "എല്ലാവരുടെയും പിതാവിലേക്ക് തുറവിയില്ലാതെ, സാഹോദര്യത്തിനായി വാദിക്കാൻ സാരവും സ്ഥായിയുമായ കാരണങ്ങൾ കണ്ടെത്താനാവില്ല'' (ഫ്രത്തെല്ലി തൂത്തി, 272) എന്നും "നാമോരോരുത്തർക്കുംവേണ്ടി ക്രിസ്തു തന്റെ രക്തം ചിന്തി... ആരും അവിടത്തെ സാർവത്രിക സ്നേഹത്തിന്റെ വ്യാപ്തിക്കു പുറത്തല്ല" (85) എന്നും "ഇന്നത്തെ ലോകത്ത് സാക്ഷ്യജീവിതത്തിനും ... വിശ്വാസത്തിനും പ്രത്യാശയ്ക്കും സ്നേഹത്തിനും തുറവിയുള്ളവളാണ്" (276) സഭ എന്നും പാപ്പ വ്യക്തമാക്കുമ്പോൾ ഈ സംഗീതമാണ് നാം ശ്രവിക്കുന്നത്. സാഹോദര്യത്തിന്റെ സൗന്ദര്യവും ജീവന്റെ പരമസ്ഥാനവും സത്യവും നീതിയും സമാധാനവും ഐക്യവും വികസനവും മനുഷ്യന്റെ അവകാശമാണെന്നും വ്യക്തിയുടെയും കുടുംബത്തിന്റെയും സമൂഹത്തിന്റെയും ആഗോള സംവിധാനങ്ങളുടെയും യോജിച്ച പ്രവർത്തനത്തിലൂടെ അതു സാക്ഷാത്കരിക്കാവുന്നതാണെന്നും ഫ്രാൻസിസ് പാപ്പ വിശ്വസിക്കുന്നു. ഇതുവരെ ഞാൻ കുറിച്ച കാര്യങ്ങൾ എളുപ്പത്തിൽ ബോധ്യപ്പെടാൻ താഴെക്കൊടുത്തിരിക്കുന്ന ചാക്രികലേഖനത്തിന്റെ പദവിവരപ്പട്ടികയിലൂടെ ഒന്നു കണ്ണോടിക്കുന്നതു നന്നായിരിക്കും: ദൈവം: 80 പ്രാവശ്യം; യേശു: 33; ക്രിസ്തു: 8; സഭ: 35; വ്യക്തി: 89; സാഹോദര്യം: 74; സഹോദരി/രൻ/ രർ: 35-48; സ്നേഹം: 120; സത്യം: 53; നീതി: 40; സമാധാനം: 89; പാവപ്പെട്ടവർ: 48; മനുഷ്യൻ/ർ/പുരുഷൻ/ന്മാർ/സ്ത്രീ/കൾ: 78; മാനുഷികം/മനുഷ്യത്വം/മനുഷ്യകുലം: 83; ജീവൻ/ജീവിതം: 102. വികസനം: 43; ഐക്യം: 16; സമൂഹം: 120 (society/ies); 45 (community/ies).

**പാഠഭേദം വരുത്തുന്ന വായനകൾ**

കാപ്പിറ്റലിസ്റ്റു വ്യവസ്ഥിതിയെക്കുറിച്ച് 2015-ൽ 'സുവിശേഷത്തിന്റെ ആനന്ദം' എന്ന അപ്പസ്തോലികാഹ്വാനത്തിൽ ഫ്രാൻസിസ് പാപ്പ നടത്തിയ ചില നിരീക്ഷണങ്ങൾ 'വത്തിക്കാനിലെ കമ്മ്യൂണിസ്റ്റുകാരൻ' എന്ന കളിപ്പേര് അദ്ദേഹത്തിനു നല്കാൻ റഷ് ലിംബോയെപ്പോലുള്ള ചില അമേരിക്കൻ വിമർശകരെ പ്രേരിപ്പിച്ചിട്ടുള്ളതാണ്. ഈ ചാക്രികലേഖനത്തോടെ അത് കേരളത്തിൽ ഉറപ്പിച്ചെടുക്കാൻ ചിലർ തത്രപ്പെടുന്നതായി തോന്നുന്നു. 'ഫ്രത്തെല്ലി തൂത്തി'യെക്കുറിച്ച് ഇതിനകം കേരളത്തിൽ പുറത്തിറങ്ങിയ പല ലേഖനങ്ങളിലും എഡിറ്റോറിയലുകളിലും ലേഖകരുടെ നിക്ഷിപ്ത താത്പര്യങ്ങൾ വല്ലാതെ മുഴച്ചുനില്ക്കുന്നുണ്ട്. കാപ്പിറ്റലിസത്തെക്കുറിച്ചുള്ള പാപ്പയുടെ നിരീക്ഷണങ്ങൾ കമ്മ്യൂണിസ്റ്റു പ്രത്യയശാസ്ത്രത്തിനുള്ള അംഗീകാരമായി വ്യാഖ്യാനിക്കാൻ പലരും തത്രപ്പെടുന്നുണ്ട്. ആഴമായ ദൈവവിശ്വാസവും വർഗീകരണമില്ലാത്ത സാർവത്രികസ്നേഹവും ഓരോ വ്യക്തിയുടെയും അതുല്യമായ ശ്രേഷ്ഠതയുമാണ് ഈ രേഖയുടെ ഊടും പാവും എന്നു തിരിച്ചറിയാനാവത്തതിന്റെ ദോഷമാണ് അത്തരം വ്യാഖ്യാനങ്ങൾക്കുള്ളത്. ഗബ്രിയേൽ മാർസലിനെയും പോൾറിക്കറെയും പോലുള്ളവരുടെ ദർശനങ്ങളിൽ പാപ്പ കാണിക്കുന്ന താല്പര്യവും തത്പരകക്ഷികളുടെ കണ്ണിൽ പെട്ടട്ടില്ല. മാത്രമല്ല, ലിയോ പതിമൂന്നാമൻ പാപ്പയുടെ 'റേരും നൊവാരും' (1891) മുതലിങ്ങോട്ടുള്ള സാമൂഹികപ്രബോധനങ്ങളിൽ വെളിവാകുന്ന, ഇടത്തു-വലത്തുപ്രത്യയശാസ്ത്രങ്ങളിൽ നിന്നു വ്യത്യസ്തമായി സഭയ്ക്കുള്ള, കാഴ്ചപ്പാടിനെക്കുറിച്ച് ഇവർക്ക് ഒരു ധാരണയും ഇല്ലെന്നും വ്യക്തമാണ്. വിപണിയെ കേന്ദ്രീകരിക്കുന്ന കാപ്പിറ്റലിസവും അധികാരത്തെ കേന്ദ്രീകരിക്കുന്ന കമ്മ്യൂണിസവും സഭയ്ക്ക് ഒരുപോലെ അനഭിമതങ്ങളാണെന്ന് 'റേരും നൊവാരും' മുതൽ 'ഫ്രത്തെല്ലി തൂത്തി' വരെ നീളുന്ന സഭാപ്രബോധനങ്ങളും പ്രൊഫ. മൗറിസ് ഗ്ലാസ്മാനെപ്പോലുള്ളവരുടെ കൃതികളും വായിച്ചാൽ മനസ്സിലാകും.

ശീർഷകത്തിൽ പുരുഷമേധാവിത്വമുണ്ടെന്ന ഫെമിനിസ്റ്റുകളുടെ വാദഗതി അത്ര ക്ലച്ചു പിടിച്ചിട്ടില്ല. അസീസിയിലെ വി. ഫ്രാൻസിസ് തന്റെ സന്ന്യാസസഭാംഗങ്ങൾക്കു നല്കിയ ഉപദേശത്തിൽ (admonitions, 6) അഭിസംബോധനയ്ക്കായി അദ്ദേഹം ഉപയോഗിച്ച പ്രയോഗം തന്റെ ചാക്രികലേഖനത്തിന്റെ ശീർഷകമായി ഫ്രാൻസിസ് പാപ്പ ഉപയോഗിക്കുമ്പോൾ, മനുഷ്യരെല്ലാവരെയും അത് ഉൾക്കൊ

ള്ളുന്നു എന്നു ചിന്തിക്കാൻ സാമാന്യബുദ്ധി ധാരാളം മതി.

എല്ലാവരും സഹോദരങ്ങളല്ല എന്നു സ്ഥാപിക്കാൻ ഈയിടെ ചിലർ കച്ചകെട്ടിയിറങ്ങിയിരിക്കുന്ന തമാശയും സോഷ്യൽമീഡിയയിൽ കാണാനിടയായി. ബൈബിളിലെ ചില ഉദ്ധരണികളുടെ സഹായത്തോടെ, യേശുക്രിസ്തുവിൽ വിശ്വസിച്ച് മാമ്മോദീസാ സ്വീകരിച്ചവർ മാത്രമാണ് സഹോദരർ എന്നു സ്ഥാപിക്കാനാണ് അവരുടെ ശ്രമം. 'ഫ്രത്തെല്ലി തൂത്തി'യിലെ രണ്ടാം അധ്യായം വായിച്ചാൽ തീരാവുന്ന പ്രശ്നമേ അവർക്കുള്ളൂവെങ്കിലും, ഫ്രാൻസിസ് പാപ്പ സ്ഥാനമേറ്റെടുത്ത സമയം മുതൽ അദ്ദേഹത്തെ അംഗീകരിക്കാതെ സ്വയം ശീശ്മയിൽ പെട്ടിരിക്കുന്നവർക്ക് അതു മതിയാവില്ലെന്നതിൽ സംശയമില്ലല്ലോ.

കുടിയേറ്റക്കാരെയും അഭയാർത്ഥികളെയും സ്വീകരിക്കാൻ നിരന്തരം ആഹ്വാനം ചെയ്യുന്ന പാപ്പ ഈ ചാക്രികലേഖനത്തിൽ നാലാം അധ്യായം മുഴുവൻ ആ വിഷയത്തിനായി നീക്കിവച്ചിരിക്കുന്നതു പലരെയും ചൊടിപ്പിച്ചിട്ടുണ്ട്. മണ്ണിന്റെ മക്കൾ വാദം പലയിടങ്ങളിൽ പലരീതികളിൽ ഉയരുമ്പോൾ മണ്ണ് ആത്യന്തികമായി ദൈവത്തിന്റേതാണെന്നും അത് എല്ലാ മനുഷ്യർക്കും-പ്രത്യേകിച്ച്, പാവപ്പെട്ടവർക്കും അഗതികൾക്കും-അവകാശപ്പെട്ടതാണെന്നും പാപ്പ വാദിക്കുന്നു! മക്കളില്ലാത്തവർക്ക് മണ്ണുണ്ടായിട്ട് എന്തു കാര്യം എന്ന ചോദ്യവും ഇവിടെ പ്രസക്തമാണ്.

ഇസ്ലാമികകുടിയേറ്റത്തിനുള്ള പ്രോത്സാഹനമായി പാപ്പയുടെ നിലപാടു മാറും എന്നതാണ് ഈ വിഷയത്തിൽ ചിലരുടെ മുഖ്യമായ ആരോപണം. സ്വന്തം വേരുകൾ ബലപ്പെടുത്തിയിട്ടുള്ളവന് അപരർ ഒരിക്കലും ഭീഷണിയല്ല എന്ന 143-ാം ഖണ്ഡികയിലെ പാപ്പയുടെ പ്രസ്താവന പാശ്ചാത്യലോകം തങ്ങളുടെ ക്രൈസ്തവവേരുകൾ അംഗീകരിക്കണമെന്ന ധ്വനിതന്നെയാണ് മുഴക്കുന്നത്. ക്രിസ്തുവിൽ വേരുറപ്പിച്ചിട്ടുള്ളവന് അപരർ സുവിശേഷപ്രഘോഷണത്തിനുള്ള വേദിയാണ് സമ്മാനിക്കുന്നത്. 'എവഞ്ചേലി ഗൗദിയും', 'ക്രിസ്തൂസ് വീവിത്' എന്നീ അപ്പസ്തോലികാഹ്വാനങ്ങളിലൂടെയും അസാധാരണ മിഷൻമാസ പ്രഖ്യാപനത്തിലൂടെയും തുടർച്ചയായ പ്രബോധനങ്ങളിലൂടെയും ക്രൈസ്തവരുടെ പ്രേഷിതചൈതന്യം ഉജ്ജ്വലിപ്പിക്കാൻ ശ്രമിക്കുന്ന ഫ്രാൻസിസ് പാപ്പ സുവിശേഷവത്കരണബോധ്യങ്ങളോടെ ഇത്തരം വിഷയങ്ങളെ സമീപിക്കാനാണ് നമ്മെ പ്രചോദിപ്പിക്കുന്നത്.

**ഉള്ളടക്കത്തിന്റെ സംക്ഷിപ്തം**

ഈ രേഖയുടെ മുഖ്യ ഊന്നൽ എട്ടു ഖണ്ഡികകളുള്ള ആമുഖത്തിൽത്തന്നെ പാപ്പ പറഞ്ഞുവയ്ക്കുന്നു.

സാഹോദര്യ-സൗഹൃദ വിഷയങ്ങളിൽ നിലവിലുള്ള പ്രശ്നങ്ങൾ ചൂണ്ടിക്കാണിക്കുന്ന ഒന്നാം അധ്യായത്തിന്റെ ശീർഷകം തന്നെ 'അടഞ്ഞ ലോകത്തിനു മീതെയുള്ള ഇരുണ്ട മേഘങ്ങൾ ' എന്നാണ്. ജനാധിപത്യം, സ്വാതന്ത്ര്യം, നീതി എന്നിവയുടെ വികലമായ അവതരണം, ചരിത്രാവബോധരാഹിത്യം, ഭീകരവാദം, തീവ്രവാദം, വംശീയവാദം, സ്ത്രീകൾക്കെതിരെയുള്ള അതിക്രമങ്ങൾ, ഭ്രൂണഹത്യ, ലാഭക്കൊതിയുള്ള വിപണി, തൊഴിലില്ലായ്മ, മനുഷ്യക്കടത്ത്, അവയവക്കടത്ത്, കുടിയേറ്റങ്ങളും അവയോടനുബന്ധിച്ചുള്ള പ്രശ്നങ്ങളും എന്നിവ 9 മുതൽ 55 വരെയുള്ള ഖണ്ഡികകൾ പ്രതിപാദിക്കുന്നു. പ്രശ്നാവതരണത്തിന്റെ അധ്യായം അവസാനിക്കുന്നത് പ്രത്യാശയുടെ പാതകളിൽ മുന്നേറാം എന്ന ആഹ്വാനത്തോടെയാണ്.

സുവിശേഷം മുന്നോട്ടുവയ്ക്കുന്നതാണ് പ്രത്യാശയുടെ പാത എന്നു വ്യക്തമാകുംവിധം രണ്ടാമധ്യായം മുഴുവൻ (56-86) പ്രതിപാദിക്കുന്നത് നല്ല സമരിയാക്കാരന്റെ ഉപമയാണ്. അതിന്റെ വിശകലനവും വ്യാഖ്യാനവും സാഹോദര്യത്തിന്റെയും സാമൂഹ്യസൗഹൃദത്തിന്റെയും പ്രമേയത്തിന് അടിവരയിടുന്നു. അയല്ക്കാരനെ തേടിയവനോട് അയല്ക്കാരൻ ആകാൻ ആവശ്യപ്പെടുന്ന ക്രിസ്തു, സാഹോദര്യത്തിനായി തയ്യാറാക്കുന്ന ചെറുപട്ടികകൾ വലിച്ചെറിഞ്ഞ് ഏവർക്കും സംലഭ്യമാകുന്ന ഹൃദയവിശാലത സ്വന്തമാക്കാനാണ് ആഹ്വാനംചെയ്യുന്നത്. പഴയനിയമത്തിലും പുതിയനിയമത്തിലുമായി ചിതറിക്കിടക്കുന്ന തത്സംബന്ധിയായ പരാമർശങ്ങൾ പാപ്പ ഇവിടെ സുന്ദരമായി കോർത്തിണക്കിയിരിക്കുന്നു. പുതിയനിയമം മുന്നോട്ടുവയ്ക്കുന്ന സാഹോദര്യക്കാഴ്ചകളുടെ വിശാലത ചൂണ്ടിക്കാണിക്കാൻ "തമ്മിൽത്തമ്മിലും മറ്റെല്ലാവരോടും" (1 തെസ്സ 3,12) ഉള്ള സ്നേഹത്തിൽ വളരാനുള്ള പൗലോസിന്റെ ആഹ്വാനം ചൂണ്ടിക്കാണിച്ചുകൊണ്ട് ഇട്ടാവട്ടങ്ങളുടെ സ്നേഹത്തിൽ ഒതുങ്ങാൻ ക്രൈസ്തവർക്കുള്ള പ്രലോഭനത്തെക്കുറിച്ച് പാപ്പ മുന്നറിയിപ്പു നല്കുന്നു.

ക്രൈസ്തവ ആധ്യാത്മികതയും ദൈവശാസ്ത്രവും ഏറെ വികസിതമായിരിക്കുന്ന ഈ കാലഘട്ടത്തിലും ഇടുങ്ങിയ ദേശീയവാദവും അപരഭയവും വ്യത്യസ്തവരായവരോടുള്ള മോശമായ പെരുമാറ്റവും പലരും പുലർത്തുന്നുണ്ടെന്നും ഇക്കാര്യങ്ങളിൽ ക്രൈസ്തവവിശ്വാസവും അത് പ്രചോദിപ്പിക്കുന്ന മാനവികതയും വിമർശനാത്മകത പുലർത്തണമെന്നും പാപ്പ വ്യക്തമാക്കുന്നു. ഇതിനായി വിശ്വാസപരിശീലനത്തിലും പ്രഘോഷണത്തിലും അസ്ത്രിത്വത്തിന്റെസാമൂഹികമാനങ്ങളെക്കുറിച്ചും ആത്മീയതയുടെ സാഹോദര്യതലത്തെക്കുറിച്ചും ഓരോ വ്യക്തിയുടെയും ഒഴിവാക്കാനാവാത്ത ശ്രേഷ്ഠതയെക്കുറിച്ചും എല്ലാ സഹോദരങ്ങളെയും സ്നേഹിക്കാനും സ്വീകരിക്കാനും നമുക്കുള്ള കാരണങ്ങളെക്കുറിച്ചും വ്യക്തതയോടും നേരിട്ടും സംസാരിക്കണം.

തിരുവചനസന്ദേശത്തെ ദാർശനികമായും ധർമശാസ്ത്രപരമായും ദൈവശാസ്ത്രപരമായും സമീപിക്കുന്നതാണ് മൂന്നാം അധ്യായം (87-127). 'തുറവിയുള്ള ലോകത്തെ വിഭാവനം ചെയ്യുകയും

സാധ്യമാക്കുകയും ചെയ്യൽ' എന്നാണ് അതിന്റെ ശീർഷകം. മനുഷ്യാസ്തിത്വത്തിന്റെയും മനുഷ്യ സാധ്യതകളുടെയും അനിവാര്യതയാണ് അപരിലേക്ക് എത്തിനില്ക്കൽ എന്ന ചിന്താധാര പിന്തുടർന്ന് ഒരു സമൂഹത്തിനുള്ളിൽത്തന്നെ പാർശ്വവത്ക്കരിക്കപ്പെട്ടവരെയും വംശീയതയുടെ ഇരകളെയും വിഭിന്നശേഷിക്കാരെയും വൃദ്ധരെയും ദരിദ്രരെയും സഹിക്കുന്നവരെയും കുറിച്ചുള്ള ചിന്തകളിലേക്ക് പാപ്പ നീങ്ങുന്നു. 'ഗുപ്തവിപ്രവാസികൾ' (hidden exiles, 98) എന്ന പ്രയോഗം അമ്പരപ്പിക്കുന്നതാണ്. സ്വാതന്ത്ര്യം, സമത്വം, സാഹോദര്യം എന്നീ പ്രമേയങ്ങളുടെ ഗൗരവമേറിയ വിചിന്തനം ഈ അധ്യായത്തിൽ കാണാം. മനുഷ്യവ്യക്തിയുടെ മൂല്യം തിരിച്ചറിയാത്ത സാർവത്രിക സാഹോദര്യമോ സാമൂഹ്യസൗഹൃദമോ ഇല്ല എന്നു പാപ്പ അസന്നിഗ്ധമായി പ്രസ്താവിക്കുന്നു. ഐക്യദാർഢ്യം, സ്വത്ത്, വികസനം എന്നിങ്ങനെ വിവിധങ്ങളായ വിഷയങ്ങൾ ഗൗരവമായ വിചിന്തനത്തിന് വിധേയമാക്കുന്നുണ്ട് ഈ അധ്യായം. രാഷ്ട്രങ്ങളെയും അവയുടെ അതിർത്തികളെയും വിഭവങ്ങളെയും അന്താരാഷ്ട്ര ബന്ധങ്ങളെയും ഇടപാടുകളെയും കുറിച്ച് നിലവിലുള്ള ധാരണകളെ അടിമുടി തിരുത്തുന്ന വിചിന്തനങ്ങളാണ് 124–127 ഖണ്ഡികകളിൽ പാപ്പ പങ്കുവയ്ക്കുന്നത്.

ഈ വിചിന്തനങ്ങളുടെ പ്രായോഗികതയാണ് കുടിയേറ്റത്തെക്കുറിച്ചും അഭയാർത്ഥികളെക്കുറിച്ചും പ്രതിപാദിക്കുന്ന നാലാം അധ്യായം മുഴുവൻ (128–153). അനാവശ്യമായ കുടിയേറ്റം ഇല്ലാതാക്കപ്പെടേണ്ടതാണെന്ന നിലപാടാണ് പാപ്പയ്ക്കുള്ളത്. എന്നാൽ മാന്യമായ ജീവിതസാഹചര്യവും സമഗ്രവികസന സാധ്യതയും സ്വന്തം നാടുകളിൽ ഉണ്ടാകുന്നതുവരെ അത് അസാധ്യമാണ്. സ്വീകരിക്കുക, സംരക്ഷിക്കുക, വളർത്തുക, സാമൂഹികോദ്ഗ്രഥനം നടത്തുക എന്നിങ്ങനെ നാലു ക്രിയകളിൽ കുടിയേറ്റക്കാരോടുള്ള നമ്മുടെ കടമകളെ പാപ്പ നിർവചിക്കുന്നു. ഗുരുതരമായ മനുഷ്യാവകാശ പ്രതിസന്ധികൾ ഉള്ളിടങ്ങളിൽ പലായനം ചെയ്യുന്നവർക്കായി സത്വരമായി ചെയ്യേണ്ട കാര്യങ്ങൾ, കുടിയേറ്റക്കാർക്ക് പൂർണപൗരത്വം നല്കേണ്ടതിന്റെ ആവശ്യകത, കുടിയേറ്റത്തിലൂടെ സംഭവിക്കുന്ന സാംസ്കാരിക വിനിമയങ്ങൾ എന്നിവയെക്കുറിച്ചുള്ള പാപ്പയുടെ കാഴ്ചപ്പാടുകളെ സ്നേഹാദർശത്തിന്റെ മഹാവിപ്ലവം എന്നേ വിശേഷിപ്പിക്കാനാകൂ.

139–141 ഖണ്ഡികകൾ മുന്നോട്ടുവയ്ക്കുന്ന 'സൗജന്യദാനം' എന്ന ആശയം പൂർണമായും വിശുദ്ധഗ്രന്ഥാധിഷ്ഠിതമാണ്. "സന്നദ്ധതയോടും സൗജന്യമായും അപരരെ സ്വാഗതം ചെയ്യുന്ന ഒരു സാമൂഹിക-രാഷ്ട്രീയ സംസ്കാരത്തിനു മാത്രമേ ഭാവിയുള്ളൂ" എന്നാണ് പാപ്പയുടെ പക്ഷം. ഇവിടെ പ്രാദേശികതയും സാർവത്രികതയും തമ്മിലുള്ള പാരസ്പര്യവും അദ്ദേഹം വിചിന്തനവിഷയമാക്കുന്നു. "സ്വന്തം സംസ്കാരത്തിന്റെ അനന്യതയും സമ്പത്തും സാധ്യതകളും പരിമിതികളും തിരിച്ചറിയാൻ അപരരുടെ വീക്ഷണകോണിലൂടെയുള്ള നോട്ടം സഹായിക്കും. വ്യത്യസ്തമായ സാംസ്കാരിക പരിതസ്ഥിതികളിൽ ജീവിക്കുന്നവരുടെ അനുഭവങ്ങളിൽ നിന്നു 'വിഭിന്നമായും' അവയോടു സമരസപ്പെട്ടും നമ്മുടെ പ്രാദേശിക അനുഭവം വികസിക്കേണ്ടതുണ്ട്" (147) എന്ന നിരീക്ഷണം ശ്രദ്ധേയമാണ്.

സാർവത്രിക സാഹോദര്യത്തിനും സാമൂഹ്യസൗഹൃദത്തിനും സഹായകമായ ഒരു രാഷ്ട്രീയദർശനമാണ് അഞ്ചാം അധ്യായം (154–197) മുന്നോട്ടുവയ്ക്കുന്നത്. ജനകീയതയും ജനപ്രീണനപരതയും തമ്മിലുള്ള വ്യത്യാസം ചർച്ചചെയ്തുകൊണ്ടാണ് അത് ആരംഭിക്കുന്നത്. ഹ്രസ്വകാല നന്മയെ അടിസ്ഥാനപ്പെടുത്തിയുള്ള രാഷ്ട്രീയം അസമത്വങ്ങൾ അവസാനിപ്പിക്കാൻ പര്യാപ്തമല്ല. താത്കാലിക പ്രതിവിധികളിൽ അഭിരമിക്കുന്ന രാഷ്ട്രീയം പ്രതിലോമകരമാണ്. പാവപ്പെട്ടവർക്കു വച്ചുനീട്ടുന്ന സാമ്പത്തിക സഹായം താത്കാലികമാണെന്നും ശ്രേഷ്ഠമായ ജീവിതത്തിനുതകുന്ന തൊഴിൽ സാധ്യതകൾ ഒരുക്കിക്കൊടുക്കുന്നതാണ് യഥാർത്ഥ രാഷ്ട്രീയമെന്നും തരിച്ചറിയണം. വിപണിക്ക് അമിതപ്രാധാന്യം കല്പിക്കുന്നതും ആർത്തിയെ പ്രോത്സാഹിപ്പിക്കുന്നതുമായ കാപ്പിറ്റലിസ്റ്റ് പ്രത്യയശാസ്ത്രത്തിന്റെ പരാജയം പാപ്പ ചൂണ്ടിക്കാണിക്കുന്നു. ഉപവിയുടെ രാഷ്ട്രീയമാണ് പാപ്പ മുന്നോട്ടുവയ്ക്കുന്നത് (163–166; 177–192).

അന്തർദേശീയ രാഷ്ട്രീയത്തിന്റെ ഇന്നത്തെ മുഖ്യപ്രശ്നം സാമ്പത്തികശക്തികൾ രാഷ്ട്രീയത്തിനുമേൽ മേൽക്കൈ നേടുന്നതാണെന്ന പാപ്പയുടെ നിരീക്ഷണം കാലികമാണ്. ഐക്യരാഷ്ട്ര സംഘടന ആഗോള പൊതുനന്മയുടെ സാക്ഷാത്കരണത്തിനും പട്ടിണിയും വിശപ്പും ഇല്ലാതാക്കുന്നതിലും അടിസ്ഥാനപരമായ മനുഷ്യവകാശങ്ങൾ സംരക്ഷിക്കുന്നതിലും പരാജയപ്പെടുന്നു എന്ന വിമർശനം പാപ്പ നടത്തുന്നു. അവ പരിഷ്കരിക്കപ്പെടേണ്ടതുണ്ടെന്നും പാപ്പ സമർത്ഥിക്കുന്നു.

സാഹോദര്യത്തിന്റെ രാഷ്ട്രീയത്തെക്കുറിച്ചുള്ള വിചിന്തനങ്ങൾക്കു ശേഷം ആറാം അധ്യായത്തിൽ (198–224) പാപ്പ ശ്രദ്ധ കേന്ദ്രീകരിക്കുന്നത് സാമൂഹിക മേഖലയിലാണ്. സംഭാഷണവും സാഹോദര്യവും വളർത്താനുതകുന്ന നിർദേശങ്ങളാണ് ഇവിടെയുള്ളത്. ആശയവിനിമയ മേഖലകളെക്കുറിച്ചുള്ള സുന്ദരമായ ചിന്തകൾ ഇവിടെ കാണാം. മനുഷ്യകുടുംബത്തിന്റെ ഐക്യം കാക്കാൻ മാധ്യമങ്ങൾക്കുള്ള ഉത്തരവാദിത്വത്തെക്കുറിച്ച് അദ്ദേഹം ഓർമിപ്പിക്കുന്നു. ആത്മാർത്ഥമായ സംഭാഷണത്തെക്കുറിച്ചും ശരിയായ കണ്ടുമുട്ടലിനെക്കുറിച്ചും ദയ എന്ന അദ്ഭുതത്തെക്കുറിച്ചും പാപ്പ ഈ അധ്യായത്തിൽ പ്രതിപാദിക്കുന്നു. സമൂഹത്തിലെ എല്ലാവരോടും-പ്രത്യേകിച്ച്, തിരസ്കൃതരോടും ആദിവാസികളോടും-സംസാരിക്കേണ്ട ആവശ്യമുണ്ട്. ആരും ഉപയോഗശൂന്യരല്ല, ഒഴിവാക്കപ്പെടാനാവില്ല. തിരസ്കൃതരെ ജനശ്രദ്ധയിലേക്ക് എത്തിച്ചുകൊണ്ട് മുഖ്യധാരയിലേക്കു കൊണ്ടുവരാൻ മാധ്യമങ്ങൾക്കാകും.

ലോകസമാധാനത്തിനുള്ള പ്രായോഗിക വിചിന്തനങ്ങളാണ് ഏഴാം അധ്യായത്തിൽ (225–270) പാപ്പ നടത്തുന്നത്. സമാധാനം ഒരു പ്രക്രിയയാണ്, ഒരു ഉൽപന്നം അല്ല. സമാധാനമുണ്ടാകാൻ, മാപ്പു നല്കേണ്ട ആവശ്യമുണ്ട്. ക്ഷമ എന്നാൽ മറക്കൽ



അല്ല. ചില ചരിത്രങ്ങൾ മറക്കാനേ പാടില്ല. രണ്ടാം ലോക മഹായുദ്ധകാലത്തെ കൂട്ടക്കൊലകളും അണുവായുധപ്രയോഗങ്ങളും എന്നും നമ്മുടെ മനസ്സാക്ഷിയെ അലട്ടുന്ന ഓർമ്മകളായി നില നില്ക്കണം. നീതിപൂർവകമായ യുദ്ധത്തെ പാപ്പ തള്ളിപ്പറയുന്നു. വി. അഗസ്തീനോസു മുതൽ ക്രൈസ്തവ ദൈവശാസ്ത്രം അംഗീകരിച്ചിരുന്ന നീതിപൂർവകമായ യുദ്ധം എന്ന തത്ത്വം ഇന്നത്തെ ആണവായുധങ്ങളുടെയും മറ്റ് സംഹാരായുധ ങ്ങളുടെയും കാലത്ത് മുറുകെപ്പിടിക്കാനാ വില്ലെന്നതാണ് അദ്ദേഹത്തിന്റെ നിലപാട്. വി. ജോൺ ഇരുപത്തിമൂന്നാമൻ പാപ്പയും തുടർന്നു വന്ന പാപ്പമാരും ഈ നിലപാട് വ്യക്തമായി പറ ഞ്ഞിട്ടുള്ളതാണ്. യുദ്ധ സാമഗ്രികൾക്കായി ചെലവഴിക്കുന്ന തുകകൊണ്ട് ദാരിദ്ര്യനിർമ്മാർ ജനത്തിനായുള്ള ഒരു ആഗോള ഫണ്ട് രൂപീകരി ക്കണമെന്ന നിർദേശം അദ്ദേഹം മുന്നോട്ടു വയ്ക്കുന്നു.

വധശിക്ഷയ്ക്കെതിരേയും പാപ്പ തൂലിക ചലിപ്പിച്ചിരിക്കുന്നു. ജീവപര്യന്തം തടവുതന്നെയും ഒരു തരം വധശിക്ഷയല്ലേ എന്ന് പാപ്പ ചോദിക്കുന്നു. മുറിവുണക്കലും സമൂഹവുമായുള്ള പുന:സമാ ഗമവുമാണ് ശിക്ഷയിലൂടെ സംഭവിക്കേണ്ടത്. ജീവന്റെ പവിത്രതയെക്കുറിച്ച്, പ്രത്യേകിച്ച് ജനിച്ചിട്ടില്ലാത്ത കുഞ്ഞുങ്ങൾ, വിഭിന്നശേഷിക്കാർ, വൃദ്ധർ, രോഗികൾ എന്നിവരുടെ ജീവനെക്കുറിച്ച്, പാപ്പ വാചാലനാകുന്നു.

അവസാന അധ്യായം (271–287) സാഹോദര്യ ശുശ്രൂഷയിൽ മതങ്ങൾക്കുള്ള പങ്കിനെപ്പറ്റിയാണ് പ്രതിപാദിക്കുന്നത്. ഈ അധ്യായത്തിന്റെ ആരംഭത്തിൽത്തന്നെ പാപ്പ ഭാരതമെത്രാൻ സമിതി 2016 മാർച്ച്–9ന് പുറത്തിറക്കിയ Response of the Church in India to the present day Challenges എന്ന രേഖയിൽ നിന്ന് ഉദ്ധരിക്കുന്നു. സാഹോദര്യത്തിനായി ശബ്ദമുയർത്താൻ എല്ലാവരുടെയും പിതാവായ ദൈവത്തോട് തുറവിയില്ലാതെ ആർക്കും സാധി ക്കില്ല എന്ന പ്രസ്താവന (272) ശ്രദ്ധേയമാണ്. രാഷ്ട്രീയ ജീവിതത്തിന്റെ സ്വയംഭരണത്തെ അംഗീകരിക്കുമ്പോൾത്തന്നെ സഭ തന്റെ ദൗത്യം വെറും സ്വകീയ ഇടങ്ങളിൽ ഒതുക്കുന്നില്ല. മറിച്ച്, മെച്ചപ്പെട്ട ഒരു ലോകം സൃഷ്ടിക്കാൻ ആത്മീയ ചൈതന്യ സ്രോതസ്സായി സമൂഹ ത്തിന്റെ മുഖ്യധാരയിൽത്തന്നെ സഭ ഉണ്ടാകണമെന്ന് പാപ്പ വ്യക്തമാക്കുന്നു.

മറ്റു മതങ്ങളെക്കുറിച്ചുള്ള സഭയുടെ ഔദ്യോഗിക കാഴ്ച പ്പാട് 277–ാം ഖണ്ഡികയിൽ പാപ്പ ആവർത്തിക്കുന്നു. അവയിൽ ശ്രേഷ്ഠമായുള്ളവയെ ആദരി ക്കുകയും അവയിലെ സത്യത്തി ന്റെ രശ്മിയെ അംഗീകരിക്കു കയും ചെയ്യുമ്പോഴും സുവിശേഷ ത്തിന്റെ അനന്യത വിസ്മരിക്കാ നാവില്ല: “നമ്മെ സംബന്ധിച്ച്, മനുഷ്യശ്രേഷ്ഠതയുടെയും സാഹോദര്യത്തിന്റെയും ഉറവ യേശുക്രിസ്തുവിന്റെ സുവിശേഷ ത്തിലാണ്”. പരിശുദ്ധ മറിയത്തി ന്റെ സാർവത്രിക മാതൃത്വവും (cf. യോഹ 19,26) ഇതിനോട് ചേർത്തു വായിക്കാൻ കഴിയണമെന്ന് പാപ്പ വ്യക്ത മാക്കുന്നു. ക്രൈസ്തവർ ന്യൂനപക്ഷമായിരി ക്കുന്നിടത്ത് മതസ്വാതന്ത്ര്യം ലഭിക്കണമെന്ന് വ്യക്തമായ ഭാഷയിൽ പാപ്പ ആവശ്യപ്പെടുന്നു. അക്രൈസ്തവർ ന്യൂനപക്ഷമായിരിക്കുന്നിടങ്ങളിൽ അവരുടെ മതസ്വാതന്ത്ര്യത്തിനായി സഭ ശബ്ദ മുയർത്തുന്നത് പാപ്പ ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നു. സഭൈക്യശ്രമങ്ങളുടെ ആവശ്യവും പ്രസക്തിയും 280–ാം ഖണ്ഡികയിൽ പാപ്പ പരാമർശിക്കുന്നു.

മതവിശ്വാസികളുടെ അടിസ്ഥാനഭാവങ്ങൾ ദൈവസ്നേഹവും പരസ്നേഹവുമാണെന്നും അടിസ്ഥാന മതബോധ്യങ്ങളിൽ അക്രമത്തിന് സ്ഥാനമില്ലെന്നും അവയുടെ വളച്ചൊടിക്കലാണ് അക്രമഹേതുവാകുന്നതെന്നും പാപ്പ വ്യക്തമാ ക്കുന്നു. ''സ്നേഹിക്കാത്തവൻ ദൈവത്തെ അറിയുന്നില്ല; എന്തെന്നാൽ, ദൈവം സ്നേഹ മാണ്” (1യോഹ 4,8). മതഭീകരവാദം ദൈവനിന്ദയാ ണെന്നും മതഗ്രന്ഥങ്ങളുടെ തെറ്റായ വ്യാഖ്യാ നത്തിൽ അധിഷ്ഠിതമാണെന്നും പാപ്പ പറയുന്നു. അതിനായി സാമ്പത്തിക സാഹായങ്ങളും ആയുധ ങ്ങളും നല്കൽ, അതു ന്യായീകരിക്കാനാ യുള്ള മാധ്യമശ്രമങ്ങൾ എന്നിവ നിർത്തേണ്ടത് അടിയന്തരാവശ്യമാണെന്ന് പാപ്പ പറയുന്നു. ലോകസമാധാനത്തിനും സുരക്ഷയ്ക്കുമെതിരായ അന്തർദ്ദേശീയ കുറ്റകൃത്യമായി ഭീകരത പരി ഗണിക്കപ്പെടുകയും അതിന്റെ എല്ലാ രൂപങ്ങളിലും അപലപിക്കപ്പെടുകയും വേണം. ഭീകരത വളർ ത്തുന്ന മതനേതാക്കളെ പാപ്പ കുറ്റപ്പെടുത്തുകയും മതവിശ്വാസത്തിന്റെ സത്തയിലേക്ക് ക്ഷണിക്കു കയും ചെയ്യുന്നു. ആഫ്രിക്കൻ മരുഭൂമിയിൽ സാർവത്രികസാഹോദര്യത്തിന്റെ സാക്ഷ്യമായി ജീവിച്ച വാഴ്ത്തപ്പെട്ട ചാൾസ് ഡി ഫുക്കോയെ പരാമർശിച്ചുകൊണ്ടാണ് 287–ാം ഖണ്ഡിക അവസാനിക്കുന്നത്. ലോകജനതയുടെ ഐക്യവും സഭകളുടെ ഐക്യവും സ്വപ്നം കാണുന്ന ‘ഫ്രത്തെല്ലി തൂത്തി’ അവസാനിക്കുന്നത് സുന്ദര മായ പ്രാർത്ഥനകളോടെയാണ്: സ്രഷ്ടാവി നോടുള്ള ഒരു പ്രാർത്ഥനയും ത്രിത്വത്തോടുള്ള ഒരു എക്യുമെനിക്കൽ പ്രാർത്ഥനയും.




കവർസ്റ്റോറി



# പെരുവഴിയിലെ അപരിചിതൻ

**റവ. ഫാ. റൊമാൻസ് ആന്റണി**

കൊല്ലം രൂപതാംഗം. സോഷ്യൽ ആക്ടിവിസ്റ്റ്, കെ.സി.ബി.സി ജസ്റ്റിസ് ആന്റ് പീസ് കമ്മീഷൻ സെക്രട്ടറി, കേരള സോഷ്യൽ സർവ്വീസ് ഫോറം ഡയറക്ടർ എന്നീ നിലകളിൽ പ്രവർത്തിച്ചു. ഇപ്പോൾ കൊല്ലം രൂപതാ കത്തീഡ്രൽ വികാരി.

പെരുവഴിയിൽ ആക്രമിക്കപ്പെട്ട ഒരു ഏകാന്ത യാത്രക്കാരന്റെ കഥ പറഞ്ഞിട്ടാണ് യേശു മനുഷ്യ ബന്ധങ്ങളുടെ ഊഷ്മളതയെക്കുറിച്ച് സംസാരിച്ചത്. മലഞ്ചരുവിലൂടെയുള്ള വീഥികൾ അപകടം നിറഞ്ഞ പാതകളാണ്. കൊള്ളക്കാർ പതിയിരുന്ന ഏകാന്തയാത്രക്കാരെ കവർച്ച ചെയ്യുന്നത് നമ്മുടെ കാലയളവിലും സാധാരണമാണ്.

ഇന്ത്യയിലെ ദേശീയപാതകളിലും സ്റ്റേറ്റ് ഹൈവേകളിലും 2019-ൽ 4,37,396 റോഡപകടങ്ങൾ റെക്കോർഡ് ചെയ്യപ്പെട്ടു. ഈ അപകടങ്ങളിൽപ്പെട്ട 154,732 പേർ മരണത്തിന് കീഴടങ്ങി-ആരും അവർക്ക് തുണയായി വന്നില്ല. മറ്റൊരു കണക്ക്പ്രകാരം നമ്മുടെ രാജ്യത്തെ പെരുവഴികളിൽ അപകടത്തിൽപ്പെട്ട് 2019-ൽ മുറിവേറ്റവരുടെ എണ്ണം 4,39,262 പേരാണ്.

റോഡപകടത്തിൽ മരണമടയുന്നവരിൽ ഒരു വലിയ പങ്കും തക്കസമയത്ത് വൈദ്യസഹായം ലഭിക്കാത്തവരാണ്. ലോകത്തെങ്ങുമുള്ള മലയാളിയെ ചിരിപ്പിച്ച ജഗതി ശ്രീകുമാർ റോഡപകടത്തിൽപ്പെട്ട് ഏതാണ്ട് ഒരു മണിക്കൂറോളം ദേശീയപാതയിൽ അവശനായി കിടന്നു. വൈകിയാണ് അദ്ദേഹത്തെ ആശുപത്രിയിൽ എത്തിച്ചത്. ഇന്നും സംസാരശേഷി നഷ്ടപ്പെട്ട് അയാൾ നിസ്സാഹായനായി കഴിയുന്നു. പെരുവഴിയിൽ അപകടത്തിൽപ്പെട്ട് വലഞ്ഞ ഒരു മനുഷ്യനെ കണ്ടിട്ട് കടന്നുപോയ രണ്ടാളുകളുടെ കഥ ലൂക്കായുടെ സുവിശേഷത്തിൽ നമ്മൾ വായിക്കുന്നു. രണ്ടുപേരും സമൂഹത്തിൽ മാന്യതയുള്ളവരായിരുന്നു. ഈ രണ്ട് മാന്യന്മാരെയും മുൻപിൽ നിർത്തിയിട്ടാണ് ഫ്രാൻസിസ് മാർപാപ്പ വിശ്വസാഹോദര്യത്തിന്റെ കഥപറയുന്നത് - Fratelli Tutti (എല്ലാവരും സഹോദരർ).

വഴിയരികിൽ സഹായത്തിനായി കാത്തുകിടന്ന മനുഷ്യനെ അവഗണിച്ച മാന്യന്മാരെപ്പറ്റി മാർപാപ്പ പറയുന്നത് സമകാലീന സമൂഹത്തിൽ നഷ്മാകുന്ന സാമൂഹ്യപ്രതിബദ്ധതയുടെ ആൾരൂപങ്ങളാണ് അവർ എന്നാണ്. അവരുടെ സമയം വിലപ്പെട്ടതാണ്. അവർക്ക് ലക്ഷ്യസ്ഥാനത്ത് എത്തിച്ചേരേണ്ടതായിട്ടുണ്ട്. അതുകൊണ്ട് അവർക്ക് ഈ ഹതഭാഗ്യന് വേണ്ടി സമയം നീക്കിവെക്കാൻ സാധിച്ചില്ല. ഈ സാമൂഹ്യ നിസ്സംഗതയാണ് സമകാലീന സമൂഹത്തിന്റെ മുൻപിലുള്ള വെല്ലുവിളി.

നല്ല സമരിയക്കാരന്റെ കഥ നമ്മുടെ പാതയോരങ്ങളിലും സമൂഹത്തിന്റെ പാർശ്വങ്ങളിലും അരങ്ങേറുന്ന സാമൂഹ്യ രാഷ്ട്രീയ നിസ്സംഗതയുടെ കഥ കൂടിയാണ്. ആധുനിക സമൂഹത്തിലെ വിജനമായ വഴിത്താര (desolate way side) എന്ന് മാർപാപ്പ വിശേഷിപ്പിക്കുന്ന സമകാലീന വികസന പാതകളിൽ പതിയിരിക്കുന്ന കൊള്ളക്കാരുടെ മുഖങ്ങൾ

വരികൾക്കിടയിൽ തിരിച്ചറിയുവാൻ സാധിക്കുന്ന വിധം മാർപാപ്പ വരച്ചിടുന്നു. ദേശീയവും അന്തർദേശീയവുമായ തർക്കങ്ങൾമൂലം ഒരുപാട് മനുഷ്യർക്ക് അവസരങ്ങൾ നഷ്ടപ്പെടുന്ന അവസ്ഥ ഇന്ന് സാധാരണമാണ്. സമൂഹത്തിന്റെ പാർശ്വങ്ങളിലേക്ക് തള്ളപ്പെടുന്ന ഇവരെല്ലാം ജറുസലേമിൽ നിന്നും ജെറീക്കോയിലേക്കുള്ള പാതയോരത്ത് തള്ളപ്പെട്ട മനുഷ്യന്റെ അവസ്ഥയിലാണ്.

പെരുവഴിയിലെ കൊള്ളക്കാർ ആരാണ്? അധികാരത്തിന്റെയും സ്വാർത്ഥലാഭത്തിന്റെയും സമൂഹത്തെ വിഭജിക്കുന്ന വേലിക്കെട്ടുകളുടെയുമിടയിൽപ്പെട്ടവരെ ചൂഷണം ചെയ്യുന്ന ആധുനിക കൊള്ളക്കാരുടെ മുഖങ്ങൾ ഫ്രാൻസിസ് മാർപാപ്പയുടെ ചാക്രിക ലേഖനത്തിൽ ദൃശ്യമാണ്. മനുഷ്യനെ ചൂഷണം ചെയ്യുന്ന സാമൂഹ്യസംവിധാനങ്ങളെ മാർപാപ്പ തുറന്നുകാട്ടുന്നു. അന്താരാഷ്ട്ര വ്യാപാരത്തിന്റെ അസന്തുലിതാവസ്ഥ, വിലപേശുവാൻ ശക്തിയില്ലാത്തവരുടെ ഗതികേട്, വിവേചനത്തിൽപ്പെട്ട് പിൻതള്ളപ്പെടുന്നവർ ഇവരെല്ലാം പെരുവഴിയിൽ കൊള്ളചെയ്യപ്പെട്ട മനുഷ്യന്റെ പ്രതിരൂപങ്ങളാണ്.

വഴിയരികിൽ സഹായം പ്രതീക്ഷിച്ചുകിടന്ന മനുഷ്യന്റെ രോദനം കേൾക്കാതെ പോയ രണ്ട് മാന്യന്മാരുടെ ആധുനിക മുഖങ്ങളും മാർപാപ്പ വരച്ചിടുന്നുണ്ട്. അവ രണ്ട് വ്യക്തികളല്ല. മനഃസാക്ഷി ഇല്ലാത്ത ഒരു മനഃസ്ഥിതിയാണ്. സാമൂഹ്യസംഘർഷങ്ങളിൽ ഇടപെടാതിരിക്കുക എന്നതാണ് അവരുടെ മുൻഗണന. അഭലഷണീയമല്ലാത്ത ഒരു സമൂഹത്തിന്റെ ചിത്രമാണത്. A society that seeks prosperity but turns its back on suffering. സഹായം പാർത്തിരിക്കുന്നവരെ അവഗണിച്ച് സ്വന്തം സാമ്രാജ്യങ്ങൾ പണിയുന്ന സാമൂഹ്യ സ്ഥിതിയുടെ രോഗാവസ്ഥയെ ആണ് മാർപാപ്പ വരച്ചുകാട്ടുന്നത്.

കൊള്ളക്കാരാൽ ആക്രമിക്കപ്പെട്ട മനുഷ്യനെ പരിചരിച്ച സമരിയാക്കാരൻ വിശ്വസാഹോദര്യത്തിന്റെ പ്രതീകമാണ്. ഇയാൾ ഹതഭാഗ്യരായ മനുഷ്യന് നൽകിയത് സ്നേഹസ്വാന്തനമാണ്, തന്റെ വിലപ്പെട്ട സമയം ആണ്. അയാളുടെ യാത്രയ്ക്കും ലക്ഷ്യമുണ്ടായിരുന്നു എന്നാൽ ഒരു സമൂഹ സംഘർഷത്തിന്റെ നടുവിൽ സ്വന്തം പദ്ധതികൾ മാറ്റിവയ്ക്കുകയും സാമൂഹ്യ യാഥാർത്ഥ്യങ്ങളെ അഭിമുഖീകരിക്കുകയും ചെയ്ത അയാളെ മുൻപിൽ നിർത്തിക്കൊണ്ട് മാർപാപ്പ മുറിവേറ്റ നമ്മുടെ സമൂഹഗാത്രത്തെ പുനർനിർമ്മിക്കുവാനുള്ള ചില പ്രമാണങ്ങൾ വിളമ്പിവെയ്ക്കുന്നത്. പൊതുനന്മയ്ക്കായി സ്വന്തം താല്പര്യങ്ങൾ പിൻതള്ളുവാൻ വ്യക്തികളും രാഷ്ട്രങ്ങളും സന്നദ്ധരാകണമെന്നുള്ള ആഹ്വാനമാണ് വരികൾക്കിടയിൽ നമ്മൾ വായിച്ചെടുക്കേണ്ടത്. വ്യക്തിയുടേയും രാഷ്ട്രത്തിന്റേയും ജീവിതം എല്ലാ മനുഷ്യരേയും ഉൾക്കൊള്ളുന്ന, ആരെയും പെരുവഴിയിൽ ഉപേക്ഷിക്കാത്ത ഒരു മനസ്ഥിതിയിലാണ് രൂപപ്പെടേണ്ടത്. മതങ്ങളുടെ ലക്ഷ്യവും ഇതിൽ നിന്ന് വ്യത്യസ്തമല്ല. കൊള്ളക്കാരാൽ ആക്രമിക്കപ്പെട്ട മനുഷ്യനെ അവഗണിച്ചു യാത്രതുടർന്ന രണ്ട് പേരും മതത്തിന്റെ പ്രതിനിധികളായിരുന്നുവെന്നത് മറ്റൊരു കാര്യം.

സമൂഹത്തിലെ ക്ഷതമേറ്റവരുമായി താതാദ്മ്യം പ്രാപിക്കുവാനും ഒഴിവാക്കലിന്റെ തത്വസംഹിത ഉപേക്ഷിച്ച് വീണവരെ താങ്ങിയെടുക്കുന്ന ഒരു രാഷ്ട്രീയ സമവാക്യത്തിലൂടെ മാത്രമേ ഒരു പുതുലോകം കെട്ടിപ്പടുക്കുവാൻ സാധിക്കൂവെന്നാണ് മാർപാപ്പ പറഞ്ഞിരിക്കുന്നത്. പുറംതള്ളപ്പെട്ടവർ ആരുംതന്നെയില്ലാത്ത ഒരു സമൂഹം ആയിരിക്കണം നമ്മൾ ലക്ഷ്യം വയ്ക്കേണ്ടത്. ഒറ്റപ്പെട്ടവരെ മുഖ്യധാരയിൽ കൊണ്ടുവരുവാനും മനുഷ്യാന്തസ്സ് പുനസ്ഥാപിക്കുവാനുമുള്ള വെല്ലുവിളിയാണ് നല്ല സമരിയാക്കാരൻ നമുക്കു തരുന്നത്.

മാനവ സൗഹൃദത്തിന് ഭീഷണി ആകുന്ന ചില സാമൂഹ്യയാഥാർത്ഥ്യങ്ങൾ പറഞ്ഞുകൊണ്ടാണ് ഫ്രാൻസിസ് മാർപാപ്പ ചാക്രികലേഖനം ആരംഭിക്കുന്നത്. "ഇടുങ്ങിയ ലോകവും ഇരുണ്ട കാർമേഘങ്ങളും" എന്നാണ് സമകാലീന ലോകയാഥാർത്ഥ്യങ്ങളെ മാർപാപ്പ വിശേഷിപ്പിക്കുന്നത്. ഏകലോകമെന്ന വാഗ്ദാനത്തിന്റെ പിന്നാമ്പുറങ്ങളിൽ പതിയിരിക്കുന്ന നിക്ഷിപ്ത താല്പര്യങ്ങളെ മാർപാപ്പ വെളിച്ചത്ത് കൊണ്ടുവരുന്നു. സാംസ്കാരിക, വംശീയ വൈവിധ്യങ്ങളെ അതിജീവിച്ച "ഏക യൂറോപ്പ്", ഒരേ സ്വപ്നങ്ങൾ പങ്കിടുന്ന ലാറ്റിൻ അമേരിക്കൻ രാജ്യങ്ങളുടെ ശൃംഖല എന്നിവ ഇപ്പോൾ നിലനിൽപ്പിനായി പൊരുതുകയാണ്. അതിരു കടന്ന ദേശീയ ബോധവും, വംശീയ സ്വത്വബോധവും, സംഘർഷത്തിലേക്ക് നയിക്കുന്ന പ്രത്യയശാസ്ത്രങ്ങളുടെ കടന്നുകയറ്റവും തീർക്കുന്ന സാമൂഹ്യസംഘർഷത്തിന്റെ നടുവിൽ തകരുന്ന പരമ്പരാഗത സൗഹൃദ ശൃംഖലകളെക്കുറിച്ചാണ് മാർപാപ്പ നമ്മളെ ഓർമ്മപ്പെടുത്തുന്നത്. ജനാധിപത്യമൂല്യങ്ങളിൽ വെള്ളംചേർത്ത് ചില പ്രത്യേക വിഭാഗങ്ങളുടെ താല്പര്യങ്ങളും തീരുമാനങ്ങളും ഭൂരിപക്ഷത്തിന്റെ മേൽ അടിച്ചേൽപ്പിക്കുമ്പോൾ പ്രാദേശികതലത്തിലും അന്തർദേശീയ തലത്തിലും സൗഹൃദങ്ങളുടെ മഴവില്ല് മാഞ്ഞുപോകുന്നു. അന്താരാഷ്ട്ര വ്യാപാര രംഗത്ത് നിലനിൽക്കുന്ന പുതിയ ചൂഷണ സംവിധാനങ്ങളും അതിരുകളില്ലാത്ത ലോകത്ത് ചിലരുടെ ഉല്പന്നങ്ങൾ മറ്റുള്ളവരുടെയിടയിൽ അടിച്ചേൽപ്പിക്കുന്നതും സൗഹൃദത്തിന് ഭീഷണി തന്നെയാണ്. അതുകൊണ്ടാണ് നമ്മുടെ പെരുവഴികളിൽ ശ്രദ്ധ ആകർഷിച്ചുകൊണ്ടു കേഴുന്ന ഒരുപാട് മനുഷ്യരുണ്ടെന്ന് മാർപാപ്പ പറയുന്നത്.

ആഗോളവത്കരണം രാജ്യങ്ങളെ അയൽക്കാരാക്കുന്നു, എന്നാൽ സഹോദരന്മാരാക്കുന്നില്ല. എന്ന നിഗമനമാണ് മാർപാപ്പയ്ക്കുള്ളത്. കൂടുതൽ കരുത്തുള്ളവർക്ക്, കൂടുതൽ സ്വാധീനം ഉള്ളവർക്ക്, നിക്ഷേപിക്കുവാൻ ധനം ഉള്ളവർക്ക് കൂടുതൽ ലാഭം ഉണ്ടാക്കുവാനുള്ള മായാപ്രപഞ്ചമാണ് "ആഗോള

ഗ്രാമം'' എന്ന സമസ്യ. അതിരുകളില്ലാത്ത ലോകത്ത് വാണിജ്യത്തിന് അതിരുകളില്ലായെന്നത് മാത്രമാണെങ്കിൽ അത് പുതിയ കൊള്ളക്കാരെയും പുതിയ മുറിവേറ്റവരെയും സൃഷ്ടിക്കും. ദുർബല വിഭാഗങ്ങളും ദരിദ്രരും കൂടുതൽ വ്രണീതരാകുന്ന ഒരു രാഷ്ട്രീയ സമസ്യയിൽ അന്താരാഷ്ട്ര സാഹോദര്യം വെറുമൊരു മിഥ്യയായി മാറുന്നു. ഒരു എതിർപ്പുമില്ലാതെ ശക്തിയുള്ളവർ ദരിദ്രവിഭാഗങ്ങളെ ചരിത്രത്തിന്റെ ചവറ്റുകോട്ടയിലേക്ക് തള്ളുന്ന ഒരു ദുരവസ്ഥയെ ഓർത്ത് മാർപാപ്പ വിലപിക്കുന്നു.

ചരിത്രബോധത്തിന്റെ അന്ത്യത്തെപ്പറ്റി മാർപാപ്പ പറയുന്നത് ശ്രദ്ധേയമാണ്. പുതിയ മുദ്രാവാക്യങ്ങളുടെ പിന്നാലെ പോകുവാൻ ആജ്ഞാപിക്കപ്പെടുമ്പോൾ ഒരു ജനത്തിന് നഷ്ടമാകുന്നത് അവരുടെ ഭൂതകാലവും വിലപ്പെട്ട മൂല്യശേഖരവും രാഷ്ട്രീയ സ്വാതന്ത്ര്യവും സ്വത്വബോധവും അനന്യതയുമാണ്. സാംസ്കാരിക അധിനിവേശത്തിന്റെ

മനുഷ്യരെയും എറിഞ്ഞുകളയുവാൻ നമ്മൾ പഠിച്ചിരിക്കുന്നു. മുതിർന്ന പൗരന്മാരുടെ കരുതൽ പൊതുജന ശ്രദ്ധ ആവശ്യപ്പെടുന്ന മേഖലയാണ്. ഉൽപ്പാദനക്ഷമതയില്ലാത്തതെല്ലാം എറിഞ്ഞുകളയുവാനല്ലോ നമ്മൾ പഠിച്ചിരിക്കുന്നത്. വർണ്ണ വിവേചനം, വംശീയ പീഡനം, ലൈംഗിക ചൂഷണം എന്നിവയൊക്കെ ഈ ഗണത്തിൽ വരും.

സാമ്പത്തിക പുരോഗതി കൊണ്ടു മാത്രം മനുഷ്യപുരോഗതി സാധ്യമാകുന്നില്ല എന്ന വലിയ യാഥാർത്ഥ്യത്തിലേക്ക് മാർപാപ്പ നമ്മുടെ ശ്രദ്ധ ക്ഷണിക്കുന്നു. സമ്പത്ത് വർദ്ധിക്കുമ്പോൾ തുല്യതയും നീതിയും വർദ്ധമാനമാകണമെന്നില്ല. തൊഴിലവസരങ്ങൾ കുറച്ചും വേതനം കുറച്ചും സാമ്പത്തിക അഭിവൃദ്ധി ഉറപ്പാക്കുമ്പോൾ ദാരിദ്ര്യം വർദ്ധിക്കുന്നുവെന്നത് നമ്മൾ മറന്നുപോകുന്നു. മനുഷ്യവംശത്തിന്റെ ഒരു ഗണം സുഭിക്ഷതയിൽ കഴിയുമ്പോൾ വലിയ ഗണങ്ങൾക്ക് അവരുടെ അവകാശങ്ങൾ നിഷേധിക്കപ്പെടുന്നു. എഴുപത് വർഷങ്ങൾക്ക്




പുത്തൻരൂപങ്ങളെ തിരിച്ചറിയുവാനാണ് മാർപാപ്പ നമ്മളെ ക്ഷണിക്കുന്നത്. ജനാധിപത്യം, നീതി, ഐക്യം എന്നിവയെ അധിനിവേശത്തിനുള്ള ഉപാധികളാക്കിമാറ്റുന്ന സാഹചര്യം ഇന്ന് നിലവിലുണ്ട് എന്നാണ് മാർപാപ്പ പറഞ്ഞുവയ്ക്കുന്നത്. എതിരാളിയെ ഉന്മൂലനം ചെയ്യുന്ന ഒരു സംസ്കാരത്തിന് പെരുവഴിയിൽ സഹായം അന്വേഷിച്ചു കിടക്കുന്ന മനുഷ്യരെ എങ്ങനെ കണ്ടെത്താൻ കഴിയുമെന്ന മാർപാപ്പയുടെ ചോദ്യം ലോകരാഷ്ട്രങ്ങളെ ചിന്തിപ്പിക്കണം. പെട്ടെന്നുള്ള ലാഭത്തിന് വേണ്ടി മാത്രം രൂപപ്പെടുന്ന സാമ്പത്തികശാസ്ത്രങ്ങളും പുത്തൻ സാമ്പത്തിക ശക്തികേന്ദ്രങ്ങളും വഴിയരികിൽ തകർന്നു കിടക്കുന്നവരോട് യാതൊരു മമതയും ഇല്ലാത്തവരുടെ ആൾരൂപങ്ങളാണ്.

എറിഞ്ഞുകളയുന്ന ഒരു സംസ്കൃതിയാണ് ഇന്ന് നമുക്കുള്ളത്. ആഹാരസാധനങ്ങളും അനുദിന ആവശ്യങ്ങൾക്കുള്ള സാധനങ്ങളും മാത്രമല്ല

മുൻപ് ലോകരാഷ്ട്രങ്ങൾ ഒപ്പുവച്ച അന്താരാഷ്ട്ര മനുഷ്യാവകാശ പ്രഖ്യാപനത്തിന്റെ ഗതിയെക്കുറിച്ച് മാർപാപ്പ ചോദ്യങ്ങളുയർത്തുന്നു.

അടിമത്തം നിയമത്തിലൂടെ നിർത്തൽ ചെയ്തെങ്കിലും പുതിയ അടിമത്ത സ്വരൂപങ്ങൾ നമുക്കെല്ലായിടത്തും കാണാം. സ്വാതന്ത്ര്യം നിഷേധിക്കപ്പെട്ട മനുഷ്യരുടെ എണ്ണം വർദ്ധിക്കുന്നു. മനുഷ്യരെ ഉപയോഗിക്കാമെന്നുള്ള ഒരു ചിന്തയ്ക്ക് പുതിയ ചിറകുകൾ വിരിഞ്ഞിരിക്കുന്നു. വിൽക്കപ്പെടാനുള്ള ചരക്കുകളായി മനുഷ്യർ മാറുമ്പോൾ ഭൂമിയും സ്വത്തും അവകാശങ്ങളുമൊക്കെ കവർച്ച ചെയ്യപ്പെട്ട അവസ്ഥയിൽ അടിമത്തം കൂടുതൽ സജീവമാകുന്നു.

സമകാലീന സമൂഹത്തിന്റെ ചിത്രം മാർപാപ്പ വരച്ചിടുന്നത് ഇപ്രകാരമാണ് "ഒരൊറ്റ കുടുംബത്തിലെ അംഗങ്ങളാണ് എന്ന ബോധ്യം നഷ്ടമാകുകയും നീതിയ്ക്കും സമാധാനത്തിനുമായി ഒരു

മിച്ചു പ്രവർത്തിക്കാമെന്നത് ഒരു ഉട്ടോപ്പിയ ആയി തീർന്നിരിക്കുകയും ചെയ്തിരിക്കുന്നു. അപരനെക്കുറിച്ചുള്ള നിസ്സംഗത ആഗോളവൽക്കരിക്കപ്പെട്ടിരിക്കുന്നു. ശീതികരിക്കപ്പെട്ട സുരക്ഷിത താവളങ്ങളായിരിക്കുവാനാണ് ഏവർക്കും താല്പര്യം. എല്ലാവരും ഒരേ യാനത്തിലാണ് യാത്ര ചെയ്യുന്നത് എന്ന കാര്യം നമ്മൾ വിസ്മരിക്കുന്നു. സ്വന്തം താല്പര്യങ്ങളിൽ ഒതുങ്ങി കൂടുവാനുള്ള വ്യഗ്രതയാണ് സമകാലീന പ്രശ്നം."

കോവിഡ് 19 എന്ന മഹാമാരി, നന്മയും തിന്മയും, ദുരിതവും ക്ഷേമവും ഒരുപോലെ പങ്കിടുന്ന ഒരു ഗ്രാമത്തിലാണ് നമ്മൾ വസിക്കുന്നത് എന്ന കാര്യം നമ്മളെ ഓർമ്മിപ്പിക്കുന്നു. ഈ മഹാമാരിയിൽ നിന്നും ആർക്കും ഒറ്റയ്ക്ക് രക്ഷപ്രാപിക്കുവാൻ കഴിയുകയില്ല. ഒരുമിച്ചുള്ള ഒരു പോരാട്ടത്തിനായാണ് നമ്മൾ വിളിക്കപ്പെട്ടിരിക്കുന്നത്. നമ്മൾ അണിഞ്ഞ പല മുഖംമൂടികളും ഇപ്പോൾ തകർന്ന് വീഴുന്നു. ഡിജിറ്റൽ യുഗത്തിൽ ശാരീരിക അകലം വേലിക്കെട്ടുകൾ വലിച്ചെറിയുന്ന ഒരു അവസ്ഥയിലേക്ക് നമ്മളെ നയിക്കുന്നുവെന്നത് ശ്രദ്ധേയമാണ്. ഇന്റർനെറ്റ് തീർക്കുന്ന നെറ്റ് വർക്കിംഗ് കൊണ്ട് മനുഷ്യ സഹോദര്യം കെട്ടിപ്പടുക്കുവാൻ കഴിയുകയില്ല. മറ്റുപല ചേരുവകളും അതിനാവശ്യമാണ്. ഭൂമിശാസ്ത്രപരമായ അകലങ്ങൾക്കപ്പുറമുള്ള ബന്ധങ്ങൾ സൃഷ്ടിക്കുവാനുള്ള വലിയ സാധ്യതയാണ് ഡിജിറ്റൽ യുഗം നമുക്ക് പ്രധാനം ചെയ്യുന്നത്.

തുറവിയുള്ളൊരു ലോകം സൃഷ്ടിക്കുവാൻ നവസാമൂഹ്യ സമ്പർക്ക മാധ്യമങ്ങൾ എപ്രകാരം സഹായകമാകും എന്നതും മാർപാപ്പ ഉയർത്തുന്ന ചോദ്യമാണ്. Digital Connectivity is not enough to build bridges. It is not capable of unity humanity മനുഷ്യമുഖമില്ലാത്ത ഡിജിറ്റൽ ബന്ധങ്ങൾക്ക് പുനർവായന ആവശ്യമാണ്.

കമ്പോളമാണ് സർവ്വവും എന്ന മിഥ്യ തകരുകയും ശേഷിയുള്ളത് മാത്രം അതിജീവിക്കുകയും ചെയ്യണമെന്ന പ്രത്യയശാസ്ത്രത്തിന് അന്ത്യം കുറിക്കുവാനുള്ള കാലമായി. അപരനെക്കുറിച്ചുള്ള കരുതലിന്റെ ഭാഗമാണ് എല്ലാവർക്കും പ്രാപ്യമായ ആരോഗ്യപരിപാലന സംവിധാനം. കൂടുതൽ കൂടുതൽ രോഗങ്ങൾക്ക് അടിമകളാകുന്ന മനുഷ്യർക്ക് കൂടുതൽ പരിചരണം ലഭ്യമാക്കുവാനുള്ള സാമൂഹ്യ ഉത്തരവാദിത്തത്തെക്കുറിച്ചും മാർപാപ്പ സൂചിപ്പിക്കുന്നു.

ദേശീയതയും പൗരത്വവും മനുഷ്യരെ വിഭജിക്കുന്ന കണ്ണികളാണ്. കൊടിയേറ്റം മനുഷ്യവംശത്തിന്റെ ഭാവി നിശ്ചയിക്കുന്ന ഒരു ഘടകം തന്നെയാണ്. നമ്മുടെ സംസ്ഥാനത്തെ അന്യസംസ്ഥാന തൊഴിലാളികൾ ഈ ഗണത്തിൽപ്പെട്ടതാണ്. നാട്ടുകാരുടെ ക്ഷേമവും അഥിതികളായി വന്നെത്തുന്ന കുടിയേറ്റക്കാരുടെ കരുതലും മാനവസാഹോദര്യം പടുത്തുയർത്തുന്നതിന്റെ ഭാഗമാണ്. അതിർത്തികളില്ലാത്ത മനുഷ്യാവകാശങ്ങളെപ്പറ്റിയാണ് മാർപാപ്പ സംസാരിക്കുന്നത്.

മഹാമാരി അവസാനിക്കുമ്പോൾ മനുഷ്യർ വീണ്ടും ഉപഭോക്തൃ സംസ്കാരത്തിലേക്കും വലിച്ചെറിയൽ സംസ്കാരത്തിലേക്കും മടങ്ങുമോ എന്നതാണ് വലിയ ചോദ്യം. "അവരും", "നമ്മളും" എന്നതിന് പകരും "നമ്മൾ" എന്ന് പറയുവാൻ മനുഷ്യർക്ക് കഴിയുമോ എന്നാണ് മാർപാപ്പ ചോദിക്കുന്നത്. എല്ലാവരും സഹോദരരാണ് എന്ന പഴയ സന്ദേശമാണ് മാർപാപ്പ വീണ്ടും ആവർത്തിക്കുന്നത്. ആദ്യമനുഷ്യൻ ഉയർത്തിയ ഒരു ചോദ്യം മാർപാപ്പ നമ്മളെ ഓർമ്മിപ്പിക്കുന്നു. "ഞാൻ എന്റെ സഹോദരന്റെ കാവൽക്കാരനാണോ?" ദൈവം കായേനോട് ചോദിച്ചത് "നിന്റെ സഹോദരനായ ആബേൽ എവിടെ എന്നായിരുന്നു". കായേൻ നൽകിയ ഉത്തരമാണ് മനുഷ്യചരിത്രത്തെ ഇക്കാലമത്രയും നയിച്ചത്. (ഉല്പത്തി 4,9) നിയമജ്ഞൻ ഈശോയോട് ചോദിച്ചതും അതേ ചോദ്യമാണ് "ആരാണ് എന്റെ അയൽക്കാരൻ?" (ലൂക്ക 10,29) ഈ ചോദ്യമാണ് ക്രൂരമായ മത്സരത്തിന്റെ പശ്ചാത്തലത്തിൽ നമ്മുടെ രാഷ്ട്രനേതാക്കന്മാരും ചോദിക്കുന്നത്.




കുരിശുയുദ്ധം തീർത്ത മതവിദ്വേഷത്തിന്റെ നടുവിലാണ് വി. ഫ്രാൻസിസ് അസ്സീസി സുൽത്താൻ മാലിക്ക് എൽ. കാമീലിനെ കാണാൻ ഈജിപ്തിലേക്ക് യാത്ര ചെയ്തത്, ശാന്തിമന്ത്രം ഓതുവാനും സാഹോദര്യത്തിന്റെ ദൂത് നൽകുവാനും. ഫ്രാൻസിസ് മാർപാപ്പ അപ്രകാരം ഒരു ദൂതുമായി ലോകത്തെ സമീപിക്കുന്നു. സാഹോദര്യത്തിന്റെ നഷ്ടവസന്തം വീണ്ടെടുക്കുവാൻ ഒരു പടയണി ഒരുക്കേണ്ടതിന്റെ ആവശ്യകതയിലേക്കാണ് മാർപാപ്പ വിരൽ ചൂണ്ടുന്നത്.

ഇക്കഴിഞ്ഞ ദിവസം കാലയവനിയ്ക്ക് പിന്നിലേക്ക് മറഞ്ഞ കവി അക്കിത്തത്തിന്റെ വരികൾ ഉദ്ധരിച്ച് അവസാനിപ്പിക്കട്ടെ :

"ഒരു കണ്ണീർക്കണം മറ്റുള്ളവർക്കായ്
ഞാൻ പൊഴിക്കവേ
ഉദിക്കയാണെന്നാത്മാവിൽ
ആയിരം സൗരമണ്ഡലം"

കവർസ്റ്റോറി



# തുറവിയുടെ ലോകം



ഇരിങ്ങാലക്കുട രൂപതാംഗം. റോമിലെ സലേഷ്യൻ യൂണിവേഴ്സിറ്റിയിൽ നിന്നും ഡോക്ടറേറ്റ്. കെ.സി.ബി.സി മീഡിയാ കമ്മീഷൻ സെക്രട്ടറിയായിരുന്നു. വിവിധ സെമിനാരികളിൽ പ്രൊഫസർ.

റവ. ഡോ. ജോളി വടക്കൻ

വത്തിക്കാൻ തരംഗം എന്നപേരിൽ കെ സി ബി സി മാധ്യമക്കമ്മീഷൻ പ്രസിദ്ധീകരിച്ചിരുന്ന മാസികയുടെ പത്രാധിപരായിരുന്ന കാലത്ത് 2013 മെയ് മാസത്തെ എഡിറ്റോറിയൽ പേജിൽ ഫ്രാൻസിസ് പാപ്പാ വ്യത്യസ്തനാണ് എന്ന വിഷയമാണ് അവതരിപ്പിച്ചത്. ലാളിത്യത്തിന്റെയും കരുണയുടെയും ക്രിസ്തു തുടർച്ചതന്നെയാണ് തന്റെയും ശൈലി എന്ന് പാപ്പാസ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെട്ട സമയംമുതൽ അദ്ദേഹം തന്റെ പ്രവൃത്തികളിലൂടെ പ്രഘോഷിക്കയായിരുന്നു. പ്രഘോഷകരെക്കാൾ സാക്ഷ്യജീവിതം നയിക്കുന്നവരെയാണ് ഈ കാലഘട്ടത്തിനാവശ്യമെന്ന് വിശുദ്ധ പോൾ ആറാമൻ പാപ്പായുടെ വാക്കുകൾ (*Evangelii Nuncianti*) അന്വർത്ഥമാക്കുകയാണ് ഈ പത്രോസിന്റെ പിൻഗാമി. പ്രവാചകന്റെ ധീരതയും താപസന്റെ ജീവിതശൈലിയും ക്രിസ്തുമൊഴികളുടെ പിൻബലവും മിഴികളിലെ ആർദ്രതയും രണ്ടാം ക്രിസ്തുവിന്റെ നാമധാരിയായ പാപ്പായെ ഇന്നും വ്യത്യസ്തനാക്കുകയാണ്. ക്രിസ്തുവിന്റെ കണ്ണുകളിലൂടെ ഈ ലോകത്തെ നോക്കിക്കാണാനും വിശുദ്ധ ഫ്രാൻസിസ് അസ്സീസിയുടെ മാർഗത്തിലൂടെ സഭയെ നവീകരിക്കാനും അതുവഴി ലോകത്തിൽ സഭയുടെ മുഖം ആകർഷകമാക്കാനും സ്വീകാര്യമാക്കാനുമുള്ള അശ്രാന്തപരിശ്രമത്തിലാണ് പാപ്പാ. 2013-ൽ വിശുദ്ധവർഷത്തോടനുബന്ധിച്ചു പ്രസിദ്ധീകരിച്ച 'വിശ്വാസവെളിച്ച'ത്തിനും

(*Lumen Fidei*) 2015-ൽ പ്രസിദ്ധീകൃതമായ 'ദൈവമേ സ്തുതി' (*Laudato Si*) ക്കും ശേഷം മാധ്യമലോകവും കത്തോലിക്കാസമൂഹവും ഏറെ ആകാംക്ഷയോടെ കാത്തിരുന്ന ഫ്രാൻസിസ് പാപ്പായുടെ മൂന്നാമത്തെ ചാക്രികലേഖനമായ 'സോദരർ ഏവരും' (*Fratelle Tutti*) എന്ന പ്രബോധനത്തിലെ മൂന്നും നാലും അധ്യായങ്ങളാണ് ഇവിടെ വിശകലനം ചെയ്യാൻ ശ്രമിക്കുന്നത്.

**തുറവിയുടെ ലോകം**

തുറവിയുടെ ലോകം വിഭാവനം ചെയ്യുക, സാധ്യമാക്കുക എന്ന ശീർഷകത്തിൽ മൂന്നാം അധ്യായം പങ്കുവെയ്ക്കുന്ന കാര്യങ്ങൾ ഇന്നത്തെ ചുറ്റുപാടുകളിൽ സൂക്ഷ്മമായിത്തന്നെ പഠിക്കേണ്ടതുണ്ട്. യൂറോപ്പിലേക്കുള്ള അഭയാർത്ഥികളുടെ സംഘടിതമായ പ്രവാഹത്തിന്റെയും അമേരിക്കയിലേക്കുള്ള അനധികൃത കുടിയേറ്റം തടയാൻ നടത്തുന്ന മതിൽ നിർമ്മാണത്തിന്റെയും ഭാരതത്തിൽ നടപ്പിൽ വരുത്താനാഗ്രഹിക്കുന്ന പൗരത്വ രജിസ്റ്ററിന്റെയും ഒക്കെ പശ്ചാത്തലത്തിൽ വേണം ഈ അധ്യായങ്ങളെ അപഗ്രഥിക്കാൻ. സ്വദേശിവത്കരണവും തങ്ങളുടെ രാജ്യം തങ്ങൾക്ക് മാത്രം എന്ന ചിന്താഗതിയും ദേശീയതലങ്ങളിൽ ശക്തിപ്പെടുന്ന പശ്ചാത്തലത്തിൽ സഭയുടെ നിലപാട് എന്തായിരിക്കണമെന്ന് പ്രവാചകധീരതയോടെ വ്യക്തമാക്കുകയാണ് ഈ നല്ലിടയൻ. തുർക്കിയുടെ ഭരണാധികാരിയായ എർദോഗന്റെ ക്രൈസ്തവ വിരുദ്ധനിലപാടുകളുടെയും യൂറോപ്പിലും ഇതര രാജ്യങ്ങളിലും അരങ്ങേറുന്ന മതതീവ്രവാദികളുടെ ഭീകരപ്രവർത്തനങ്ങളുടെയും സാഹചര്യങ്ങൾ നിലനില്കെത്തന്നെയാണ് തുറവിയുടെ ലോകം സംജാതമാക്കണമെന്ന് പാപ്പാ ആഹ്വാനംചെയ്യുന്നത്. (ഈ വരികൾ കുറിക്കുന്ന ദിവസവും മതനിന്ദാകുറ്റം ആരോപിച്ച് ഫ്രാൻസിൽ ഒരു അധ്യാപകനെ അതിക്രൂരമായി കൊലപ്പെടുത്തിയ വാർത്ത ഏവരെയും ഭീതിപ്പെടുത്തുന്നതു തന്നെയാണ്. ആദിവാസികളുടെ ഉന്നമനത്തിനായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഫാദർ സ്റ്റാൻ സ്വാമിയെന്ന ജസ്യൂട്ട് വൈദികൻ അകാരണമായി അറസ്റ്റ് ചെയ്യപ്പെട്ടതും ഈ ദിവസങ്ങളിൽതന്നെയാണ്).

മനുഷ്യാസ്തിത്വത്തിന് പൂർണത കൈവരിക്കാനാകുന്നത് ഒരുവൻ അപരനിലേക്ക് തുറവിയുള്ളവനാകുമ്പോഴാണ്. സ്വയം അറിയാനും മനസ്സിലാക്കാനും മറ്റു മനുഷ്യരുമായുള്ള സത്ക്രിയ ഇടപെടലുകളും കണ്ടുമുട്ടലുകളും സംഭവിക്കണം. തന്നിൽനിന്നും പുറത്തുകടന്ന് മറ്റുള്ളവരുടെ ജീവിതത്തെ പൂർണതയിലേക്ക് നയിക്കാൻ സഹായിക്കുന്നവരാകുക അത്ര നിസ്സാരമായ കാര്യമല്ല. വർഗീയതയുടേയും വംശീയതയുടേയും സ്വാർത്ഥതയുടേതുമായ ഇടുങ്ങിയ ചിന്തകൾ ഒരുവനെ അന്ധമാക്കിയാൽ ഈ ലോകം ഇരുണ്ടതാകും. അപരനിലേക്ക് തുറവിയുള്ളവരാകാനും അനന്യതാബോധത്തിൽനിന്നും ആതിഥ്യമര്യാദയുടെ സംസ്കാരത്തിലേക്ക് മാറാനും കഴിയുമ്പോഴാണ് ഒരുവൻ ദൈവികനായി മാറുക. വംശീയത ഒരു വൈറസ് പോലെ തന്നെ മാരക വ്യാപനശേഷിയുള്ളതാണെന്നാണ് പാപ്പായുടെ അഭിപ്രായം. യഥാർത്ഥമായ ദയാവായ്പും ബലഹീനരോടുള്ള ഐക്യദാർഢ്യവുമാണ് ഈ വൈറസിനെ തുരത്താനുള്ള മാർഗം എന്നും പാപ്പാ കൂട്ടിചേർക്കുന്നുണ്ട്. അപരനോടുള്ള കരുതലും കാഴ്ചപ്പാടും കാലത്തിനൊത്ത് വിശുദ്ധവും വിശാലവുമാക്കാനുള്ള ഓർമപ്പെടുത്തലുകളാണ് ഈ വരികളിൽ കാണാനാവുന്നത്. സ്വാർത്ഥതയുടെ ആഗോളീകരണത്തിൽ അപരവിദ്വേഷം സാധാരണ ജീവിതങ്ങളെപ്പോലും ഗ്രസിക്കുന്ന ഒരു കാലത്ത് സാഹോദര്യത്തിന്റെ സുവിശേഷംതന്നെയാണ് ഇവിടെ പ്രഘോഷിക്കപ്പെടുന്നത്.

*ഒരു കണ്ണീർക്കണം മറ്റുള്ളവർക്കായ് ഞാൻ പൊഴിക്കവേ*

*ഉദിക്കയാണെന്നാത്മാവിലായിരം സൗരമണ്ഡലം*

*ഒരു പുഞ്ചിരി ഞാൻ മറ്റുള്ളവർക്കായ് ചെലവാക്കവേ*

*ഹൃദയത്തിലുലാവുന്നു നിത്യനിർമ്മല പൗർണമി –*

എന്നു മലയാളി മനസ്സിനെ ചിന്തിപ്പിച്ച മഹാകവി അക്കിത്തം മൺമറഞ്ഞത് ഈ ദിവസങ്ങളിലാണ്. പരസ്നേഹവും പരക്ലേശവ്യസനവും തന്നെയണ് യഥാർത്ഥ ആത്മീയതയുടെ രണ്ട് വശങ്ങൾ. മറ്റൊരു വാക്കിൽ പറഞ്ഞാൽ ഒരുവന്റെ ആത്മീയതയെ മനസ്സിലാക്കാനുള്ള മാനദണ്ഡം അവനിൽ കുടികൊള്ളുന്ന സ്നേഹത്തിലധിഷ്ഠിതമാണ്. മിതത്വം, ആത്മധൈര്യം, സത്യസന്ധത തുടങ്ങിയ പ്രധാനപ്പെട്ട മൂല്യങ്ങളാണെങ്കിലും ഇതിനെയെല്ലാം പരിപൂർണമാക്കുന്നത് സ്നേഹംതന്നെയാണ്. യഥാർത്ഥസ്നേഹം ഒരു സാർവത്രിക കൂട്ടായ്മയിലേക്കുള്ള ക്ഷണംതന്നെയാണ്. മറ്റുള്ളവരിൽനിന്നും ഒഴിഞ്ഞുമാറി ഒറ്റപ്പെട്ടുള്ള ജീവിത ശൈലിയിലൂടെ ആർക്കും പരിപൂർണരാകാൻ കഴിയില്ല. ആധുനിക മാധ്യമങ്ങളും സംവിധാനങ്ങളും രാജ്യങ്ങളും സ്ഥലങ്ങളും തമ്മിലുള്ള അകലം കുറച്ചെങ്കിലും വ്യക്തികളും സംസ്കാരവും തമ്മിലുള്ള അകലം വർദ്ധിക്കുന്നത് കാണാതെ പോകരുത്. സ്വന്തം നാട്ടിൽതന്നെ അന്യരെപ്പോലെ കഴിയേണ്ടിവരുന്നവരും പുറംതള്ളപ്പെടുന്നവരും വംശീയതയുടെ പേരിൽ ഒഴിവാക്കപ്പെടുന്നവരും വൃദ്ധജനങ്ങളും ജനിതകവൈകല്യമുള്ളവരും എല്ലാവരും ഒരുമിച്ച് വസിക്കുന്ന ഇടമാണ് ഈ പ്രപഞ്ചം. ഒരുവൻ വസിക്കുന്ന ഇടം കൂടുതൽ സൗകര്യങ്ങളുള്ളതും മെച്ചപ്പെട്ടതുമാണെന്ന് കരുതി അപരന് അത് അവൻ നിഷേധിക്കാൻ പാടില്ല. *ലവുദാത്തോസീ*യിൽ നമ്മുടെ പൊതുഭവനമായ പ്രപഞ്ചത്തെക്കുറിച്ച് കരുതലുള്ളവരായി നാം മാറണമെന്നും അടുത്ത തലമുറയ്ക്ക് എത്തരത്തിലുള്ള ഒരു ആവാസസ്ഥലമാണ് നാം അവശേഷിപ്പിക്കുക എന്നുചിന്തിച്ചതുപോലെതന്നെയാണ് വിശ്വസാഹോദര്യത്തിലേക്കും സ്നേഹത്തിലേക്കും ക്ഷണിക്കപ്പെട്ടിരിക്കുന്നവർ അപരനെക്കുറിച്ച് കരുതലു

ള്ളവരായി മാറണമെന്ന് പാപ്പാ പറയുന്നത്.

**കുടുംബം സ്നേഹത്തിന്റെ പ്രാഥമിക കളരി**

യഥാർത്ഥ സ്നേഹത്തിന്റെയും പങ്കുവയക്കലിന്റെയും ബാലപാഠങ്ങൾ അഭ്യസിപ്പിക്കപ്പെടുന്നത് കുടുംബങ്ങളിലാണ്. വിശ്വാസജീവിതത്തിന്റെ ആരംഭവും മൂല്യങ്ങളുടെ അഭ്യസനകളരിയും ഈ കുടുംബങ്ങൾ തന്നെയാണ്. 2014-ലും 2015-ലും ഫ്രാൻസിസ് പാപ്പാ കുടുംബസംബന്ധമായ വിഷയങ്ങളെക്കുറിച്ച് പഠിക്കാൻ നടത്തിയ രണ്ട് സിനഡുകളും അതിനുശേഷം പുറത്തിറങ്ങിയ സിനഡാനന്തര പ്രബോധനരേഖയായ സ്നേഹത്തിന്റെ സന്തോഷവും (*Amoris Letitiae*) കുടുംബബന്ധങ്ങളെ പാപ്പാ എങ്ങിനെ നോക്കിക്കാണുന്നുവെന്ന് വ്യക്തമാക്കുന്നവയാണ്. കുടുംബങ്ങളിൽ കൂടുതൽ ശ്രദ്ധയും പരിഗണനയും ആവശ്യമായവർക്ക് നല്കപ്പെടേണ്ട കരുതലും സ്നേഹവും

മോഷ്ടിക്കുന്നതിന് തുല്ല്യവും അവരുടെ ഉപജീവനം നിഷേധിക്കലുമാണ്. മഹാനായ വിശുദ്ധ ഗ്രിഗറിയുടെ വാക്കുകളിൽ ആവശ്യക്കാരന് അർഹമായത് നൽകുന്നത് അവർക്ക് അവകാശപ്പെട്ടത് അവർക്ക് തന്നെ നൽകുന്നത് പോലെയാണ്, അല്ലാതെ നമുക്ക് സ്വന്തമായത് പങ്കുവയ്ക്കുന്നതല്ല. വിശുദ്ധനായ ജോൺ പോൾ രണ്ടാമൻ പാപ്പയുടെ ചിന്തകളിൽ ആരെയും ഒഴിവാക്കാതെ ആരോടും പ്രത്യേക പരിഗണനയില്ലാതെ എല്ലാവരുടെയും സഹവാസത്തിനായിട്ടാണ് ദൈവം ഈ ഭൂമി മനുഷ്യകുലം മുഴുവനായിട്ടും വിട്ടുനൽകിയിരിക്കുന്നത്. അതുകൊണ്ട് തന്നെ സ്വകാര്യ സ്വത്തിനെ കുറിച്ചുള്ള സഭയുടെ കാഴ്ചപ്പാടുകൾ മറ്റു പ്രത്യയ ശാസ്ത്രങ്ങളിൽ നിന്നും വ്യവസ്ഥിതികളിൽ നിന്നും ഏറെ വ്യത്യസ്തമാണ്. രാജ്യത്തിന്റെ പുരോഗതി എന്നത് ഏതാനും വ്യക്തികളുടെ കൈകളിലേക്ക് സമ്പത്ത്



ശരിയായ രീതിയിൽ നല്കപ്പെടുന്നതിലൂടെ സമൂഹത്തിലേക്ക് കൂടി അത് വ്യാപിപ്പിക്കപ്പെടും. തകർന്ന കുടുംബബന്ധങ്ങളിൽനിന്നാണ് കൊടും കുറ്റവാളികൾ ഉണ്ടാകുന്നതെന്ന വസ്തുത നാം വിസ്മരിക്കരുത്.

ഈ പ്രപഞ്ചം ഇന്ന് സ്ഥിതിചെയ്യുന്നത് ഈ ഭൂലോകത്തുള്ള എല്ലാ മനുഷ്യർക്കുംവേണ്ടിയാണ്. ജാതിയുടേയോ, മതത്തിന്റെയോ, നിറത്തിന്റെയോ, കഴിവുകളുടെയോ വ്യത്യാസമനുസരിച്ചല്ല ഈ സംവിധാനങ്ങളൊക്കെ നിലനില്ക്കുന്നത്, നിലനില്ക്കേണ്ടത്. അതുകൊണ്ട് നമുക്ക് ലഭ്യമായ സാധ്യതകൾ ആരെങ്കിലുമൊക്കെയായി നാം പങ്കുവയ്ക്കുന്നുണ്ടെങ്കിൽ അത് നമ്മുടെ ഔദാര്യമല്ല പ്രത്യുത അവരുടെ അവകാശംതന്നെയാണ്. ആരെയും ഒഴിവാക്കാതെ എല്ലാവരെയും പരിഗണിച്ചുകൊണ്ടുതന്നെയാണ് ദൈവം ഈ പ്രപഞ്ചം സൃഷ്ടിച്ചിട്ടുള്ളത്.

വി. ജോൺ ക്രിസോസ്റ്റോമിനെ ഉദ്ധരിച്ചുകൊണ്ട് പാപ്പ പറയുകയാണ്; നമുക്കുള്ള സമ്പത്ത് പങ്കുവയ്ക്കാതിരിക്കുന്നത് പാവങ്ങൾക്കുള്ളതിൽ നിന്ന്

കുമിഞ്ഞ് കൂടുക എന്നതായിരിക്കരുത്. ഇന്നത്തെ ആഗോള സമ്പദ്‌വ്യവസ്ഥ വൻകിട കോർപ്പറേറ്റുകളെ സഹായിക്കുന്ന നയങ്ങളുമായി മുന്നോട്ടു പോകുമ്പോൾ ദരിദ്രർ കൂടുതൽ ദരിദ്രനും ധനവാൻ കൂടുതൽ ധനവാനുമായി മാറ്റപ്പെടുകയാണ്. ഇതുതന്നെയാണ് സമ്പന്ന രാഷ്ട്രങ്ങളും ദരിദ്രരാഷ്ട്രങ്ങളും തമ്മിലുള്ള അകലം വർദ്ധിപ്പിക്കാനിടയാക്കുന്നതും. അന്താരാഷ്ട്ര കടങ്ങളും ദരിദ്രരാജ്യങ്ങളിലെ ചൂഷണവും ഗൗരവമായിതന്നെ വീക്ഷിക്കേണ്ടിയിരിക്കുന്നു. അന്താരാഷ്ട്രതലത്തിൽ നിലവിൽ വരേണ്ട ഒരു എത്തിക്കൽ കമ്മിറ്റിയെക്കുറിച്ചുകൂടി ചിന്തിക്കേണ്ടിയിരിക്കുന്നു. ആഗോളവത്കരണത്തിന്റെ പരിണതഫലമായ ഉപഭോഗ സംസ്കാരം വഴിയുള്ള ചൂഷണങ്ങൾ നിയന്ത്രിക്കപ്പെടേണ്ടതുതന്നെയാണെന്നാണ് പാപ്പ അഭിപ്രായപ്പെടുന്നത്.

**സർവ്വലോകർക്കുമായി തുറക്കുന്ന ഹൃദയം**

കുടിയേറ്റക്കാരോടും അഭയാർത്ഥികളോടുമുള്ള സമീപനം എപ്രകാരമായിരിക്കണമെന്നുള്ള പ്രായോഗിക നിർദ്ദേശങ്ങളാണ് നാലാം അദ്ധ്യായ



ത്തിന്റെ ആദ്യഭാഗത്ത് നാം കാണുക. വ്യത്യസ്ത സാഹചര്യങ്ങളിൽ കുടിയേറുന്നവർക്കായി വ്യക്തികളും സമൂഹങ്ങളും രാഷ്ട്രങ്ങളും പാലിക്കേണ്ട പ്രതികരണങ്ങളെ നാലു വാക്കുകളിലാണ് പാപ്പ സംഗ്രഹിക്കുന്നത്. *സ്വാഗതം, സംരക്ഷണം, ഉദ്ധാരണം, സമന്വയം.* ലോകത്തുള്ള മനുഷ്യരെല്ലാവരും ദൈവത്തിന്റെ മക്കളാണെന്നും പരസ്പരം സഹോദരീ സഹോദരന്മാരായി ജീവിക്കേണ്ടവരാണെന്നുമുള്ള ചിന്ത ഇതിനുമുമ്പും പാപ്പ പങ്കുവെച്ചിട്ടുണ്ട്. യൂറോപ്പിലെ ഇടവകകളും കുടുംബങ്ങളും അഭയാർത്ഥി കുടുംബങ്ങളെ ദത്തെടുക്കണമെന്ന ആശയം ഏറെ വിമർശിക്കപ്പെട്ടിട്ടുമുണ്ട്. ഇതര സംസ്ഥാനക്കാരായ ഭാരതത്തിലെ തന്നെ സാധാരണക്കാരായ മനുഷ്യരെ അതിഥി തൊഴിലാളികൾ എന്ന് പേരിട്ട് വിളിക്കുമെങ്കിലും ഇത്തരം ആളുകളോടുള്ള നമ്മുടെ സമീപനവും ശൈലികളും ഒരു പുനഃപരിശോധനയിലേക്ക് നമ്മെ നയിക്കേണ്ടിയിരിക്കുന്നു. കുടിയേറ്റങ്ങളെയും അഭയാർത്ഥി പ്രവാഹങ്ങളെയും ഫലദായകവും പരസ്പര പൂരകവുമായ കൊടുക്കൽ വാങ്ങലുകളായി കാണാനാണ് പാപ്പ ആഗ്രഹിക്കുന്നത്. ഗൗരവതരമായ കാരണങ്ങളാൽ അഭയാർത്ഥികളായി എത്തുന്നവരോട് ഔദാര്യത്തോടെ ഇടപെടാൻ ഭരണകൂടങ്ങളും വ്യക്തികളും തയ്യാറാകണം. തങ്ങളുടെ ഔന്നിത്വത്തിന്റെ നിറുകയിൽ നിന്ന് വലിച്ചെറിയുന്ന ഔദാര്യങ്ങളാകരുത് ഈ മനുഷ്യർ അനുഭവിക്കുന്നത്. പരസ്പര ബഹുമാനത്തോടെ തുല്യരായി പരിഗണിച്ചുകൊണ്ടുള്ള ഏറ്റെടുക്കലാണ് ഇവിടെ കരണീയം. ഉപഭോഗ സംസ്കാരത്തിൽ എനിക്കെന്തു നേട്ടം എന്ന് ചിന്തിക്കുന്ന അവസ്ഥയിൽ നിന്ന് എനിക്കെന്തു കൊടുക്കാം എന്ന നിലയിലേക്കുള്ള ഒരു ചുവടുമാറ്റം ഇവിടെ സംജാതമാകണം. ദരിദ്രരും ആലംബഹീനരും അപകടകാരികളാണെന്ന ധാരണയ്ക്കു മാറ്റം സംഭവിക്കണം. ലോകത്തിന്റെ ഏതു ഭാഗത്തും പോയി വസിക്കാനുള്ള സ്വാതന്ത്ര്യം ഉണ്ടാവുക എന്നൊക്കെയുള്ള ദർശനങ്ങളാണ് പാപ്പ അവതരിപ്പിക്കുന്നത്.

എന്നാൽ ആഗോളവത്കരണവും തദ്ദേശതാൽപര്യങ്ങളും തമ്മിൽ നൈസർഗികമായ ഒരു സംഘർഷമുണ്ട് എന്ന യാഥാർത്ഥ്യം പാപ്പ അംഗീകരിക്കുന്നുണ്ട്. പാൻ-ഇസ്ലാമിക് രാഷ്ട്രീയവും പൊളിറ്റിക്കൽ ഇസ്ലാം മുന്നോട്ടുവയ്ക്കുന്ന രഹസ്യവും പരസ്യവുമായ അജണ്ടകളുമായിവരുന്ന സമൂഹത്തെ സ്വന്തമായി കാണണമെന്ന ആഹ്വാനം സ്വീകരിക്കുക അത്ര നിസ്സാരമായ ഒരു കാര്യമല്ല. ഭീതിയോടെയും സംശയദൃഷ്ടിയോടെയും സമൂഹം മുഴുവൻ വീക്ഷിക്കുന്ന ആളുകളെ സ്വന്തമായി കാണണമെന്നുള്ളത് ഒരു വെല്ലുവിളി തന്നെയാണ്. ഫ്രാൻസിൽ ക്രൈസ്തവ ദേവാലയങ്ങൾ പതിവായി ആക്രമിക്കപ്പെടുന്ന സാഹചര്യത്തിൽ, അഭയം തരുന്ന വ്യക്തികളെ നിഷ്കരുണം വധിക്കുന്ന സംഭവങ്ങൾ നിത്യവും അരങ്ങേറുമ്പോൾ ഈ തുറവിയുടെ സംസ്കാരം എത്രമേൽ ഗുണകരമാകും എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു.




കവർസ്റ്റോറി






# ഫ്രാൻസിസ് പാപ്പായുടെ രാഷ്ട്രീയം

**റവ. ഡോ. ഏബ്രഹാം ഇരിമ്പിനിക്കൽ**

തിരുവല്ലാ അതിരൂപതാംഗം. റോമിലെ ലാറ്ററൻ യൂണിവേഴ്സിറ്റിയിൽ നിന്നും ഡോക്ടറേറ്റ്. ഐക്യദീപം മാസികാ ചീഫ് എഡിറ്റർ ആയിരുന്നു. ഇപ്പോൾ കെ.സി.ബി.സി. മീഡിയാ കമ്മീഷൻ സെക്രട്ടറി.

റോബർട്ട് ബ്രസ്സൺ എന്ന ഫ്രഞ്ച് ചലച്ചിത്ര പ്രതിഭയുടെ 1932–ൽ പുറത്തിറങ്ങിയ ഒരു സറിയലിസ്റ്റ് ഫോട്ടോഗ്രാഫുണ്ട്, 'ലൂണാർ ലാൻഡ് സ്കേപ്' (lunar landscape) എന്നാണതിന്റെ പേര്. ചന്ദ്രോപരിതലത്തിൽ നാട്ടിനിർത്തിയിരിക്കുന്ന ടൂത്ത്ബ്രഷുകളുടെ വ്യത്യസ്തവിന്യാസമാണതിന്റെ പ്രമേയം. ഉപഭോഗസംസ്കാരം ഈ പ്രപഞ്ചത്തെ എങ്ങനെ പുനർനിർമ്മിച്ചുകൊണ്ടിരിക്കുന്നു, അതായത് ഫാസിസം പോലെയുള്ള ചില 'Cleansing agents' ഈ ഭൂമിയിൽ നിറഞ്ഞിരിക്കുന്നു എന്ന് വ്യക്തമാക്കുന്ന കലാസൃഷ്ടിയാണത്.

'A realistic and inclusive social covenant must be a 'cultural covenant', one that respects and acknowledges that different worldviews, cultures and life styles that co-exist in society' (no.219). 2020 ഒക്ടോബർ മാസം മൂന്നാം തീയതി മനുഷ്യസ്നേഹത്തിന്റെ മഹാപ്രവാചകനായ അസ്സീസിയിലെ ഫ്രാൻസിസിന്റെ ഓർമദിനത്തിൽ, 'എല്ലാവരും സഹോദരർ' എന്ന് നമ്മുടെ കാലത്തെ ഏറ്റവും വലിയ കാരുണ്യപ്രവാചകൻ പറയുന്നു. ഫാസിസവും തീവ്രവാദവും ദാരിദ്ര്യവും അഭയാർത്ഥിപ്രവാഹവുമുൾപ്പെടുന്ന തീക്ഷ്ണമായ പ്രതിസന്ധികൾക്കുള്ള സാഹോദര്യത്തിന്റെയും

സൗഹാർദത്തിന്റെയും രാഷ്ട്രീയ പരിഹാരം തേടുകയാണിവിടെ അദ്ദേഹം.

ഫ്രാൻസിസ് പാപ്പായുടെ ഏറ്റവും പുതിയ ചാക്രികലേഖനം 'ഫ്രത്തേലി തൂത്തി' (Fratelli Tutti) സമകാല ലോകത്തിനു ലഭ്യമായ ഏറ്റവും മികച്ച സാമൂഹ്യപ്രബോധനം കൂടിയാണ്. എട്ട് വർഷമായി തുടരുന്ന വലിയമുക്കുവന്റെ ശുശ്രൂഷയിൽ സാമൂഹ്യ ദർശനത്തിന് വലിയ സ്ഥാനമുണ്ട്. ലെയോ പതിമൂന്നാമൻ പാപ്പായുടെ റേരും നൊവാരും (1891) മുതൽ കഴിഞ്ഞ 130 വർഷങ്ങളായി സഭ, സാമൂഹ്യ-രാഷ്ട്രീയ-സാമ്പത്തിക-സാംസ്കാരിക രംഗങ്ങളെ മനുഷ്യന്റെ സാമാന്യജീവിതവുമായി ചേർത്ത് നിരീക്ഷിക്കുകയും തിരുത്തലുകളും നിർദേശങ്ങളും നല്കുകയും ചെയ്യുന്നതിന് പ്രത്യേക ശ്രദ്ധപുലർത്തുന്നു. ലോകരാഷ്ട്രങ്ങളുടെ ഗതിവിഗതികളെ നിർണയിക്കുന്ന രാഷ്ട്രീയ നിലപാടുകൾ അവതരിപ്പിക്കാൻ ഫ്രാൻസിസ് പാപ്പാ ഒരിക്കലും മടികാണിക്കുന്നില്ല. 2014-ലെ ഇസ്രായേൽ സന്ദർശനത്തിലൂടെ, ഷിമോൺ പെരേസിന്റെ പുതുമയുള്ള നിലപാടുകളിലും പാരീസ് കാലാവസ്ഥ കോൺഫറൻസിനുമുമ്പായി 2015-ൽ, 'ലൗദാത്തോസീ'യിലൂടെ അതിനെ നിർണയിക്കുന്നതിനുമൊക്കെ ധൈര്യം പ്രകടിപ്പിച്ചു. ഇന്ന് ലോകകത്തിൽ നിലനിൽക്കുന്ന രാഷ്ട്രീയ അന്തരീക്ഷം വളരെ പ്രസക്തമാണ്. വരാനിരിക്കുന്ന അമേരിക്കൻ പ്രസിഡന്റ് തിരഞ്ഞെടുപ്പ്, അതിർത്തിക്കപ്പുറം ബാധിക്കപ്പെടുന്ന തീവ്രവാദം, വിവിധ രാജ്യങ്ങളിൽ ശക്തമാകുന്ന നവ ഫാസിസ്റ്റ് സ്വഭാവമുള്ള അധികാരശക്തികൾ. ഇന്ത്യയുൾപ്പെടെയുള്ള ജനാധിപത്യരാജ്യങ്ങളിൽ സംഭവിക്കുന്ന ഇത്തരം മാറ്റങ്ങൾ എന്നിവ 'ഏവരും സഹോദരങ്ങൾ' എന്ന പ്രബോധനം നമുക്ക് ഏറെ പ്രസക്തിയുള്ളതാക്കി മാറ്റുന്നു. രാഷ്ട്രീയമാണ് ഇതിലെ പ്രധാന പ്രതിപാദ്യവിഷയം. അതിനാൽതന്നെ ചിലർ ഫ്രത്തേല്ലി തൂത്തിയെ 'വോട്ടേഴ്സ് ഗൈഡ്' (voters guide) എന്നു വിശേഷിപ്പിച്ചുകഴിഞ്ഞു. ഒരു സാർവത്രിക വോട്ടേഴ്സ് ഗൈഡായി ഈ അപ്പസ്തോലിക പ്രബോധനം ചർച്ച ചെയ്യപ്പെടുന്നു. ദാരിദ്ര്യം, യുദ്ധം തുടങ്ങി സാമാന്യ ജനതയെ ദുരിതത്തിലാക്കുന്ന ഭീകരസത്യത്തെ രാഷ്ട്രീയവിഷയമായി പരിഗണിക്കുകയാണിവിടെ. 'ലൗദാത്തോസീ'യുടെ വലിയ തുടർച്ച പുതിയ പ്രബോധനത്തിൽ കാണാം, ഒപ്പം സാമ്പത്തിക-രാഷ്ട്രീയ വിഭാഗങ്ങളിൽ 'എവൻജേലി ഗൗദിയും' (Evengelii Gaudium) സൂചികകളിൽ സജീവമാണ്. ബനഡിക്റ്റ് പതിനാറാമന്റെ 'ദേവൂസ് കാരിത്താസ് എസ്ത്' (Deus Caritas Est) സാമൂഹ്യക്രമത്തിലെ ഉപവിപ്രവർത്തനങ്ങളെക്കുറിച്ചുള്ള ചിന്തകളിൽ തുടർച്ച കണ്ടെത്തുന്നു. ഫ്രത്തേല്ലി തൂത്തിയിൽ വിശദമായ സാമൂഹ്യശാസ്ത്രനിരീക്ഷണത്തോടെ, സാഹോദര്യവും സാമൂഹ്യസൗഹാർദ്ദവുമാണ്, നീതിയും സമാധാനവുമുള്ള ലോകത്തിന്റെ നിർമിതിക്കാവശ്യമെന്ന് പഠിപ്പിക്കുന്നത്. ഇത് രണ്ടാം വത്തിക്കാൻ കൗൺസിൽ പ്രകടമാക്കിയ 'കാലത്തിന്റെ അടയാളങ്ങളെ' (signs of the times) വായിക്കുകയെന്ന ബൈബിൾ ചിന്തയുടെതന്നെ ആവിഷ്കാരമാണ്.

കോവിഡ് വ്യാപനത്താൽ ലോകരാജ്യങ്ങളും ജനങ്ങളും ചരിത്രപരമായ മാറ്റങ്ങൾക്ക് വിധേയമാകുന്ന കാലമാണിത്. ദാരിദ്ര്യവും തൊഴിലില്ലായ്മയും മാനവരാശിയെ വളരെയേറെ ഗ്രസിക്കുന്നു. ചില രാജ്യങ്ങൾ പൂർണമായും മറ്റുള്ളവ ഭാഗികമായും ഈ ദുരന്തത്തെ നേരിടണം. ഇത്തരം സന്നിഗ്ദ്ധതയുടെ കാലങ്ങളിൽ മാർപാപ്പാമാർ ചരിത്രത്തിൽ ഇതിനു മുൻപും കാലത്തിന്റെ അടയാളങ്ങളെ വായിച്ച് വ്യാഖ്യാനിക്കാനും ദിശാബോധം നല്കാനും ശ്രമിച്ചിട്ടുണ്ട്. യൂറോപ്പിന്റെ പുന:നിർമിതിയെക്കുറിച്ച് പീയൂസ് പന്ത്രണ്ടാമൻ ക്രിസ്തുമസ് സന്ദേശത്തിൽ രണ്ടാം ലോകമഹായുദ്ധകാലത്ത് നല്കിയ സന്ദേശം, ക്യൂബൻ മിസൈൽ പ്രതിസന്ധിക്ക് ശേഷം ജോൺ ഇരുപത്തിമൂന്നാമന്റെ 'പാച്ചം ഇൻ തേറിസ്' (Pacem in Terris, 1963), ഡീകോളനൈശേഷൻ കാലത്തെ പോൾ ആറാമന്റെ 'പോപ്പുളോരും പ്രോഗ്രെസ്സോ' (Populorum Progressio, 1967), ശീതയുദ്ധഭീതികൾക്കൊടുവിൽ 1991-ൽ ജോൺപോൾ രണ്ടാമന്റെ 'ചെന്തേസിമൂസ് അന്നൂസ്' (Centesimus Annus) എന്നിവ ഉദാഹരണങ്ങളാണ്.



'നല്ല രാഷ്ട്രീയത്തി'ന്റെ ആഗോളീകരണമാണ് ഫ്രത്തേലി തൂത്തി മുന്നോട്ടുവയ്ക്കുന്നത്. സാമ്പത്തിക പിരമിഡിന്റെ മുകൾത്തട്ടിലുള്ളവർക്കുമാത്രം നേട്ടമുണ്ടാക്കുന്ന ആഗോളവത്കരണ സാമ്പത്തിക വാണിജ്യ നയങ്ങളെ തള്ളിപ്പറയുന്നത്, 'എന്റെ രാജ്യം ആദ്യം' പോലുള്ള നയങ്ങൾ വഴി പണിയുന്ന മതിലുകൾ വിമർശനവിധേയമാകുന്നത്, പൊതുജനപ്രീണനത്തിൽമാത്രം ചുരുങ്ങുന്ന താൽക്കാലിക ലാഭം ലക്ഷ്യമാക്കുന്ന ക്ഷുദ്ര രാഷ്ട്രീയപ്രവർത്തനത്തെ അപലപിക്കുന്നത് (demagoguism), എല്ലാം ഫ്രാൻസിസ് പാപ്പായുടെ രാഷ്ട്രീയം വ്യക്തമാക്കുന്നു. സാർവത്രിക സാഹോ

ദര്യത്തിന്റെ മുഖമെന്നത് മനുഷ്യന്റെ ദാരിദ്ര്യം ഇല്ലാതാക്കുന്ന രാഷ്ട്രീയമാണ്. കോവിഡ് 19 മഹാവ്യാധി നമ്മുടെ പരസ്പരസഹകരണത്തിന്റെ അനിവാര്യതയെക്കുറിച്ച് കൂടുതൽ ചിന്തിക്കാനുള്ള കാലമായി പാപ്പാ പരിവർത്തനം ചെയ്യുകയാണ്, അസ്സീസിയിലെ ഫ്രാൻസിസിന്റെ തിരുനാൾദിനം പ്രസിദ്ധീകരിച്ച പഠനത്തിലൂടെ. ദേശീയ താൽപര്യങ്ങളെന്നപേരിൽ സ്വാർത്ഥത വളരുന്നതിനെ പാപ്പായുടെ രാഷ്ട്രീയവീക്ഷണം തള്ളിപ്പറയുന്നു. പൊതു സ്വപ്നത്താൽ ബന്ധിതമായ ലോകത്തെയാണ് പാപ്പാ പ്രതീക്ഷിക്കുന്നത്. അവിടെ എല്ലാവരും ഒരു കുടുംബത്തിലെ സഹോദരീസഹോദരന്മാരാണ്. "എല്ലാം പരസ്പരബന്ധിതമാണെന്ന് 'ലൗദാത്തോ സി' യിലൂടെ പറഞ്ഞു 'എല്ലാവരും പരസ്പരബന്ധിതരാണെന്ന് 'ഫ്രത്തേല്ലി തുത്തി' പ്രഖ്യാപിക്കുന്നു.

അസ്സീസിയിലെ ഫ്രാൻസിസിന്റെ സ്വാധീനം ഫ്രാൻസിസ് പാപ്പായിൽ അതിശക്തമായി തുടരുന്നു. സൃഷ്ടപ്രപഞ്ചത്തിലെ സകലതിനെയും സഹോദരീസഹോദരന്മാരായി ഗണിക്കുന്ന അത്ര വിശാലമായ ബോധ ധാരയിലൂടെ സഞ്ചരിച്ച മഹാമനീഷി, സഞ്ചരിച്ച ഇടങ്ങളിലെല്ലാം സമാധാനത്തിന്റെ വിത്തുപാകിയ യോഗി, പാവപ്പെട്ടവരെയും രോഗികളെയും ഉപേക്ഷിക്കപ്പെട്ടവരെയും ചേർത്തു നിർത്തിയ മനുഷ്യസ്നേഹി, കാറ്റിന്റെയും കടലിന്റെയും സൂര്യന്റെയും കൂടപ്പിറപ്പ് എന്നു തിരിച്ചറിഞ്ഞ ദൈവവിശ്വാസി, ഇങ്ങനെയെല്ലാമുള്ള അസ്സീസിയിലെ ഫ്രാൻസിസാണ്, ഫ്രത്തേലി തൂത്തിയുടെ അടിസ്ഥാന മനുഷ്യമാതൃക. രണ്ടാം ക്രിസ്തുവെന്ന് ലോകം തിരിച്ചറിഞ്ഞ ഫ്രാൻസിസിന്റെ പാതയിലൂടെ ക്രിസ്തുവിനെ സമകാല ലോകത്തെ മനുഷ്യന്റെ രാഷ്ട്രീയ, സാമൂഹ്യ, സാമ്പത്തിക പ്രതിസന്ധികൾക്ക് പരിഹാരമായി ഫ്രാൻസിസ് പാപ്പാ അവതരിപ്പിക്കുന്നു. അതിലേറെയും ദേശീയ-അന്തർദേശീയ രാഷ്ട്രീയത്തിന്റെ വിശകലനമാണ്. എല്ലാവരെയും ഉൾക്കൊള്ളുന്ന വിശാല ലോകവീക്ഷണം ക്രിസ്തീയമാണെന്ന് ഉറച്ചുവിശ്വസിച്ച അസ്സീസിയിലെ ഫ്രാൻസിസ് വിശുദ്ധസ്ഥലങ്ങൾ തിരികെ പിടിക്കാനുള്ള യുദ്ധകാലത്ത് ഈജിപ്തിലെ മാലിക് എൽ കമിലിനെ സന്ദർശിച്ചത് കടുത്ത പ്രതിസന്ധികളെ അതിജീവിച്ചാണ്. സിദ്ധാന്തങ്ങൾ അടിച്ചേൽപ്പിക്കാൻ വാക്കുകൾകൊണ്ട് ഫ്രാൻസിസ് അസ്സീസി യുദ്ധം ചെയ്തില്ല, പകരം ദൈവസ്നേഹം പ്രചരിപ്പിച്ചു. ഇത്തരമൊരു പ്രചോദനത്താലാണ് ഫ്രാൻസിസ് പാപ്പാ അബുദാബിയിൽ ഗ്രാന്റ് ഇമാം അഹമ്മദ് അൽ തയ്യിബിനൊപ്പം സാഹോദര്യത്തിന്റെ പ്രഖ്യാപനം നടത്തിയത്, "ദൈവം എല്ലാ മനുഷ്യരെയും സൃഷ്ടിച്ചു, തുല്യ അധികാരത്തോടും ചുമതലകളോടും അന്തസ്സോടും അവരെ സഹോദരീസഹോദരന്മാരായി ജീവിക്കാൻ വിളിക്കുകയും ചെയ്തു". 'സംവാദവും സൗഹൃദവും സമൂഹത്തിൽ' എന്ന ആറാം അധ്യായം 'ഫ്രത്തേലി തൂത്തി'യിലെ ഏറ്റവും ചെറുതെങ്കിലും നമ്മുടെ ലോകത്ത് ഏറ്റവും പ്രസക്തമാകുന്നത് ഇത്തരം പരിസരങ്ങളോട് ചേർത്തുവായിക്കുമ്പോ

സ




ളാണ്.

അടുത്തുവരിക, സംസാരിക്കുക, കേൾക്കുക, പരിഗണിക്കുക, അറിയുക, പരസ്പരം മനസ്സിലാക്കുക, പൊതു ഇടം കണ്ടെത്തുക എന്നിവയാണ് 'സംവാദ'ത്തെ സൃഷ്ടിക്കുന്നത്. വിശാലദർശനമുള്ള ധാരാളമാളുകളുടെ സംവാദമില്ലായിരുന്നെങ്കിൽ ഈ ലോകം എങ്ങനെയാകുമായിരുന്നു എന്ന് പാപ്പാ ചോദിക്കുന്നു. തീവ്ര നിലപാടുകളും അന്ധമായ വിരോധങ്ങളും മതരാഷ്ട്രീയ സാംസ്കാരിക ഭൂമികകളിൽ കരുത്ത് നേടുന്ന കാലത്ത് സംവാദത്തിൽ നിന്നൊളിക്കുകയും നിക്ഷിപ്ത താല്പര്യങ്ങൾക്കായി ഹിംസയെ ആശ്രയിക്കുകയും ചെയ്യുന്നവരെ തിരുത്താൻ കഴിയണം. ആദിവാസികളുടെ ഉന്നമനത്തിനും അവകാശത്തിനുമായി മുപ്പതിലധികം വർഷങ്ങളായി പ്രവർത്തിച്ചുകൊണ്ടിരുന്ന സ്റ്റാൻ സ്വാമിയെന്ന ജെസ്വിറ്റ് വൈദികനെ മാവോയിസ്റ്റ് ബന്ധമാരോപിച്ച് അറസ്റ്റ് ചെയ്തിരിക്കുന്നു. ഇതെഴുതുമ്പോഴും അദ്ദേഹവും ജാർഖണ്ഡിലെയും മറ്റ് ആദിവാസിമേഖലകളിലേയും നൂറുകണക്കിന് യുവാക്കളും കസ്റ്റഡിയിലാണ്. ഒരു രാജ്യത്തെ ഭരണകൂടത്തിന് സംവാദത്തിനുള്ള ശക്തി നഷ്ടപ്പെടുന്നത് അവിടെ ജനാധിപത്യത്തിന്റെ സദ്ഫലങ്ങൾ നഷ്ടമാവുകയും പകരം കോർപ്പറേറ്റ് മൂലധനശക്തികൾ നിയന്ത്രണം ഏറ്റെടുക്കുകയും ചെയ്യുമ്പോളാണ്. സ്വാർത്ഥ നിസ്സംഗതയും ക്രൂരപ്രതിഷേധവും അപകടകരമാണ് എന്നോർമ്മിക്കുക.

സാമൂഹ്യമാധ്യമങ്ങളിൽ നടക്കുന്ന പോർവിളികൾ, സംവാദമല്ല. തെറ്റായ വിവരങ്ങളുടെയും അർദ്ധസത്യങ്ങളുടെയും അടിസ്ഥാനത്തിൽ പരസ്പരബഹുമാനമേതുമില്ലാതെ ചിലപ്പോഴൊക്കെ വ്യാജപേരുകളിലും അക്രമോത്സുകത പ്രകടിപ്പിക്കുന്നതിന് ന്യായീകരണമില്ല. മറ്റുള്ളവരെയും അവരുടെ കാഴ്ചപ്പാടിനെയും ബഹുമാനിക്കാതെ സംവാദം മുന്നേറുകയില്ല. സംവാദത്തിന്റെ ലക്ഷ്യം പൊതുനന്മയാണ്. അധ്യായം ആറിലാണ് സംവാദം പ്രധാന വിഷയമാകുന്നതെങ്കിലും അതിന്റെ രാഷ്ട്രീയ പ്രസക്തി അഞ്ചാം അധ്യായത്തിൽ സൂചിപ്പിച്ചിട്ടുണ്ട്. സംവാദത്തിനശക്തരായവരെ തിരസ്കരിക്കുക (no.215) ലോകത്തെ നയിക്കാൻ പ്രാപ്തരായവർ സംവാദത്തിന്റെ വഴി തിരഞ്ഞെടുക്കുന്നവരാണ്. ഫ്രാൻസിസ് പാപ്പാ തുടരുന്നു, നിഷ്ക്കളങ്കരെ ഭീഷണിപ്പെടുത്തുന്ന, എതിരാളികളുടെ എല്ലാത്തരം ഇട




പാടുകളും തകർക്കുന്ന, വിമർശകരെ തുറുങ്കിലടയ്ക്കുന്ന, ജീവന്റെ മൂല്യത്തെ അവമതിക്കുന്ന രാഷ്ട്രീയ നേതൃത്വത്തെ തിരസ്കരിക്കുക (no.283). സംവാദവുമായി ഇതിനെ ചേർത്തുവായിക്കാം. പ്രതിപക്ഷ സ്വരത്തെ അവഗണിക്കുന്ന ഭരണകൂടം അതിലെ ദുർബലരെ എത്രയധികം അമർച്ചചെയ്യും എന്നതിന് ലോകത്തിലെ വിവിധ രാജ്യങ്ങളിലെന്നപോലെ നമ്മുടെ നാടും ഉദാഹരണമാകുന്നു. നർമ്മദ, കൂടംകുളം, നിർഭയ, പൗരത്വം, കർഷക ബില്ല് എന്നിങ്ങനെ എത്രയെത്ര ജനകീയ വിഷയങ്ങൾ ദേശീയതലത്തിലും മറ്റനേകം ചർച്ചയാവശ്യപ്പെടുന്ന വിഷയങ്ങൾ സംസ്ഥാനങ്ങളിലും ജനാധിപത്യഭരണകൂടങ്ങൾ അടിച്ചമർത്തുന്നു.

സംവാദത്തിന്റെ സാധ്യത മറ്റൊരിടത്തുകൂടി പ്രസക്തമാണ്. ഏകീകരിക്കുകയും സമന്വയിപ്പിക്കുകയും ചെയ്യുന്ന സ്നേഹത്തിന്റെ പ്രസക്തി രാഷ്ട്രീയവുമായി ബന്ധപ്പെട്ട് പാപ്പാ വിശദമാക്കുന്നിടത്താണത് (nos.186-191). വ്യത്യസ്ത അഭിപ്രായങ്ങളെയും സ്വരങ്ങളെയും അംഗീകരിക്കുകയെന്നത് ജനതയെ പൂർണതോതിൽ ബഹുമാനിക്കുന്ന നേതൃത്വത്തിനു മാത്രം സാധ്യമാകുന്ന കാര്യമാണ് (no.190). തീവ്ര നിലപാടുകൾ നിലനിൽക്കുന്ന ലോകമാണിത്. മതത്തിന്റെ പേരിൽ ദേവാലയങ്ങൾ തകർക്കുകയും പിടിച്ചെടുക്കുകയും ന്യൂനപക്ഷ മതവിശ്വാസത്തെയും വിശ്വാസികളെയും ഉന്മൂലനം ചെയ്യുകയും ചെയ്യുന്നത് നമുക്കറിയാം. സഹിഷ്ണതയുടെ സംസ്കാരം പടർത്തുക, സമാധാനത്തിൽ ജീവിക്കുക, നിരപരാധികളുടെ രക്തംചിന്തുന്നത് അവസാനിപ്പിക്കുക എന്നീ ദർശനങ്ങൾ 2019 ഫെബ്രുവരി 4-ന് അബുദാബിയിൽ പാപ്പാ പങ്കുവച്ചത് സംവാദത്തിന്റെ മതാന്തര സാധ്യതകൾ തുറന്നിടുന്നു.

ഫ്രത്തേലി തൂത്തി ഉയർത്തുന്ന ചോദ്യങ്ങളിൽ ഏറ്റവും പ്രസക്തമായത് എന്താണ്? നീതിയും സാഹോദര്യവുമുള്ള മികച്ച ലോകനിർമ്മിതിക്കുള്ള വഴികൾ ഏതെല്ലാം? കോവിഡ് 19 കാലം എന്താണ് പഠിപ്പിച്ചത്? ആർക്കും ഒറ്റപ്പെട്ടവനായി ജീവിതത്തെ അഭിമുഖീകരിക്കാനാവില്ല. ജനാധിപത്യം സ്വാതന്ത്ര്യം, നീതി എന്നിവയ്ക്ക് സംഭവിക്കുന്ന അപഭ്രംശങ്ങൾ, സമൂഹം, ചരിത്രം എന്നിവയുടെ അർത്ഥം നഷ്ടമാകുന്നത്, പൊതുനന്മയോടുള്ള വിപ്രതിപത്തി, സ്വാർത്ഥത, ലാഭക്കൊതിയിലും പാഴാക്കലിന്റെ സംസ്കാരത്തിലുമുറച്ച കമ്പോള യുക്തിയുടെ ആധിപത്യം, എല്ലായിടവും ബാധിച്ചിരിക്കുന്ന തൊഴിലില്ലായ്മ, വംശീയത, ദാരിദ്ര്യം, അതിഭീകരമായ മനുഷ്യത്വ നിഷേധത്തിന്റെ അടയാളങ്ങളായ അടിമത്തം, മനുഷ്യക്കടത്ത്, ഗർഭഛിദ്രം, അവയവക്കടത്ത് എന്നുമാത്രമല്ല സംഘടിതഹിംസയുടെ വ്യാപനത്തിനനുകൂലമായ സംസ്കാരിക മതിലുകൾ എന്നിങ്ങനെ അവ നീളുന്നു. ഇത്രയധികം പ്രതിസന്ധികളെ തുറന്നുകാണിക്കുകയും പ്രതിവിധി തേടുകയും ചെയ്യുന്ന വഴികളിൽ അപരിചിതരായി തുടരാൻ ഇനിയും നമുക്കാവില്ല എന്ന് ഫ്രാൻസിസ് പാപ്പാ പ്രഖ്യാപിക്കുന്നു. എന്താണ് പരിഹാരം? നല്ല അയൽക്കാരനാവുക ഈ ജീവിതയാത്രയിൽ (nos.64-65). ഓരോ ദേശവും പരദേശികൾക്കുകൂടി തുറന്നുകൊടുക്കാൻ കഴിയണം. ദേശാതിർത്തിയിലെ വസ്തുവകകൾ പുറത്തുനിന്നെത്തുന്ന ആവശ്യക്കാരനു നിഷേധിക്കരുതെന്ന് പറയുന്നത് ഇന്നത്തെ ലോകത്തിന്റെ യാഥാർത്ഥ്യങ്ങളെ തിരിച്ചറിഞ്ഞുകൊണ്ടാണ്. യുദ്ധംമൂലമുള്ള പലായനം, പീഢനം, പ്രകൃതിദുരന്തം, മനുഷ്യക്കടത്ത് എന്നിവയിലൂടെ സംഭവിക്കുന്നതും അല്ലാതെയുമുള്ള പ്രതിസന്ധികളുടെ ഭാഗമായി സൃഷ്ടിക്കപ്പെടുന്ന അഭയാർത്ഥികളെ സ്വാഗതം ചെയ്യണം, സംരക്ഷിക്കണം, ഉൾച്ചേർക്കണം എന്നുപറയുമ്പോഴും അനാവശ്യമായ കുടിയേറ്റത്തെ പാപ്പാ തള്ളിക്കളയുന്നു. സ്വന്തം രാജ്യത്ത് അന്തസ്സോടെ ജീവിക്കാൻ കഴിയുന്ന സാഹചര്യം സൃഷ്ടിക്കാൻ സാധിക്കുകയാണ് ജനാധിപത്യഭരണകൂടങ്ങൾ ജനതയ്ക്ക് ചെയ്യേണ്ട അടിസ്ഥാന നന്മ (nos.38-40). തീവ്രവാദം ഉയർത്തുന്ന ചിന്തകൾ ഇവിടെ രാഷ്ട്രീയമായി ചർച്ചചെയ്യപ്പെടേണ്ടതാണ്. ദേശീയാതിർത്തികളില്ലാത്ത പുതിയ യുദ്ധമാണിതെന്ന് ബെനഡിക്റ്റ് പതിനാറാമൻ പാപ്പാ തീവ്രവാദത്തെക്കുറിച്ച് പറഞ്ഞിട്ടുണ്ട് (Christianity and the crisis of cultures", Joseph Ratzinger, Ignatius, 2005).

ആഗോളസാമ്പത്തികശക്തിയെന്ന ഏക സംസ്കാര രൂപം, നിലനിൽക്കുന്ന രാഷ്ട്രീയ ജനാധിപത്യഭരണകൂടത്തിനുമപ്പുറം വളരുന്നതിനെ 'ഏവരും സഹോദരർ' ചൂണ്ടിക്കാട്ടുന്നു (no.12). ലോകത്തെ ഒരുമിപ്പിക്കുന്നു എന്ന ധാരണ പരത്തുന്ന ഈ സംസ്കാരം പക്ഷെ, വ്യക്തികളെയും

ദേശങ്ങളെയും വിഭജിക്കുകയാണ്. എല്ലാവരും അയൽക്കാരാണെന്ന മായാധാരണയാണ് ആഗോളീകരണ വാണിജ്യശക്തികളുടെ സംഭാവന. ഇത് രാഷ്ട്രീയത്തെ ദുർബലമാക്കുന്നത് എങ്ങനെയാണ് എന്നു നാം ആലോചിക്കണം. ജോൺ മക്കെയിൻ കെയ്റോയിലെ തഹ്രീർ ചത്വരം സന്ദർശിച്ചപ്പോൾ ഒരു യുവാവ് പറഞ്ഞു, "സുക്കർബർഗാണ് ഞങ്ങളുടെ ഹീറോ'. ന്യൂയോർക്ക് ടൈംസിന്റെ ഒരു മുൻ എഡിറ്റർ ഫെയിസ്ബുക്കിനെക്കുറിച്ച് പിന്നീട് പറഞ്ഞു, "out sourcing our brains to the cloud". ഡിജിറ്റൽ ഡേറ്റാ വലിയ രാഷ്ട്രീയ പരിഗണന അർഹിക്കുന്ന സമ്പത്താണ് ഇനിയുമങ്ങോട്ട്. സുക്കർബർഗ് 'ഫേസ്ബുക്കി'നെ ഒരു പരമ്പരാഗത കമ്പനിയ്ക്കപ്പുറം ഗവൺമെന്റിനോടാണ് സാമ്യപ്പെടുത്തുന്നത്. മൂലധനശക്തികളെന്ന നിലയിൽ എന്നുമാത്രമല്ല, ഇനിയുള്ളകാലത്ത് അവ പ്രവർത്തിക്കുകയെന്നത് നിർമ്മിത ബുദ്ധിയുടെ (Artificial Intelligence) കാലം ഭീതിയോടെ നമ്മെ ഓർമ്മപ്പെടുത്തുന്നു. ഇക്കാലത്തെ പ്രധാന ചർച്ച എന്താണ്? "how much of our collective life should be directed and controlled by powerful digital systems and on what terms" (Future Politics: living together in a world transformed by Tech, Jamie Susskind, Oxford University Press). 'Digital in Political' എന്ന ധാരണയിലേക്ക് ലോകം മാറിക്കഴിഞ്ഞു. 2011–ൽ നിന്ന് 2020–ൽ എത്തുമ്പോൾ ഇത്തരം ആഗോളമൂലധനശക്തികളുടെ സ്വാധീനം വലിയ ജനാധിപത്യരാജ്യങ്ങളിലെ രാഷ്ട്രീയ നേതൃത്വത്തിനും മുകളിലാണ്. ദുർബലരെയും പാവപ്പെട്ടവരെയും ദേശാതിർത്തികളില്ലാതെ കൂടുതൽ ആശ്രിതരും ബലഹീനരുമാക്കുകയാണ് ഗ്ലോബലിസത്തിന്റെ കാലത്ത് ഇതര ദേശവ്യാപകമായ സാമ്പത്തികശക്തികൾ. നമ്മുടെ ഇന്ത്യാമഹാരാജ്യവും ഇത്തരം വഴിമാറൽ പ്രക്രിയക്ക് ഇപ്പോൾ സാക്ഷ്യംവഹിക്കുകയാണ്. അടിസ്ഥാന മനുഷ്യാവകാശങ്ങളുടെ ആഗോളീകരണം ഇപ്പോഴും അകലെയാണ്. "Hunger is criminal, food is an inalienable right". ഭക്ഷണം വീടുകളിലെത്തിക്കാൻ വിരലും മൊബൈലും മാത്രം മനുഷ്യനാവശ്യമുള്ള കാലത്ത്, 713256328 ജനങ്ങൾ ലോകത്തിൽ രൂക്ഷമായ പട്ടിണി അനുഭവിക്കുന്നു എന്ന് World Poverty Clock ഇതെഴുതുന്ന സമയത്ത് നല്കുന്ന കണക്ക്. ഇന്ത്യയിൽ ഇത് 53513342 ആളുകൾ വരും. നമ്മുടെ ജനസംഖ്യയുടെ 14 ശതമാനം രൂക്ഷമായ ദാരിദ്ര്യത്തിലാണെന്ന് സാരം. വിപണിവില നിലനിർത്താൻ ആഗോളകമ്പനികൾ ഭക്ഷണം കടലിൽ തള്ളുന്നത് രാഷ്ട്രീയ ഭരണകൂടങ്ങളെ അലോസരപ്പെടുത്തുന്നില്ല, പൊതുമനസ്സാക്ഷിയെ വേദനിപ്പിക്കുന്നുമില്ല. കുറഞ്ഞ ചിലവിൽ നമ്മുടെ ഗ്രാമങ്ങളിൽ ഇന്റർനെറ്റ് ലഭ്യമായതിനാൽ വികസനമെന്ന പദം മാധ്യമങ്ങളിൽ വർണമായി പടരുകയും നമ്മെ അന്ധരാക്കി സൈബറിടങ്ങളിൽ ഒതുക്കി നിർത്തുകയും ചെയ്യുന്നു. നിങ്ങൾ അറിയാത്ത വാർത്തകളോട് എങ്ങനെ പ്രതികരിക്കും? വാർത്തകൾ വേണോ, പുഞ്ചിരി ചലഞ്ച് വേണോ എന്നു തീരുമാനിക്കുന്നതാരാണ്? നിങ്ങളുടെ മൊബൈലിലും അതിലെ 'code' കളിലും സ്വാധീനമുള്ളത് ആർക്കാണ്? അവരാണ് രാഷ്ട്രീയത്തെയും ജനതയെയും നിയന്ത്രിക്കുന്നതെന്ന് പാപ്പാ ചൂണ്ടിക്കാട്ടുന്നു.

കമ്പോളത്തിന് എല്ലാ പ്രശ്നവും പരിഹരിക്കാനാവില്ല എന്ന് ഫ്രാൻസിസ് പാപ്പാ പറയുന്നതിന്റെ പൊരുൾ വ്യക്തമാണ് (no.168). സാമൂഹ്യപ്രതിസന്ധികളുടെ മാന്ത്രികപരിഹാരമായി പരിഗണിക്കപ്പെടുന്ന വാക്കുകളാണ് "Spillover', Trickle എന്നിവ. വമ്പിച്ച 'വികസനം' സംഭവിക്കുന്നയിടങ്ങളിൽനിന്നും കവിഞ്ഞൊഴുകുമെന്നും ഒലിച്ചിറങ്ങുമെന്നുമുള്ള സങ്കല്പം. ഏറ്റവും പുതിയ രാഷ്ട്രീയ തമാശ ബീഹാറിൽനിന്നാണ് വരുന്നത്. ഇലക്ഷനു മുന്നോടിയായി ഒരു ലോക്കൽ ചാനലായ 'ബീഹാർ തകി'ന്റെ റിപ്പോർട്ടർ ഒരു കർഷകനോട് ചോദിക്കുന്നു, 'Kya aapke gaon me "Vikas' pahuncha hai' (നിങ്ങളുടെ ഗ്രാമത്തിൽ 'വികാസ്' (വികസനം) എത്തിയോ? അയാളുടെ മറുപടി വളരെ നിഷ്കളങ്കമായിരുന്നു, "Vikas... hum nahi the yahan sir, Hum bimar the toh doctor ke yahan gaye the". "വികാസ്...... ഞാൻ ഇവിടെ ഇല്ലായിരുന്നു സാർ, സുഖമില്ലാതിരുന്നതിനാൽ ഡോക്ടറെ കാണാൻ പോയി". ഇത് കഥയല്ല, അതിനാൽ ഗുണപാഠം ഒന്നുംപറയാനില്ല. സാമൂഹ്യനിർമിതിയെ ഹിംസാത്മകമായി ബാധിക്കുന്ന അസമത്വത്തെ പരിഹരിക്കാൻ വികസനത്തിന്റെ ചില ഫലങ്ങൾ ഇറ്റുവീണതുകൊണ്ടാവില്ല. കമ്പോളശക്തികളുടെ ഈ രൂക്ഷത ജനാധിപത്യത്തെ പലതരത്തിൽ ദുർബലമാക്കുന്നു. മതം, രാഷ്ട്രം, ജനത എന്നിവയിലേക്ക് ഭിന്നിപ്പിന്റെ പ്രത്യയശാസ്ത്രവും ആയുധങ്ങളും അവർ പടർത്തുന്നു. 'ഫ്രത്തേലി തൂത്തി' ചില നിർദേശങ്ങൾ മുന്നോട്ട് വയ്ക്കുന്നു. ദരിദ്രരുടെ വിമോചനം സാധ്യമാകുന്നതിനുള്ള സാമൂഹ്യമുന്നേറ്റമാണാവശ്യം (no.169). 2014–ലെ ജനകീയ മുന്നേറ്റങ്ങളുടെ ആഗോളസംഗമത്തിൽ പറഞ്ഞത് ഫ്രാൻസിസ് പാപ്പാ ഇവിടെ ആവർത്തിക്കുന്നു. "We must put human dignity back at the centre and on that pillar build the alternative social structures we need". മനുഷ്യന്റെ അന്തസ് സംരക്ഷിക്കാൻ രാജ്യങ്ങളിലെ ജനതകളെ മാനിക്കുന്ന ഭരണസംവിധാനം അത്യാവശ്യമാണ്. ഇത് രാജ്യാധികാരം ദുർബലമാകുന്ന കാലമാണ്. സാമ്പത്തിക മൂലധനശക്തികൾ കമ്പോളവും ആഗോളഭരണവും പിടിച്ചടക്കുന്നു. അന്തർദേശീയ നീതിന്യായവ്യവസ്ഥ പാലിക്കാൻ കരുത്തുള്ള സംവിധാനം ഉണ്ടാകണം. അവയുടെ മുൻപിൽ ചില ലക്ഷ്യങ്ങളുണ്ട്, സാർവത്രിക നന്മ, ദാരിദ്ര്യ നിർമാർജനം, മനുഷ്യാവകാശസംരക്ഷണം (no.172). UN–ന്റെ പുതുക്കൽ family of nations എന്ന തരത്തിലാകണം. അതിലൂടെ നീതിയുടെ അടിസ്ഥാനത്തിൽ സാർവത്രികസാഹോദര്യം ലക്ഷ്യംവയ്ക്കുകയാണ് ഫ്രാൻസിസ് പാപ്പാ.

ദീനാനുകമ്പയാണ് രാഷ്ട്രീയത്തിന്റെ ആത്മീയ ഹൃദയമെന്ന് 'ഫ്രത്തേലി തൂത്തി' അവതരിപ്പിക്കുന്നു (no.187). ഉപവികേന്ദ്രീകൃത രാഷ്ട്രീയം അവ

തരിപ്പിക്കുന്നതിന് സാഹോദര്യദർശനം അടിസ്ഥാനമാകുന്നു. ഇത് ഒരു ഉട്ടോപ്യൻ സങ്കല്പമല്ല, ഇച്ഛാശക്തിയോടെയുള്ള ഇടപെടലാണ് ആവശ്യം. രാഷ്ട്രീയം എന്താണ്? "A lofty vocation and one of the highest forms of charity in as much it seeks the common good". 'എവൻഗേലി ഗൗദി'യിൽ പ്രസ്താവിക്കുന്നതിവിടെയും ആവർത്തിക്കുന്നു. സഭയുടെ സാമൂഹ്യപ്രബോധനങ്ങളുടെ കേന്ദ്രം ദീനാനുകമ്പ (charity)യാണ്. വിശുദ്ധ മത്തായിയുടെ സുവിശേഷം 22-ാം അധ്യായം 36 മുതൽ 40 വരെയുള്ള വാക്യങ്ങൾ ഇതോടുചേർത്ത് വായിക്കാം. ഏറ്റവും വലിയ കല്പനയുടെ വിശദമായ ജീവിതം സാധ്യമാകുന്നത് ഉപവിയിലധിഷ്ഠിതമായ രാഷ്ട്രീയം പടുത്തുയർത്തുമ്പോളാണ്. പൊതുനന്മയാണ് ഇവിടെ സാർവത്രികസ്നേഹത്തിന്റെ ലക്ഷ്യം. എങ്കിൽ മാത്രമെ പുതുലോകം നിർമിക്കാൻ കഴിയൂ. ഏതാണ് ഒരു മികച്ച സമൂഹം? ഹൃദയത്തിൽ അനുകമ്പ സൂക്ഷിക്കുന്നവരുടെ സമൂഹം. യുക്തിയും വിശ്വാസവും ഇടകലർന്ന വെളിച്ചം, സത്യത്തിന്റെ വെളിച്ചമുള്ള ഉപവി. അത്തരമിടത്തിൽ ശാസ്ത്ര പുരോഗതിക്കും പ്രായോഗികതയ്ക്കും വലിയ സ്ഥാനമാണുള്ളത് (nos. 180-189). മുൻപ് സൂചിപ്പിച്ചതുപോലെ അടിസ്ഥാന മനുഷ്യാവകാശങ്ങളുടെ ആഗോളീകരണം സാധ്യമാക്കാൻ ഉപവിയിലധിഷ്ഠിതമായ രാഷ്ട്രീയപ്രവർത്തനത്തിനും കെല്പുണ്ടാകണം. അങ്ങനെവരുമ്പോൾ മൗലികമായ മനുഷ്യാവകാശങ്ങൾക്കെതിരായ ഭീഷണികളെ നാം എതിർക്കണം. അടിമജോലിയും അവയവക്കടത്തും ലൈംഗികചൂഷണവും ആയുധവ്യാപാരവും മയക്കുമരുന്നും എല്ലാം വ്യാപിക്കുന്ന മനുഷ്യജീവിതത്തിന്റെ ദേശീയവും അന്തർദേശീയവുമായ ഇടങ്ങളെ മലിനമാക്കുന്ന വലിച്ചെറിയൽ സംസ്കാരത്തെയുൾപ്പെടെ തടയണം. "ഈ ഭൂമി ഓരോ തലമുറയ്ക്കും കടമായി ലഭിക്കുന്നു, വരും തലമുറയ്ക്കു കൈമാറാൻ" എന്ന സന്ദേശം ഫ്രാൻസിസ് പാപ്പാ എടുത്തുപറയുന്നു (Portuguese Bishops' Conference, 2003, ഇത് Laudato Si യിൽ ഉൾപ്പെടുത്തിയിരുന്നു). നല്ല സമരിയാക്കാരന്റെ കഥ ഒന്നുകൂടി ഓർമിക്കാം. സമരിയാക്കാരനു നന്മചെയ്യാൻ അടുത്തൊരു സത്രം ആവശ്യമായിരുന്നു അയാളുടെ പരിമിതികളിൽ നന്മയെ ഫലവത്താക്കാൻ ഒരു സംവിധാനം ആവശ്യമായി വരുന്നുണ്ട്. പരസ്പരബന്ധവും പരിഗണനയുമാണ് ഭൂമിയുടെയും മനുഷ്യരാശിയുടെയും നിലനിൽപ്പിനാധാരമായ ഉപവിയുടെ രാഷ്ട്രീയമെന്ന് ഇവിടെ വ്യക്തമാണല്ലോ.

'Ecce Homo'. മനുഷ്യനെക്കുറിച്ചുള്ള മനോഹരമായ പ്രസ്താവന ബൈബിളിൽ കാണാം. മുൾക്കിരീടമണിഞ്ഞ്, വിവസ്ത്രനായി, ദണ്ഡനമേറ്റ്, കുരിശിൽ തറയ്ക്കപ്പെടാൻ വിധിക്കപ്പെട്ട ഒരുവനെ ചൂണ്ടി പീലാത്തോസ് പറഞ്ഞു: 'ഇതാ മനുഷ്യൻ' (ജോസഫ് റാറ്റ്സിങ്കർ, ക്രിസ്റ്റ്യാനിറ്റി ആന്റ് ദി ക്രൈസിസ് ഓഫ് കൾച്ചേഴ്സ്, p.67). സഹനങ്ങളിലൂടെ കടന്നുപോകുന്ന കോടാനുകോടി മനുഷ്യരെ ഈ ക്രിസ്തുവിൽ കണ്ടെത്താം. മനുഷ്യൻ, ജനത, ജനകീയം എന്നിങ്ങനെ വളരെ അടിസ്ഥാനതലത്തിലുള്ള പദങ്ങളുടെ ദാർശനിക വ്യാഖ്യാനങ്ങളിലൂടെയും മനുഷ്യദർശനത്തിലൂടെയുമാണ് ഫ്രാൻസിസ് പാപ്പായുടെ രാഷ്ട്രമീമാംസ പുരോഗമിക്കുന്നത്. 'ഫ്രത്തേലി തൂത്തി'യിലെ ആദ്യ നാല് അധ്യായങ്ങളും ഇതിനു ആവശ്യമായ അടിത്തറയൊരുക്കുന്നു. ഒരു തുറന്ന ലോകത്തെക്കുറിച്ചു സങ്കൽപ്പിക്കുന്നതിനും അതിന്റെ ഉൽഭവത്തിനു പ്രയത്നിക്കാനും മൂന്നാം അധ്യായം ആഹ്വാനം ചെയ്യുന്നത്, മനുഷ്യ-സാഹോദര്യത്തിലുള്ള വിശ്വാസത്തിലുറച്ചു നിന്നുകൊണ്ടാണ്. അവനവനിൽതന്നെ പരിമിതനായി കഴിയുകയല്ല മനുഷ്യൻ. അവനവനതീതനായി മാറാൻ മനുഷ്യനു കഴിയും. മുഴുവൻ സൃഷ്ടിക്കുംവേണ്ടി, അതിന്റെ രക്ഷകനാകാൻ ഒരു മനുഷ്യനു കഴിഞ്ഞതിനെയാണ് പീലാത്തോസ് 'ഇതാ മനുഷ്യൻ' എന്നടയാളപ്പെടുത്തിയത്. മനുഷ്യനിൽ, അതീതനായി മുന്നേറാനുള്ള സിദ്ധിയുണ്ട്. "Man always has to takeup the challenge of moving beyond himself' (കാൾ റാനർ, ക്ലൈനെസ് കിർഹൻയാർ, 1981). ഇങ്ങനെ സിദ്ധിവിശേഷമുള്ള മനുഷ്യൻ അവനവനിലേക്കും അവന്റെതന്നെ സൃഷ്ടിയുടെ നിയന്ത്രണത്തിലേക്കും ചുരുങ്ങിപ്പോകുന്ന യുഗമാണിത്. വ്യക്തിയെ 'User' എന്നുവിളിക്കുന്ന രണ്ട് പ്രധാന ഇടങ്ങളുണ്ട്. 1. സാമൂഹ്യമാധ്യമങ്ങളിൽ 2. മയക്കുമരുന്ന് വില്പനയിൽ. ബെനഡിക്ട് 16-ാമൻ പറയുന്നു, മനുഷ്യൻ മനുഷ്യന്റെ തന്നെ ഛായയിലേക്ക് പരിമിതപ്പെടുന്നു. പക്ഷെ ആരുടെ? ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യന്റെ സാധ്യതകളെ പ്രകീർത്തിക്കുന്ന വേദപുസ്തകദർശനം ഇന്ന് ഏറെ പ്രസക്തമാണ്, മനുഷ്യനും ജനതയും ജനകീയതയും ചർച്ചചെയ്യുന്നിടത്ത്. വിശാല ലോകത്തിലേക്ക് ഹൃദയം തുറക്കുകയാണ് ഫ്രാൻസിസ് പാപ്പാ. അതിർത്തികളെയും പരിധികളെയും കുറിച്ചുള്ള ചിന്തകൾ അത്തരമൊരു നിരീക്ഷണത്തിന്റെ ഭാഗമായി നാലാം അധ്യായത്തിൽ കടന്നുവരുന്നുണ്ട്. ഇത് രാജ്യാന്തരബന്ധങ്ങളുടെ രാഷ്ട്രീയം, മനുഷ്യന്റെ അതിർത്തികളില്ലാത്ത അടിസ്ഥാനവുമായി ചേർത്ത് പറയുന്നതിനാണ്. ഉട്ടോപ്യൻ ആശയമല്ലിത് എന്ന് ഫ്രത്തേലി തൂത്തി എടുത്തുപറയുന്നു. ഭൂരിപക്ഷതാൽപര്യങ്ങളുടെ പേരിലുള്ള ക്ഷുദ്ര രാഷ്ട്രീയ ആധിപത്യങ്ങൾക്കിടയിൽ ദുർബലരോടുള്ള പരിഗണന മറയ്ക്കുന്നുവെന്ന ആശങ്ക വലിയ



ഇടയൻ പങ്കുവയ്ക്കുന്നു. ഇവിടെ ദുർബലരായ മനുഷ്യർക്കും ഇടംനല്കുന്ന വിശാല ലോകത്തെ വിഭാവനം ചെയ്യാനുള്ള പ്രാർത്ഥന വ്യക്തമാണ്.

ജനത എന്ന വാക്കിന് വലിയ പ്രാധാന്യം ഈ ചർച്ചയിലുണ്ട്. യുക്ത്യനുസൃതമായി മാത്രം വ്യക്തമാകുന്നതല്ലത് (no.158). സാമൂഹ്യ സാംസ്കാരിക ബന്ധത്തിൽനിന്നുയരുന്ന സവിശേഷതയിലും വ്യക്തിത്വത്തിലും ചേർന്നുകൊണ്ടുമാത്രമെ ജനതയുടെ ഭാഗമാവുകയെന്ന പ്രക്രിയ വിശദമാക്കാൻ കഴിയൂ. എങ്ങനെയാണ് ഇത് സംഭവിക്കുന്നത്? സാവധാനം, കടമ്പകൾ ഏറെക്കടന്നുള്ള പ്രക്രിയ, ഒരു പൊതുലക്ഷ്യത്തിലേക്കുള്ള പ്രയാണം. ഭൂരിപക്ഷങ്ങളെ രൂപപ്പെടുത്തുന്ന, പൊതുധാരകൾ സൃഷ്ടിക്കുന്ന സാമൂഹ്യപ്രതിഭാസങ്ങൾ ഇതിന്റെ ഭാഗമാണ്. ജനകീയവും പൊതുജനപ്രീണനവും (Popular, Populism) വ്യക്തമായി വേർതിരിക്കേണ്ട രണ്ട് പദങ്ങളും പ്രയോഗവുമാണ്. പ്രീണന നയങ്ങളിലൂടെ താൽക്കാലിക നേട്ടങ്ങളെ മാത്രമാശ്രയിക്കുന്ന തെരഞ്ഞെടുപ്പു രാഷ്ട്രീയം എങ്ങനെ മനുഷ്യനെയും ജനതയെയും ദീർഘവീക്ഷണത്തോടെ മുന്നോട്ടുകൊണ്ടുപോകും? തൊഴിൽ, ദാരിദ്ര്യം, വർഗീയത, വർണവിവേചനം, സാസ്കാരികവും മതാതിഷ്ഠിതവുമായ ശത്രുത തുടങ്ങിയ ഇടങ്ങളിലേക്ക് മാനവരാശിയെ തളച്ചിടുന്നത് മനുഷ്യവിമോചനത്തിന്റെ ആത്മീയത ഉൾക്കൊള്ളാത്ത രാഷ്ട്രീയ ഭരണസംവിധാനങ്ങളുടെ പരാജയമാണെന്ന് പറയാൻ ഫ്രാൻസിസ് പാപ്പാ കാണിച്ച ധൈര്യത്തിന് നന്ദിപറയാം. ഇതുവായിക്കുന്ന ഓരോ വ്യക്തിയും അവനവന്റെ രാജ്യത്തെയും സമൂഹത്തെയുംകുറിച്ച് ചിന്തിക്കാതെ 'ഫ്രത്തേലി തൂത്തി'യുടെ വായന പൂർണമാകില്ല. തൊഴിൽ എന്നാൽ ദൈവം ഓരോരുത്തർക്കും നല്കിയ താലന്ത് പരിപോഷിപ്പിക്കുന്നിടമാണ്, ദരിദ്രർക്ക് നല്കാവുന്ന മികച്ച സഹായം അന്തസ്സുള്ള ജീവിതം നയിക്കാനുള്ള വഴി കണ്ടെത്തുകയാണ് (no.162). ജനതയുടെ വിമോചനത്തിനാധാരമാകുന്ന ഇത്തരം നിർദേശങ്ങൾ രാഷ്ട്രീയമായ വെല്ലുവിളികളാണ്. യുദ്ധവും വധശിക്ഷയുമുൾപ്പെടെ വിവിധ വിഷയങ്ങളിലുള്ള വിയോജിപ്പ് രാഷ്ട്രീയമായി പരിഗണിക്കേണ്ട വിഷയംതന്നെയാണ്. ജോൺ ഇരുപത്തിമൂന്നാമന്റെ വാക്കുകൾ 'ഫ്രത്തേലി തൂത്തി' ഉപയോഗിക്കുന്നു. "It no longer makes sense to maintain that war is a fit instrument with which to repair the violation of justice" (no.260). മുൻപുണ്ടായിരുന്നതിലും കുറെക്കൂടി മോശമായ അവസ്ഥയിലേക്ക് ഓരോ യുദ്ധവും ലോകത്തെ തള്ളിയിടുന്നുണ്ടെന്ന് ഫ്രാൻസിസ് പാപ്പാ വിലപിക്കുന്നു. മനുഷ്യത്വത്തിന്റെയും രാഷ്ട്രീയത്തിന്റെയും പരാജയമാണ് യുദ്ധമെന്നാണദ്ദേഹത്തിന്റെ നിരീക്ഷണം. ഓരോ പ്രദേശത്തിനും സാഹോദര്യത്തിന്റെ ശുശ്രൂഷ ലോകത്തിൽ ചെയ്യാൻ കഴിയുമെന്ന ചിന്തയോടെയാണ് 'ഫ്രത്തേലി തൂത്തി' ഉപസംഹരിക്കുന്നത്. ഈ ചാക്രികലേഖനത്തിന്റെ അടിസ്ഥാനപ്രമേയമായി നിലകൊള്ളുന്നത് സാഹോദര്യവും സാമൂഹ്യസൗഹാർദവുമാണ് എന്നോർമിക്കാം.

ഭാരത കത്തോലിക്കാ മെത്രാൻ സംഘത്തിന്റെ 'സമകാല വെല്ലുവിളികളോടുള്ള പ്രതികരണ'മെന്ന 2016–ലെ പഠനത്തിൽനിന്നും പാപ്പാ ഉദ്ധരിക്കുന്നുണ്ട്. "The goal of dialogue is to establish friendship, peace and harmony, and to share spiritual and moral values and experiences in a spirit of truth and love". നമ്മുടെ രാജ്യത്തിന്റെ സാഹചര്യങ്ങളിൽ നിന്നുകൊണ്ടുള്ള നിരീക്ഷണമാണിത്. വ്യത്യസ്ത മതസാംസ്കാരിക ധാരകൾക്കിടയിൽ സംവാദത്തിനു ഏറെ രാഷ്ട്രീയ മാനങ്ങളുണ്ട്. ക്രിസ്തീയ വ്യക്തിത്വത്തിൽ ഉറച്ചുനിന്നുകൊണ്ട് വ്യത്യസ്ത സാംസ്കാരികധാരകളെ മനസ്സിലാക്കാനും സംവാദത്തിലൂടെ നന്മയിലേക്ക് നയിക്കാനുമുള്ള ശ്രമങ്ങൾക്ക് അവസാനമില്ല. ഏറെ ചർച്ചചെയ്യപ്പെടുന്ന ഒരു വിഷയമാണല്ലോ തീവ്രവാദം. പാപ്പാ പറയുന്നു, 'terrorism must be condemned in all its forms and expressions" (no.283). അസ്സീസിയിലെ ഫ്രാൻസിസ് മുതൽ ആഫ്രിക്കൻ മരുഭൂമിയിൽ ഉപേക്ഷിക്കപ്പെട്ടവരോടൊപ്പം ചേർന്ന വിശുദ്ധ ചാൾസ് ദെ ഫൂക്കോ വരെ അനേകംപേർ ഫ്രാൻസിസ് പാപ്പായുടെ 'ഫ്രത്തേലി തൂത്തി'യെന്ന പ്രബോധനത്തിനു ഉത്തേജനമായി. കത്തോലിക്കരല്ലാത്ത മാർട്ടിൻ ലൂഥർ ജൂണിയർ, ഡെസ്മണ്ട് ടുട്ടു എന്നിവർക്കൊപ്പം നമ്മുടെ രാഷ്ട്രപിതാവായ മഹാത്മാ ഗാന്ധിയുടെയും പേര് എടുത്തുപറയുന്നത് അഭിമാനാർഹമാണ്. ഗാന്ധിജിയിൽനിന്നും രാഷ്ട്രീയലക്ഷ്യങ്ങളിലേക്കുള്ള അഹിംസയുടെയും സത്യാഗ്രഹത്തിന്റെയും വഴികൾ സ്വീകരിച്ച മഹാരഥന്മാർ നമുക്ക് നല്കുന്ന പാഠം വ്യക്തമാണ്. മാനവസാഹോദര്യത്തിന്റെ ലോകത്തിലെ അതിർത്തികളില്ലാതാക്കുന്ന മനുഷ്യവംശത്തിന്റെ സമഗ്രപുരോഗതി ലക്ഷ്യമാക്കുന്ന രാഷ്ട്രീയം നമുക്കുവേണം, അതിനിടയിൽ പതറരുത്, മുന്നോട്ട് പോവുകതന്നെ വേണം!




കവർസ്റ്റോറി



# വിശ്വസാഹോദര്യം: ഒരു ഫ്രാൻസിസ്ക്കൻ ഭാഷ്യം



റവ. ഡോ. ജോളി കരിമ്പിൽ

തിരുവല്ലാ അതിരൂപതാംഗം. റോമിലെ സാന്താ ക്രൂസ് യൂണിവേഴ്സിറ്റിയിൽ നിന്നും ഡോക്ടറേറ്റ്. ഇപ്പോൾ തിരുവനന്തപുരം സെന്റ് മേരീസ് മലങ്കര സെമിനാരിയിൽ പ്രൊഫസർ.

**ആമുഖം**

ആഗോള കത്തോലിക്ക സഭയുടെ പരമാദ്ധ്യക്ഷനായ ഫ്രാൻസീസ് മാർപാപ്പ, തന്റെ സ്ഥാനാരോഹണ നിമിഷം മുതൽ ഏറെ ലോകശ്രദ്ധ ആകർഷിച്ച വ്യക്തിയാണ്. ഇക്കാലയളവിൽ ലോകത്തിന്റെ മനസ്സാക്ഷിയായി മാറുവാൻ ഫ്രാൻസീസ് മാർപാപ്പയ്ക്ക് സാധിച്ചിട്ടുണ്ട്. സംസ്ക്കാരങ്ങൾക്കതീതമായി, ജാതിമതഭേദമന്യേ, സർവ്വമനുഷ്യരേയും, പ്രചോദിപ്പിക്കുകയും, വാക്കിലും പ്രവൃത്തിയിലും യേശുക്രിസ്തുവിന്റെ കരുണയും സ്നേഹവും പ്രതിബിംബിപ്പിക്കുകയും ചെയ്യുന്ന ഒരു മാതൃകാപുരുഷനായി ലോകം അദ്ദേഹത്തെ കാണുന്നു. ഫ്രാൻസീസ് മാർപാപ്പ തന്റെ പ്രബോധനങ്ങളിൽ എപ്പോഴും, നീതിയുക്തവും, സമാധാനഭദ്രവും, മെച്ചപ്പെട്ടതുമായ ഒരു ലോകം നിർമ്മിക്കുന്നതിനെക്കുറിച്ച് ആഹ്വാനം ചെയ്യുന്നുണ്ട്. തന്റെ മൂന്നാം ചാക്രിക ലേഖനമായ "ഫ്രതെല്ലി തൂത്തി"യിൽ പരിശുദ്ധ പിതാവ്, വിശ്വസാഹോദര്യത്തിൽ അധിഷ്ഠിതമായ മികച്ച ഒരു ലോകം അവതരിപ്പിക്കുന്നു. ഈ ചാക്രിക ലേഖനത്തിന്റെ ഏഴും, എട്ടും അദ്ധ്യായങ്ങളെ അപഗ്രഥിക്കുക എന്നതാണ് ഈ ലേഖനത്തിന്റെ ലക്ഷ്യം. ഇതിന്റെ ആദ്യ ഭാഗത്തിൽ ഫ്രാൻസീസ് മാർപാപ്പയുടെ ആകമാനമായ ദൈവശാസ്ത്രവീക്ഷണവും, രണ്ടാം ഭാഗത്തിൽ "ഫ്രതെല്ലി തൂത്തി"യിലെ അവസാന രണ്ട് അദ്ധ്യായങ്ങളേയും കുറിച്ച് വിശകലനം ചെയ്യാനുമാണ് ഞാൻ പരിശ്രമിക്കുന്നത്.

## I. ഫ്രാൻസീസ് മാർപാപ്പയുടെ ദൈവശാസ്ത്രവീക്ഷണം

### 1) കരുണ: ദൈവത്തിന്റെ അടിസ്ഥാനലക്ഷണം

ഫ്രാൻസീസ് മാർപാപ്പ, ഇറ്റാലിയൻ മാദ്ധ്യമപ്രവർത്തകനായ ആൻഡ്രിയ ടോർണിയെല്ലിക്ക് നൽകിയ ഒരു അഭിമുഖത്തിൽ ഇങ്ങനെ പറയുകയുണ്ടായി: ദൈവത്തിന്റെ പ്രഥമലക്ഷണം, കരുണയാണ്. ദൈവത്തിന്റെ നാമം കരുണയെന്നാണ്. കരുണയുടെ ജൂബിലി വർഷം പ്രഖ്യാപിക്കുന്ന വേളയിൽ (2015) ഫ്രാൻസീസ് മാർപാപ്പ പ്രകാശനകർമ്മം നിർവ്വഹിച്ച മിസെരികോർദിയ വുൾത്തുസ് (*Misericordia vultus*) എന്ന ബൂളയിൽ, ദൈവത്തിന്റെ അടിസ്ഥാനലക്ഷണമായി കരുണയെ വിശേഷിപ്പിച്ചിട്ടുണ്ട്. അതിൽ, ദൈവം കരുണാസമ്പന്നനാണ് എന്ന ആശയത്തിനാണ് (എഫേ 2:4) ഊന്നൽ നൽകിയിട്ടുള്ളത്. കർത്താവ്, കാരുണ്യവാനും കൃപാനിധിയുമായ ദൈവം, കോപിക്കുന്നതിൽ വിമുഖൻ,

സ്നേഹത്തിലും, വിശ്വസ്തതയിലും അത്യുദാരൻ എന്നാണ് പുറപ്പാടിന്റെ പുസ്തകത്തിൽ (പുറ 34:6) ദൈവം മോശയ്ക്ക് സ്വയം വെളിപ്പെടുത്തുന്നത്. തെറ്റുകൾ ക്ഷമിക്കുകയും, തിരസ്ക്കാരത്തെ അനുകമ്പയും, കരുണയും കൊണ്ട് മറികടക്കുന്നതുവരെ അക്ഷീണം പരിശ്രമിക്കുകയും ചെയ്യുന്ന (*MV*9) ദയാനിധിയായ ഒരു പിതാവിനെയാണ് - ദൈവത്തിന്റെ സ്വഭാവം വെളിപ്പെടുത്താൻ യേശു അവതരിപ്പിച്ചത്. ദൈവത്തിന്റെ കാരുണ്യം അവന്റെ വിശ്വസ്തതയിൽ നിന്ന് പുറപ്പെടുന്നു എന്ന് മാർപാപ്പ പ്രസ്താവിക്കുന്നു: കരുണ ദൈവത്തിന്റെ വിശ്വസ്തതയുമായി അഭേദ്യം ബന്ധപ്പെട്ടിരിക്കുന്നു.... നിങ്ങൾക്ക് ദൈവത്തെ നിഷേധിക്കാനും, അവനെതിരെ പാപം ചെയ്യാനുമാവും. എന്നാൽ ദൈവത്തിന് സ്വയം നിഷേധിക്കാനാവില്ല. അവൻ എപ്പോഴും വിശ്വസ്തനാണ് ഈ ബോധ്യമാണ്, കരുണയെക്കുറിച്ചുള്ള ഫ്രാൻസീസ് മാർപാപ്പയുടെ പ്രബോധനത്തിന്റെ ഹൃദയം.

### 2) മനുഷ്യവ്യക്തി കരുണയുടെ സ്വീകർത്താവ്

ദൈവത്തിന്റെ അടിസ്ഥാനസ്വഭാവം കാരുണ്യമാണ് എന്ന ഫ്രാൻസീസ് പാപ്പയുടെ പ്രസ്താവന നയിക്കുന്നത് മനുഷ്യവ്യക്തി അടിസ്ഥാനപരമായി ദൈവകരുണയുടെ സ്വീകർത്താവാണ് എന്ന ചിന്തയിലേക്കാണ്. ജീവിതത്തിൽ അനേകം തെറ്റുകൾ വരുത്തിയിട്ടുള്ള, പാപിയാണെങ്കിലും, യേശുവിന്റെ കരുണയ്ക്ക് പാത്രമായവനാണ് താൻ എന്നാണ് പരിശുദ്ധപിതാവ് സ്വയം വിലയിരുത്തുന്നത്. ദൈവത്താൽ സ്നേഹിക്കപ്പെടുകയും, കരുണ ലഭിക്കുകയും ചെയ്ത അനുഭവം അദ്ദേഹത്തിന്റെ ഹൃദയത്തെ ആനന്ദത്താൽ നിറച്ചു. ഈ തീവ്രആത്മീയാനുഭവം തന്റെ വാക്കുകളിലൂടെയും, പ്രവൃത്തിയിലൂടെയും പങ്കുവയ്ക്കുവാൻ മാർപാപ്പ ആഗ്രഹിക്കുന്നു. അതിനാൽത്തന്നെ ഫ്രാൻസീസ് മാർപാപ്പയുടെ പ്രബോധനങ്ങളിലും, അജപാലനസമീപനങ്ങളിലും ചില പ്രത്യേക സവിശേഷതകൾ നമുക്ക് കാണുവാൻ സാധിക്കും.

#### a) ക്രിസ്തുവിന്റെ കരുണാർദ്രമായ നോട്ടത്തിനുള്ള ഊന്നൽ

ഫാ. അന്റോണിയോ സ്പദാരോ ടഖയ്ക്ക് നൽകിയ അഭിമുഖത്തിൽ ഫ്രാൻസീസ് മാർപാപ്പ ഇങ്ങനെ പറയുകയുണ്ടായി: ദൈവം കരുണയോടെ നോക്കിയ ഒരു പാപിയാണ് ഞാൻ. തന്റെ ഏഴു വർഷത്തെ പരമാദ്ധ്യക്ഷതയിൽ, അദ്ദേഹത്തിന്റെ എഴുത്തുകളിലോ, പ്രസംഗങ്ങളിലോ, പ്രബോധനങ്ങളിലോ നിരന്തരമായി ഒരു വാക്ക് പ്രത്യക്ഷപ്പെട്ടിട്ടുണ്ടെങ്കിൽ അത് നോട്ടം (gaze) ആണ്. ഫ്രാൻസീസ് മാർപാപ്പയുടെ ഒന്നാമത്തെ ചാക്രിക ലേഖനമായ *Lumen Fidei* -യിൽ (വിശ്വാസ വെളിച്ചം) ഇങ്ങനെ കാണുന്നു: യേശുവിനെ വെറുതെ ഉറ്റുനോക്കലല്ല വിശ്വാസം; മറിച്ച്, യേശു സ്വന്തം കണ്ണുകളാൽ കാണുന്നതുപോലെ എല്ലാം കാണുന്നതാണത്; അവിടുത്തെ കാഴ്ചപ്പാടിലുള്ള പങ്കുപറ്റലാണത് (n. 18). തന്റെ രണ്ടാമത്തെ ചാക്രികലേഖനമായ *Laudato si*-യിൽ (കർത്താവേ അങ്ങേയ്ക്ക് സ്തുതി), യേശുവിന്റെ നോട്ടം സ്വന്തമാക്കാനും, സൃഷ്ടിയെ വാത്സല്യത്തോടെയും, വിസ്മയത്തോടെയും നോക്കുവാനും (n. 97); തന്റെ ആദ്യത്തെ അപ്പസ്തോലിക ആഹ്വാനമായ *Evangelii gaudium*-ൽ (സുവിശേഷത്തിന്റെ ആനന്ദം) വിധിക്കാനല്ലാതെ, സ്നേഹിക്കാൻ മാത്രം ആഗ്രഹിക്കുന്ന നല്ല ഇടയന്റെ ദൃഷ്ടിയോടുകൂടി (*EG* 125) സകലത്തേയും കാണണം എന്നും പഠിപ്പിക്കുന്നു. കരുണയുടെ ജൂബിലി വർഷം പ്രഖ്യാപിക്കുകവഴി, നമ്മുടെ കണ്ണുകൾ യേശുവിന്റെ കരുണാർദ്രമായ ദൃഷ്ടിയിൽ ഉറപ്പിക്കാനും, മറ്റുള്ളവരെ കരുണയോടെ നോക്കുവാനും മാർപാപ്പ നമ്മെ ക്ഷണിച്ചു.

#### b) ജനത്തെ തരംതിരിക്കരുത്

യേശുവിന്റെ കണ്ണുകളിലൂടെ കാണുക എന്നതുകൊണ്ട് ഫ്രാൻസീസ് മാർപാപ്പ അർത്ഥമാക്കുന്നത്, അപരനെ വിധിക്കുന്ന കാര്യത്തിൽ ഒരുവൻ വിമുഖനായിരിക്കണമെന്നാണ്. വിധിക്കുവാൻ ഞാൻ ആരാണ്? എന്ന് അദ്ദേഹം പലപ്പോഴും ചോദിച്ചിട്ടുണ്ട്. കർത്താവിൽ നിന്ന് സ്വമേധയാ കരുണസ്വീകരിച്ചവൻ, അപരനോട് കരുണ കാണിക്കുവാൻ കടപ്പെട്ടിരിക്കുന്നു എന്ന ബോധ്യമാണ് മാർപാപ്പയ്ക്കുള്ളത്. അതിനാൽ തന്നെ, ജനത്തെ, വിശുദ്ധർ, പാപികൾ, പാർശ്വവത്ക്കരിക്കപ്പെട്ടവർ എന്നിങ്ങനെ വിഭജിക്കുന്ന പ്രവണതയെ മാർപാപ്പ ഒഴിവാക്കുന്നു.

#### c) വിവേചിച്ചറിയലും, സഹഗമനവും

ക്രിസ്തുവിന്റെ മനോഭാവത്തിൽ, ആർദ്രതയോടും, ക്ഷമയോടുംകൂടെ, ദുർബ്ബലരോടൊത്ത് അനുയാത്ര ചെയ്യുന്നതിനും, "കരുണയുടെ ലേപനം" സകലരിലും എത്തുവാൻ വേണ്ടി പ്രയത്നിക്കാനും മാർപാപ്പ സഭയെ പ്രേരിപ്പിക്കുന്നു. "സുവിശേഷത്തിന്റെ ആനന്ദ"ത്തിൽ ഫ്രാൻസീസ് മാർപാപ്പ തന്റെ സഭാദർശനം ഇപ്രകാരം വ്യക്തമാക്കുന്നു: സ്വാഗതം ചെയ്യപ്പെടുന്നതായും, സ്നേഹിക്കപ്പെടുന്നതായും, ക്ഷമിക്കപ്പെടുന്നതായും, സുവിശേഷത്തിന്റെ നല്ല ജീവിതം നയിക്കാൻ പ്രോത്സാഹിപ്പിക്കപ്പെടുന്നതായി എല്ലാവർക്കും അനുഭവപ്പെടുന്ന, സൗജന്യമായി കരുണ നൽകപ്പെടുന്ന ഒരു സ്ഥലമായിരിക്കണം സഭ (n. 114). സ്നേഹത്തിന്റെ ആനന്ദം എന്ന പ്രബോധനത്തിൽ (*Amoris Laetitia*), സഭയുടെ ദൗത്യം മിക്കപ്പോഴും യുദ്ധരംഗത്തിനടുത്തു സ്ഥാപിച്ച താത്ക്കാലിക ആശുപത്രിയുടേതിന് (Field Hospital) സമാനമാണെന്ന് ഓർമ്മിപ്പിക്കുന്നു (n. 291) മാർപാപ്പയുടെ പ്രബോധനങ്ങളിൽ നിരന്തരം കടന്നുവരുന്ന രണ്ടുവാക്കുകളാണ്: വിവേചിച്ചറിയൽ, സഹഗമനം.

#### iii) കൃപയുടെ സർവ്വപ്രമുഖത

ഫ്രാൻസിസ് മാർപാപ്പയുടെ പ്രബോധനങ്ങളിൽ നിരന്തരം കടന്നുവരുന്ന ഒരു വിഷയമാണ് കൃപയുടെ സർവ്വപ്രമുഖത. സുവിശേഷത്തിന്റെ

ആനന്ദം എന്ന അപ്പസ്തോലിക ആഹ്വാനത്തിൽ മാർപാപ്പ എഴുതുന്നു: ആദ്യത്തെ വചനം, സത്യമായ സംരംഭം, സത്യമായ പ്രവർത്തനം ഇവ ദൈവത്തിൽനിന്നു വരുന്നു. ദൈവീകമായ ഈ സംരംഭത്തിലേക്ക് നമ്മെത്തന്നെ പ്രവേശിപ്പിച്ചു കൊണ്ടുമാത്രമേ നമുക്ക് - അവിടുത്തോടു കൂടിയും അവിടുന്നിലും-സുവിശേഷവത്കരണ പ്രവർത്ത കരാകാൻ സാധിക്കൂ. കൃപയുടെ സർവ്വപ്രമുഖത എന്ന ഈ തത്വം സുവിശേഷവത്കരണത്തെ ക്കുറിച്ചുള്ള നമ്മുടെ വിചിന്തനങ്ങളെ നിരന്തരം പ്രകാശിപ്പിക്കുന്ന ഒരു ദീപസ്തംഭമായിരിക്കണം (*EG* 112). അതിനാൽ സന്ദേഹമേതുമില്ലാതെ അദ്ദേഹം പ്രസ്താവിക്കുന്നു, സ്വയം പാപിയാ ണെന്ന് തിരിച്ചറിയുന്നത് തന്നെ ഒരു കൃപയാണ്.

മുകളിൽ നാം കണ്ട ഫ്രാൻസിസ് മാർപാപ്പയുടെ ദൈവശാസ്ത്രസമീപനത്തെ കേന്ദ്രമാക്കിക്കൊണ്ടു വേണം നമ്മുടെ വിചിന്തന വിഷയമായ, ഫ്രത്തെല്ലി തൂത്തി (സോദരർ സർവ്വരും) എന്ന ഫ്രാൻസിസ് മാർപാപ്പയുടെ ചാക്രികലേഖനത്തെ നാം മനസ്സി ലാക്കാൻ. ഇനി നമുക്ക് ഈ ചാക്രികലേഖനത്തിലെ ഏഴും, എട്ടും അദ്ധ്യായങ്ങളെ പരിശോധിക്കുകയും പരി. പിതാവ് പങ്കുവയ്ക്കാൻ ആഗ്രഹിക്കുന്ന ദർശനങ്ങളെ മനസ്സിലാക്കാൻ പരിശ്രമിക്കുകയും ചെയ്യാം.

**II. സോദരർ സർവ്വരും (*Fratelli Tutti*)**

പൊതു സാഹോദര്യം തിരിച്ചറിയുന്നതിനും അത് ജീവിക്കുന്നതിനും എല്ലാ മനുഷ്യർക്കുമുള്ള വിളിയെപ്പറ്റിയാണ് എട്ട് അദ്ധ്യായങ്ങളിലായി ഈ ചാക്രികലേഖനം പ്രതിപാദിക്കുന്നത്. വിശ്വസാഹോ ദര്യത്തിന്റെ പുരോഗതിയെ തടസ്സപ്പെടുത്തുന്ന കാര്യങ്ങളെപ്പറ്റി പരിഗണിച്ചുകൊണ്ട് ഈ ചാക്രിക ലേഖനം ആരംഭിക്കുകയും, ഐക്യവും സമാധാ നവും എങ്ങനെ ആർജിച്ചെടുക്കാമെന്ന് അന്വേഷി ക്കുകയും ചെയ്യുന്നു.

**നൂതന കണ്ടുമുട്ടലിന്റെ പാതകൾ** (225-270)

സമാധാനവും അതിന്റെ അഭിവൃദ്ധിയു മാണ് ഏഴാം അദ്ധ്യായത്തിൽ മാർപാപ്പയുടെ വിചിന്തന വിഷയം. മുറിവുകൾ സൗഖ്യപ്പെടു ത്തുവാൻ കഴിയുന്ന സമാധാന സ്ഥാപകരെ ഇന്നത്തെ ലോകത്തിനാവശ്യമുണ്ട്. "ഘോരവൈരി കൾ ആയിരുന്നവർ പൂർണ്ണവും വ്യക്തവുമായ സത്യത്തിൽ നിന്നു സംസാരിക്കണം" (n. 226). ഇതു പരസ്പരം മനസിലാക്കുന്നതിനും, എല്ലാ വരുടെ നന്മയ്ക്കായി ഒരു പുതിയ സമന്വയത്തി നായി പരിശ്രമിക്കുന്നതിനിവരെ സഹായിക്കുന്നു.

**സത്യം, നീതി, കരുണ, സമാധാനം** (226-232)

സത്യം, നീതി, കരുണ എന്നിവയുമായി സമാ ധാനം അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നുവെന്ന് പരിശുദ്ധപിതാവ് വ്യക്തമാക്കുന്നു. ഇവ മൂന്നും സമാധാനസ്ഥാപനത്തിന് അത്യന്താപേക്ഷിതമാണ് (n. 227). പരസ്നേഹത്തിലും, അനുരഞ്ജന ത്തിനും, പരസ്പരവികസനത്തിനുവേണ്ടിയുള്ള പരിശ്രമത്തിലും അധിഷ്ഠിതമായ ഒരു സമൂഹത്തെ കെട്ടിപ്പെടുത്തുന്നതിന് ഒന്നിച്ച് പ്രവർത്തിക്കുവാൻ ജനങ്ങളെ ശക്തരാക്കുക എന്നതാണ് സമാധാന ത്തിന്റെ പാത എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. ഒരു സമൂഹം നേരിടുന്ന പ്രശ്നങ്ങളെ വ്യക്തമായി തിരിച്ചറിയേണ്ടതുണ്ട്. അതുവഴി മാത്രമേ പ്രശ്നങ്ങൾ മനസിലാക്കുവാനും അവയെ പരിഹരിക്കുവാനുമുള്ള വഴികൾ കണ്ടെത്തുവാൻ കഴിയുകയുള്ളു. മറ്റുള്ളവർ മുമ്പ് പറയുകയോ ചെയ്തതോ ആയ കാര്യങ്ങളെ മാത്രം ആസ്പദ മാക്കി ആരെയും വിധിക്കരുതെന്ന് മാർപാപ്പ പറയുന്നു. പകരം അവരിലൂടെ സാക്ഷാത്കരി ക്കുവാൻ കഴിയുന്ന പുതിയ പ്രത്യാശയുടെ കിരണമുൾക്കൊള്ളുന്ന വാഗ്ദാനത്തെ നാം മാനിക്കണം (n. 228).

**സമാധാന സ്ഥാപനം, നമ്മുടെ ദൗത്യം** (233-235)

സമാധാന സ്ഥാപനം ഒരിക്കലും അവസാനി ക്കാത്ത ഒരു ദൗത്യമാണ്. പൊതുവായി പറ ഞ്ഞാൽ, അനൈക്യവും സമഗ്രമനുഷ്യവികസന ത്തിന്റെ അഭാവവും സമാധാനം അസാദ്ധ്യ മാക്കുന്നു. ഇതു പലപ്പോഴും അക്രമത്തിലേക്കും കലഹത്തിലേക്കും നയിക്കുന്നു. അതുകൊണ്ട് മാർപാപ്പയുടെ അഭിപ്രായത്തിൽ മനുഷ്യ വ്യക്തിയും അവന്റെ മഹത്വവും (dignity) പൊതുനന്മയും എല്ലാ പ്രവർത്തികളുടെയും കേന്ദ്രസ്ഥാനത്ത് പ്രതിഷ്ഠിക്കപ്പെടണം. സമാധാന സ്ഥാപനപ്രക്രിയ നമ്മിൽ നിന്ന് ഒരു പരിശ്രമം ആവശ്യപ്പെടുന്നു. അതായത് സമൂഹത്തിൽ തുല്യ അവസരങ്ങൾ ലഭിക്കേണ്ട നമ്മുടെ എളിയ സഹോദരി-സഹോദരന്മാർക്ക് പരിഗണന നൽകു വാനുള്ള പരിശ്രമം (n. 235).

**ക്ഷമയും സമാധാനവും** (236-245)

ക്ഷമയും സമാധാനവും പരസ്പരം ബന്ധപ്പെട്ടി രിക്കുന്നു. യേശു ഒരിക്കലും ഹിംസയോ അസഹിഷ്ണുതയോ പ്രോത്സാഹിപ്പിച്ചിരുന്നില്ല (മത്തായി 20:25-26, മത്തായി 18:22). ആരെയും ഒഴിവാക്കാതെ തീർച്ചയായും നാം എല്ലാവരേയും സ്നേഹിക്കണം. പക്ഷെ, നമ്മെ പീഡിപ്പിക്കുന്ന വരേയും നാം സ്നേഹിക്കണം എന്നതിനർത്ഥം, നമ്മെ പീഡിപ്പിക്കാൻ അവരെ വീണ്ടും അനു വദിക്കുക എന്നതല്ല. അവരോടുള്ള നമ്മുടെ സ്നേഹവും ക്ഷമയും ലക്ഷ്യം വെയ്ക്കുന്നത് അവരുടെ പരിവർത്തനം വഴി നമ്മോടുള്ള പീഡനം അവസാനിപ്പിക്കുകയാണ്. ക്ഷമിക്കുവാനുള്ള ആഹ്വാനം അർത്ഥമാക്കുന്നത് അഴിമതിക്കാരായ ഉദ്ധ്യോഗസ്ഥരെയും കുറ്റവാളികളെയും നമ്മുടെ അഭിമാനത്തിനു ക്ഷതമേൽപ്പിക്കുന്നവരേയും നേരിടേണ്ടിവരുമ്പോൾ നമ്മുടെ അവകാശങ്ങളെ ഉപേക്ഷിക്കുക എന്നുള്ളതല്ല. അനീതി അനുഭവി ക്കുന്നവർ ദൈവത്തിൽ നിന്ന് സ്നേഹസമ്മാ നമായി അവർക്കുലഭിച്ച അവരുടെ അന്തസിനെ സംരക്ഷിക്കേണ്ടതിന് അവകാശങ്ങൾക്കുവേണ്ടി ശക്തമായി പോരാടണം (n. 241 -242). ഒരു കുറ്റവാളിയിൽ നിന്ന് നമുക്ക് ഉപദ്രവം ഏൽക്കേ ണ്ടിവന്നാൽ നമ്മെയോ മറ്റൊരു വ്യക്തിയെയോ,

ഇനിയും അയാൾ ഉപദ്രവിക്കാതിരിക്കുന്നതിന് നാം നീതിക്കായി പോരാടണം. ക്ഷമയെന്നാൽ നീതി ആവശ്യപ്പെടാതിരിക്കുക എന്നല്ല, മാർപാപ്പ പറയുന്നു: ക്ഷമ നീതിയെ നിരാകരിക്കുന്നില്ല പിന്നയൊ യഥാർത്ഥത്തിൽ ആവശ്യപ്പെടുകയാണ്. (n. 242). എന്നാൽ നമ്മെ പീഡിപ്പിക്കുന്നവരോട് പ്രതികാരം ചെയ്യുകയും നശിപ്പിക്കുകയും ചെയ്യുന്ന തരത്തിലേക്ക് നാം മാറുകയെന്നർത്ഥമിതിനില്ല. നീതിക്കുവേണ്ടിയുള്ള പോരാട്ടം വ്യക്തിപരമായ വിദ്വേഷമോ, വൈരാഗ്യമോ ആസ്പദമാക്കിയാകരുത്. പിന്നെയോ, നീതിക്കുവേണ്ടിയുള്ള താൽപര്യം, പീഡനത്തിനിരയായവരോടുള്ള ബഹുമാനം, പുതിയ കുറ്റങ്ങൾ ഉണ്ടാകാതിരിക്കുവാനുള്ള മാർഗം പൊതുനന്മയുടെ സംരക്ഷണം എന്നിവയെ അടിസ്ഥാനമാക്കിവേണം നീതി തേടേണ്ടത്.

താണിത്. ഷോവാഹിലെ (Shoah) ഭീകരത, ഹിരോഷിമായിലെയും, നാഗാസാക്കിയിലെയും ബോംബാക്രമണങ്ങൾ, പീഡനങ്ങൾ, അടിമക്കച്ചവടം, വംശഹത്യ എന്നിവ മറക്കുവാൻ പാടില്ലയെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. ഇവ മാനുഷിക തിന്മകളുടെ ആഴം വെളിപ്പെടുത്തുന്ന അടയാളങ്ങളാണ്. ഉദാസീനരാകാതിരിക്കാനും സമൂഹ മനസാക്ഷിയുടെ ജ്വാല സജീവമായി നിലനിർത്താനും ഇത്തരം ഭയാനകമായ പ്രവർത്തികളെ അനുസ്മരിക്കുന്നതു നമ്മെ സഹായിക്കും; ദുരിതത്തിനരയായവരുടെ സ്മരണ നിലനിർത്താനും ഇതു നമ്മെ സഹായിക്കും. അതുവഴി പിൻതലമുറയുടെ മനസാക്ഷിയുണരുകയും, ഭാവിയിൽ ഇത്തരം പാതകങ്ങൾ സംഭവിക്കുന്നതു തടയുകയും ചെയ്യും. ഇത് നന്മയെയും, ക്ഷമയും, സാഹോദര്യവും തിര






ഫ്രാൻസിസ് മാർപാപ്പയുടെ ചില വിചിന്തനങ്ങൾ തങ്ങളുടെ രാജ്യത്തോ സമൂഹത്തിലോ നടന്ന ചില സംഭവങ്ങളെ ഓർമ്മിക്കുന്നതിന് പ്രേരകമാകുന്നു. ഒരു പ്രത്യേക സംഭവത്തിന്റെ പേരുപറയാതെ തന്നെ ദ്രോഹിച്ച വ്യക്തിയോടു ക്ഷമിക്കുവാൻ തീരുമാനിച്ചാലും, അവനെതിരെ ശിക്ഷ ആവശ്യപ്പെടാതിരുന്നാലും, അനുരജ്ഞനമെന്നത് വ്യക്തിപരമായ ഒരു പ്രവർത്തിയാണ്; അതിനൊരു വ്യക്തിയെയോ, സമൂഹത്തേയോ നിർബന്ധിക്കുവാൻ കഴിയില്ല.

**മറക്കലല്ല ക്ഷമിക്കലാണ് അനുരജ്ഞനം** (246–254)

പരിശുദ്ധ പിതാവിന്റെ അഭിപ്രായത്തിൽ ക്ഷമിക്കുകയെന്നാൽ മറക്കുക എന്നർത്ഥമില്ല. ആത്മാർത്ഥമായി ക്ഷമിക്കുന്നവർ മറക്കുകയല്ല, പിന്നേയോ പ്രതികാരവാഞ്ഛ പരിത്യജിക്കുകയാണ്. തങ്ങൾക്കു വേദന നൽകിയ നാശോന്മുഖമായ ശക്തികളോട് വിമുഖത പുലർത്തുകയെന്ന

ഞ്ഞെടുത്തവരെയും അനുസ്മരിക്കുന്നവരെപ്പോലെ തന്നെ പ്രധാനപ്പെട്ടതാണെന്നു കൂട്ടിച്ചേർക്കുവാൻ മാർപാപ്പ മറക്കുന്നില്ല. സ്വതന്ത്രവും കുലീനവുമായ ക്ഷമ ഹൃദ്യമാണ്, അതു ദൈവത്തിന്റെ തന്നെ ക്ഷമിക്കുവാനുള്ള അനന്തമായ കഴിവിന്റെ പ്രതിഫലനവുമാണ് (n. 246–252).

**യുദ്ധവും, വധശിക്ഷയും** (255–270)

തുടർന്നുള്ള ഭാഗത്ത് യുദ്ധവും, വധശിക്ഷയും എന്ന പ്രധാനപ്പെട്ട വിഷയങ്ങളിലേക്ക് മാർപാപ്പ നമ്മുടെ ശ്രദ്ധയെ ക്ഷണിക്കുന്നു. യുദ്ധവും വധശിക്ഷയും ചില ഗൗരവമായ സാഹചര്യങ്ങളിൽ പരിഹാരമാർഗങ്ങളായി കാണപ്പെടുന്നുവെങ്കിലും ഇവ രണ്ടും തെറ്റായ ഉത്തരങ്ങളാണെന്നു മാർപാപ്പ ചൂണ്ടിക്കാണിക്കുന്നു. കാരണം, രാജ്യത്തിന്റെയും ആഗോള സമൂഹത്തിന്റെയും കെട്ടുറപ്പിനെ തന്നെ നശിപ്പിക്കുന്ന പുതിയ ഘടകങ്ങൾക്ക് ഇവ രൂപം നൽകുന്നു (n. 255). യുദ്ധം മനുഷ്യന്റെ എല്ലാ അവകാശങ്ങളുടെ

ലാഘനവും അവന്റെ ജീവിതചുറ്റുപാടിലേക്കുള്ള നാടകീയ കടന്നുകയറ്റവുമാണ്. എല്ലാ മനുഷ്യരുടെയും സമഗ്രമായ വളർച്ച നാം ആഗ്രഹിക്കുന്നുവെങ്കിൽ രാജ്യങ്ങൾ തമ്മിലും, ജനതകൾ തമ്മിലുമുള്ള യുദ്ധം ഒഴിവാക്കുവാൻ നാം നിരന്തരം പ്രയത്നിക്കണം (n. 257).

സമീപകാലത്ത് മാനുഷിക പരിഗണന, പ്രതിരോധം, മുൻകരുതൽ എന്നിങ്ങനെയുള്ള ഒഴിവുകഴിവുകളുടെ മറവിൽ യുദ്ധത്തെ ന്യായീകരിക്കുന്ന പ്രവണതകളെ മാർപാപ്പ അപലപിക്കുന്നു. ആധുനിക സാങ്കേതിക വിദ്യകളുടെയും, ആണവ-രാസ-ജൈവായുധങ്ങളുടെയും വികസനം പരിഗണിക്കുമ്പോൾ യുദ്ധങ്ങൾ ഇന്നു വലിയ വിധത്തിൽ നാശകരവും അനിയന്ത്രിതവുമായി തീർന്നിട്ടുണ്ട്. മുൻകാലങ്ങളിൽ ചില ന്യായീകരണങ്ങളുടെ പേരിൽ യുദ്ധം അനുവദിക്കപ്പെട്ടിരുന്നെങ്കിലും (just war), ആ ന്യായീകരണങ്ങൾക്കു സാദ്ധ്യതയില്ല. യുദ്ധത്തെ ഒരു തരത്തിലും ഒരു പ്രതിവിധിയായി ചിന്തിക്കുവാനാവില്ല, ഇനി യുദ്ധം പാടില്ല (n. 258).

യുഗങ്ങളായി യുദ്ധത്തിന്റെ കെടുതി അനുഭവിക്കേണ്ടിവരുന്നത് നിഷ്കളങ്കരായ സാധാരണ മനുഷ്യരാണ്. മുൻപുണ്ടായിരുന്നതിനേക്കാൾ ഒരു വികലമായ ലോകത്തേയാണ് ഓരോ യുദ്ധവും അവശേഷിപ്പിക്കുന്നത്. സൈദ്ധാന്തിക ചർച്ചകളിൽ മുഴുകുന്നതിനേക്കാൾ ദുരിതത്തിനിരയായവരുടെ മുറിവേറ്റ ശരീരത്തെ (wounded flesh) സ്പർശിക്കുവാൻ ശക്തമായ വാക്കുകളിൽ മാർപാപ്പ എല്ലാവരേയും ക്ഷണിക്കുന്നു. ആയുധങ്ങൾക്കും പ്രതിരോധപ്രവർത്തനങ്ങൾക്കും ചിലവിടുന്ന ഭീമമായ തുക ഒരു ആഗോള ഫണ്ട് രൂപീകരിക്കുവാൻ ഉപകരിക്കണമെന്ന് മാർപാപ്പ ആവശ്യപ്പെടുന്നു. വിശപ്പ് ഈ ലോകത്തിൽ നിന്ന് തുടച്ചു മാറ്റുന്നതിനും തങ്ങളുടെ രാജ്യത്തെ പൗരന്മാർ ഹിംസയിലേക്കോ മറ്റു അക്രമ മാർഗങ്ങളിലേക്കോ മെച്ചപ്പെട്ട ജീവിതം തേടി കുടിയേറ്റങ്ങളിലേക്കോ തിരിയാതിരിക്കത്തക്കവണ്ണം ദരിദ്രരാജ്യങ്ങളുടെ വികസനത്തിനും ഈ ഫണ്ട് വിനിയോഗിക്കാൻ കഴിയും.

മാർപാപ്പയുടെ ഈ നിർദ്ദേശം വളരെ പ്രസക്തമാണ്. ലോകനേതാക്കൾ ഇതിനെ ഗൗരവമായി സ്വീകരിക്കുമെങ്കിൽ ഇത് വിശ്വസമാധാനത്തിന്റെയും സഹോദര്യത്തിന്റെയും സ്ഥാപനത്തിലേക്കുള്ള ഒരു വലിയ ചുവടുവയ്പ്പാകും എന്നതിൽ സംശയമില്ല.

വധശിക്ഷയെന്ന പ്രശ്നത്തെപ്പറ്റി ചർച്ച ചെയ്യുമ്പോൾ, ധാർമ്മികമായ കാഴ്ചപ്പാടിൽ വധശിക്ഷ അപര്യാപ്തവും, ശിക്ഷാനീതിയുടെ (Penal Justice) കാഴ്ചപ്പാടിൽ അവനാവശ്യമാണെന്നു പഠിപ്പിച്ച വി. ജോൺപോൾ രണ്ടാമൻ മാർപാപ്പയുടെ വാക്കുകൾ ഫ്രാൻസിസ് പാപ്പ സ്മരിക്കുന്നു. മരണശിക്ഷ അംഗീകരിക്കുവാൻ ആകുന്നതല്ലെന്നും സഭ ശക്തമായി വധശിക്ഷ നിരാകരിക്കുന്നുവെന്നും മാർപാപ്പ വ്യക്തമാക്കുന്നു.

അതുകൊണ്ട് സന്മനസ്സുള്ള വ്യക്തികൾ ഇതിനായി ഉത്സാഹിക്കണമെന്ന് ഉപദേശിക്കുന്നു (n. 263).

**നമ്മുടെ ലോകത്തിൽ സാഹോദര്യത്തിനുള്ള ശുശ്രൂഷയിൽ മതങ്ങളുടെ പങ്ക്** (271–287)

എട്ടാമത്തെതും അവസാനത്തേതുമായ അദ്ധ്യായത്തിൽ വിശ്വസാഹോദര്യം വളർത്തുന്നതിലും, സമൂഹത്തിൽ നീതി സംരക്ഷിക്കുന്നതിലും ലോകമതങ്ങൾക്കുള്ള നിർണ്ണായക പങ്കിനെപ്പറ്റി വിവരിക്കുന്നു. ഭാരതത്തിലെ മെത്രാന്മാരുടെ വാക്കുകളെ ഉദ്ധരിച്ചുകൊണ്ട് മാർപാപ്പ പറയുന്നു: സൗഹൃദം, സമാധാനം, ഐക്യം എന്നിവ സ്ഥാപിക്കുകയും ആത്മീകവും, ധാർമ്മികവുമായ മൂല്യങ്ങളും അനുഭവങ്ങളും, സത്യത്തിലും സ്നേഹത്തിലും പരസ്പരം പങ്കുവയ്ക്കുക എന്നതും ചെയ്യുന്നതാണ് സംവാദത്തിന്റെ ലക്ഷ്യം (n. 271).

**ദൈവപിതാവും വിശ്വസാഹോദര്യവും** (272–280)

ആദ്യമായി ദൈവത്തിന്റെ പിതൃത്വത്തെ വ്യക്തമായി മനസിലാക്കേണ്ട ആവശ്യത്തെപ്പറ്റി ഫ്രാൻസിസ് മാർപാപ്പ ഊന്നി പറയുന്നു. ദൈവം എല്ലാമനുഷ്യരുടെയും പിതാവാണ്. നാം ദൈവമക്കളാണെന്നുള്ള അവബോധത്തിൽ നിന്നു മാത്രമേ നമുക്ക് പരസ്പരം സമാധാനത്തിൽ ജീവിക്കുവാനും, അതുവഴി സാഹോദര്യം സ്ഥാപിക്കുവാനും സാധിക്കുകയുള്ളൂ.

അദൃശനായ ദൈവത്തിന്റെ ദൃശ്യരൂപങ്ങൾ എന്ന നിലയിൽ എല്ലാ വ്യക്തികളും ശ്രേഷ്ഠമായ ഒരു അന്തസിന്റെ ഉടമകൾ ആണ്. അതിനാൽ സ്വഭാവത്താൽ ഓരോ വ്യക്തിയും അലംഘനീയമായ വിധം തങ്ങളുടെ അവകാശങ്ങളുടെ ഉടമകളാണ് (n. 273). ആത്മാർത്ഥമായ ഹൃദയത്തോടെ ദൈവത്തെ അന്വേഷിക്കുന്നതിനുള്ള പരിശ്രമം മറ്റുള്ളവരെ സഹയാത്രികരായി, യഥാർത്ഥസഹോദരി, സഹോദരങ്ങളായി ഒരേ പിതാവിന്റെ മക്കളായി തിരിച്ചറിയാൻ നമ്മെ സഹായിക്കുന്നു (n. 274). സൃഷ്ടാവായ ദൈവത്തിലുള്ള വിശ്വാസത്തിന്റെ ആവശ്യകത ഉറപ്പിച്ചു പറഞ്ഞുകൊണ്ട് സമൂഹത്തിലെ ചർച്ചകളിൽ നിന്നും ദൈവത്തെ ഒഴിവാക്കുന്ന ആധുനിക ശ്രമങ്ങളെ മാർപാപ്പ വിമർശിക്കുന്നു: "പ്രത്യയശാസ്ത്രത്തിന്റെ പേരിൽ, ദൈവത്തെ ഒരു സമൂഹത്തിൽ നിന്ന് അകറ്റാൻ ശ്രമിക്കുമ്പോൾ, ആ സമൂഹം വിഗ്രഹാരാധനയിൽ അവസാനിക്കുന്നു. വൈകാതെ സ്ത്രീപുരുഷന്മാർ തങ്ങളുടെ വഴി മറക്കുകയും തങ്ങളുടെ അന്തസിനെ അധിക്ഷേപിക്കുകയും തങ്ങളുടെ അവകാശങ്ങളെ ലംഘിക്കുകയും ചെയ്യുന്നു. മനസാക്ഷിയുടെയും മതത്തിന്റെയും സ്വാതന്ത്ര്യം ഹനിക്കുന്നതുമൂലമുണ്ടാകുന്ന വേദനയും, ആ മുറിവ് എപ്രകാരം പ്രത്യാശയും മാതൃകയുമില്ലാത്തതിനാൽ ഒരു മനുഷ്യകുലത്തെതന്നെ ശിഥിലമാക്കുന്നുവെന്നും നിങ്ങൾക്കറിയാമല്ലോ?" (n.274). ലോകസമാധാനത്തിനു മതങ്ങൾക്കുള്ള പങ്ക് തിരിച്ചറിയുന്നതിനൊപ്പം മനസാക്ഷിയുടെയും മതത്തിന്റെയും



സ്വാതന്ത്ര്യം മനുഷ്യർക്കു നിഷേധിക്കുന്നത് എത്രത്തോളം വേദനയുണ്ടാക്കുന്നുവെന്ന് മാർ പാപ്പ ലോക നേതാക്കളെ ഓർമ്മിപ്പിക്കുകയും ചെയ്യുന്നു. അതിനാൽ എല്ലാവരുടെയും മൗലികാവകാശമായ മതസ്വാതന്ത്ര്യം എല്ലാവർക്കും ഉറപ്പു വരുത്തണം.

ഒരുഭാഗത്ത്, മനുഷ്യവ്യക്തിയുടെ അന്തസിനെ മാനിക്കണമെന്ന് അനുശാസിക്കുമ്പോഴും മറുഭാഗത്ത് മനുഷ്യനെ ദൈവമാക്കാൻ ശ്രമിക്കുന്ന ആപേക്ഷികതവാദം (relativism), വ്യക്തിവാദം (individualism), ഭൗതീകവാദം (materialism) എന്നിവയുടെ അപകടത്തെക്കുറിച്ച് മാർപാപ്പ മുന്നറിയിപ്പ് നൽകുന്നു (n. 275). മനുഷ്യന്റെ സമഗ്രമായ വികസനത്തിലും സമൂഹത്തിന്റെ അഭിവൃദ്ധിയിലും ഈ ലോകത്തിൽ സഭയ്ക്ക് നിർണ്ണായകമായ പങ്ക് വഹിക്കുവാനുണ്ടെന്ന് വിശ്വാസികളെ ഫ്രാൻസിസ് മാർപാപ്പ പഠിപ്പിക്കുന്നു, സഭ അതിർവരമ്പുകളിലേക്ക് മാറി നിൽക്കേണ്ടവളല്ല. 'പാലങ്ങൾ പണിതും, മതിലുകൾ തകർത്തും, അനുരഞ്ജനത്തിന്റെ വിത്തുകൾ പാകിയും ഇന്നത്തെ ലോകത്തിൽ സാക്ഷ്യം വഹിക്കുവാൻ വിളിക്കപ്പെട്ടവളാണ്' (n. 276).

**മതങ്ങൾ സാഹോദര്യത്തിന്റെ ശുശ്രൂഷകർ** (281–287)

മതങ്ങൾ തമ്മിൽ ഒരു സമാധാന സഞ്ചാരം സാധ്യമാണെന്ന് ഫ്രാൻസിസ് മാർപാപ്പ പറയുന്നു. ദൈവം കാണുന്നതുപോലെ സകലതിനെയും കാണുക എന്നതു ഫ്രാൻസിസ് മാർപാപ്പയുടെ പ്രബോധനങ്ങളുടെ കേന്ദ്രമാണ്. 'ദൈവത്തിൽ നമ്മുടെ നോട്ടം ഉറപ്പിക്കുമ്പോൾ നമുക്ക് മനസിലാകും: ദൈവം തന്റെ കണ്ണുകൾ കൊണ്ടല്ല ഹൃദയം കൊണ്ടാണ് കാണുന്നത്.' ദൈവത്തിന്റെ സ്നേഹം മത വ്യത്യാസം പരിഗണിക്കാതെ എല്ലാവരോടും ഒരുപോലെയാണ്. ദൈവം കാണുന്നതുപോലെ കാര്യങ്ങൾ കാണുമ്പോൾ മറ്റുള്ളവരെ അവർ ഇതര മതങ്ങളിൽപെട്ടവരാണെങ്കിലും, കൂടുതൽ മനസിലാക്കുവാനും പാവങ്ങളുടെയും ദരിദ്രരുടെയും ദാരുണാവസ്ഥ തിരിച്ചറിയുവാനും സഹായിക്കും. വിവിധ വിശ്വാസങ്ങളിൽ ആയിരിക്കുന്ന വ്യക്തികൾക്ക് നിരവധി സംരംഭങ്ങളിൽ ഒരുമിച്ചു പ്രവർത്തിക്കുവാൻ സാധിക്കും, പ്രത്യേകിച്ച് പാവങ്ങളുടെ ഉന്നമനത്തിനും, സമൂഹത്തിന്റെ പൊതു നന്മയ്ക്കും.

മാർപാപ്പ എല്ലാ വിശ്വാസികളെയും ഉത്ബോധിപ്പിക്കുന്നത് അടിസ്ഥാനകാര്യങ്ങൾ ശ്രദ്ധിക്കുവാനാണ്,അതായത് ദൈവാരാധനയും, സഹോദരസ്നേഹവും. സംവാദത്തിനും സമാധാനസ്ഥാപനത്തിനും വേണ്ടി ഒന്നിച്ചു പ്രവർത്തിക്കുവാൻ വിളിക്കപ്പെട്ട മതനേതാക്കൾ വിശ്വസനീയരായ മദ്ധ്യസ്ഥർ (authentic mediators) എന്ന നിലയിലുള്ള തങ്ങളുടെ പങ്ക് ഓർമ്മിക്കുവാൻ മാർപാപ്പ ആഹ്വാനം ചെയ്യുന്നു. ആത്മാർത്ഥമായ ദൈവാരാധന വിവേചനത്തിലേക്കോ വൈരാഗ്യത്തിലേക്കോ, ഹിംസയിലേക്കോ ഭീകരവാദത്തിലേക്കോ നയിക്കുകയില്ല, മൗലീകവാദ ഹിംസയ്ക്ക് (Fundamentalist violence) മതദർശനങ്ങളിൽ യാതൊരു അടിസ്ഥാനവുമില്ല; പിന്നെയോ അതിന്റെ വൈകല്യങ്ങളിലാണ് അധിഷ്ഠിതമായിരിക്കുന്നത്. ഭീകരവാദം പോലുള്ള നിത്യമായ പ്രവർത്തികൾ മതം മൂലമല്ല പിന്നെയോ മതഗ്രന്ഥങ്ങളുടെ തെറ്റായ വ്യാഖ്യാനം മൂലവും, അതുപോലെ വിശപ്പ്, ദാരിദ്ര്യം, അനീതി, ചൂഷണം തുടങ്ങിയവയുമായി ബന്ധപ്പെട്ട നയങ്ങൾ മൂലവുമാണ്. ഭീകരവാദത്തെ സാമ്പത്തിക സഹായം കൊണ്ടോ, ആയുധംകൊണ്ടോ, കുറഞ്ഞപക്ഷം മാധ്യമ പ്രാധാന്യം നൽകിയോ

സഹായിക്കരുത് കാരണം ഇത് സുരക്ഷയ്ക്കും ലോകസമാധാനത്തിനും എതിരെയുള്ള അന്താരാഷ്ട്ര കുറ്റമാണ്. അതുകൊണ്ട് അത് അപലപിക്കപ്പെടണം (n. 282–283).

അവസാനമായി അബുദാബിയിലെ മുഖ്യ ഇമാം അഹമ്മദ് അൽതയ്യിബുമായി നടത്തിയ കൂടികാഴ്ചയെ മാർപാപ്പ അനുസ്മരിക്കുന്നു. 2019 ഫെബ്രുവരി 4ന് അവർ ഒരുമിച്ചു ഒപ്പുവച്ച 'ലോക സമാധാനത്തിനും, സഹവാസത്തിനും വിശ്വസഹോദര്യം' (Human Fraternity for World Peace and Living Together) എന്ന രേഖ മാർപാപ്പ ഉദ്ധരിക്കുന്നു. ഹിംസ, തീവ്രവാദം വൈരാഗ്യമനോഭാവം തുടങ്ങിയവ മതപഠനങ്ങളിൽ നിന്നുള്ള വ്യതിചലനത്തിന്റെ പരിണിതഫലമാണ്. സർവ്വശക്തനായ ദൈവത്തിന് ആരാലും സംരക്ഷിക്കപ്പെടേണ്ട ആവശ്യമില്ല; അതുപോലെ തന്റെ നാമം ജനങ്ങളെ ഭയപ്പെടുത്തുന്നതിന് ഉപയോഗിക്കാൻ ആഗ്രഹിക്കുന്നുമില്ല. മാനവ സാഹോദര്യത്തിലേക്ക് നയിക്കുന്ന സമാധാനത്തിന്റെയും സംവാദത്തിന്റെയും ഒരു പാത തെളിയിക്കാനുള്ള പ്രതിബദ്ധതയിലേക്ക് മാർപാപ്പ നമ്മുടെ ശ്രദ്ധ ക്ഷണിക്കുന്നു.

ഒരു വിശ്വസഹോദരൻ (Universal Brother) അല്ലെങ്കിൽ എല്ലാവരുടെയും സഹോദരൻ ആകുന്നതിനുവേണ്ടി ഏറ്റവും എളിയവനായി താദാത്മ്യപ്പെടുക എന്നതിന് ഉദാത്ത മാതൃകയായി മൂന്ന് പ്രശസ്തരായ വ്യക്തികളെ മാർപാപ്പ ചൂണ്ടിക്കാട്ടുന്നു - മാർട്ടിൻ ലൂഥർ കിംഗ്, ഡെസ്മണ്ട് ടുട്ടു, മഹാത്മാഗാന്ധി ഇവരെകൂടാതെ വാഴ്ത്തപ്പെട്ട ചാൾസ് ഡ ഫുക്കോയുടെയും മാതൃക ചൂണ്ടികാണിക്കുന്നു. രണ്ട് പ്രാർത്ഥനകളോടെയാണ് ഈ ചാക്രികലേഖനം അവസാനിക്കുന്നത്. ഒന്നാമത്തേത് സൃഷ്ടാവിനോടുള്ള പ്രാർത്ഥന, രണ്ടാമത്തേത് ക്രിസ്തീയ സഭൈക്യ പ്രാർത്ഥന. അങ്ങനെ മനുഷ്യ ഹൃദയങ്ങൾ സാഹോദര്യത്തിന്റെ ആത്മാവിനാൽ അനുഗ്രഹിക്കപ്പെടട്ടെ.

**ഉപസംഹാരം**

വ്യക്തിവാദം, ആപേക്ഷികതവാദം, ഭൗതീകവാദം, വർഗ്ഗീയത, വംശവിവേചനം, അക്രമം, യുദ്ധം എന്നിവയാൽ വികൃതമാക്കപ്പെട്ട ലോകത്തിൽ, ഈ വെല്ലുവിളികളുടെ പശ്ചാത്തലത്തിൽ സഭയെ കൂടുതൽ പ്രസക്തിയുള്ളവളാക്കി തീർക്കാനാണ് ഫ്രാൻസിസ് മാർപ്പാപ്പ നിരന്തരം പരിശ്രമിക്കുന്നത്. 'ഫ്രത്തേലി തൂത്തി' എന്ന ഈ ചാക്രിക ലേഖനത്തെ ഈ പരിശ്രമത്തിന്റെ ഭാഗമായി കാണാൻ കഴിയും. സന്മനസ്സുള്ള എല്ലാ വ്യക്തികളെയും അഭിസംബോധന ചെയ്യുന്ന ഈ ചാക്രിക ലേഖനം മാർപാപ്പയുടെ ആകുലതകളുടെ കാരണം, അദ്ദേഹത്തിന്റെ ശ്രദ്ധാകേന്ദ്രം, സഭയെക്കുറിച്ചും ലോകത്തെക്കുറിച്ചുമുള്ള അദ്ദേഹത്തിന്റെ പ്രതീക്ഷകൾ എന്നിവ കൃത്യമായി അവതരിപ്പിച്ചിട്ടുണ്ട്. ഈ ഭൂമിയിൽ സമാധാനപരമായ നമ്മുടെ അസ്തിത്വത്തിനു ഭീഷണിയാകുന്ന വിവിധ ധ്രുവീകരണങ്ങളിലേക്കും; ദുരുപയോഗം, പീഡനങ്ങൾ, യുദ്ധം, ഭീകരവാദം, അനീതി മുതലായവ



യിലേക്കും നമ്മുടെ ശ്രദ്ധയെ ക്ഷണിക്കുന്നു. ഇതിന് ഫ്രാൻസിസ് മാർപ്പാപ്പ നൽകുന്ന പ്രതിവിധി **ദൈവത്തിന്റെ നോട്ടത്തിലേക്ക് പ്രവേശിക്കുവാനും ദൈവം കാണുന്നതുപോലെ കാര്യങ്ങൾ കാണുവാനുമാണ്.** ഇത് പാവങ്ങളെയും, ബലഹീനരെയും, അനീതി അനുഭവിക്കുന്നവരെയും ക്രിസ്തുവിന്റെ അനുകമ്പാർദ്രമായ നോട്ടത്തോടെ നോക്കുവാനും അവരുടെ അന്തസിനെ തിരികെ നേടുവാനും സഹായിക്കും. ദൈവത്തിന്റെ നോട്ടം എതിരാളികളെയും കൊലപാതകികളെയും അന്തസ് നഷ്ടപ്പെടുവാൻ പാടില്ലാത്ത വ്യക്തികളായി കാണുവാനും ഹൃദയപരിവർത്തനം സാധ്യമാകുന്നതുവരെ അനുരഞ്ജനത്തിനായി ശ്രമിക്കുവാനും സഹായിക്കും. ദൈവത്തിന്റെ നോട്ടത്തിനു മാത്രമേ ദൈവത്തിന്റെ മക്കളെന്ന നിലയിൽ ഇതര മതവിശ്വാസികളെ നമ്മുടെ സഹോദരിസഹോദരങ്ങളായി കാണാൻ നമ്മെ ശക്തരാക്കുവാൻ കഴിയൂ. വിവിധ മതവിശ്വാസികൾ തമ്മിലുള്ള സംവാദത്തിലൂടെ ഐക്യവും സമാധാനവും നേടിയെടുക്കുവാൻ കഴിയും എന്ന് പിതാവ് വിശ്വസിക്കുന്നു.

യേശുക്രിസ്തുവിന്റെ നോട്ടം സ്വന്തമാക്കിയ അസീസിയിലെ വി. ഫ്രാൻസിസിനെ ഒരു പ്രചോദനസ്രോതസായി അദ്ദേഹം കാണുന്നു. അതുകൊണ്ട് ഫ്രത്തേല്ലി തൂത്തി എന്ന ഈ ചാക്രികലേഖനത്തിന്റെ ശീർഷകത്തിൽ മാത്രമല്ല ഉള്ളടക്കത്തിലും ഒരു ഫ്രാൻസിസ്കൻ സ്പർശനമനുഭവിക്കുവാൻ കഴിയുന്നു. വി. ഫ്രാൻസിസ് അസീസിയെപോലെ കർത്താവുമായി ഐക്യപ്പെടുന്നതുവഴി മറ്റുള്ളവരെ കരുണയുടെ നോട്ടത്താൽ കാണുവാനും, കരുതുന്ന കരങ്ങളാൽ മുറിവേറ്റവരെ സ്പർശിക്കുവാനും, പാർശ്വവൽക്കരിക്കപ്പെട്ടവരിലേക്ക് കടന്നുചെല്ലുവാനും മാർപാപ്പ നമ്മെ ക്ഷണിക്കുന്നു. തന്റെ വാക്കുകളിലും പ്രവർത്തിയിലും എപ്പോഴും കരുണയുടെ പ്രവാചകനായിരിക്കുന്ന സഭയുടെ പരമാദ്ധ്യക്ഷനായ മാർപാപ്പയുടെ ഈ സന്ദേശം നമ്മുടെ കർത്താവിന്റെ കരുണയേയും സ്നേഹത്തേയും പ്രതിനിധാനം ചെയ്യാനും അവന്റെ സന്തോഷമുള്ള മക്കളായി മാറുവാനും നമ്മെ വെല്ലുവിളിക്കുന്നു.



# ഉദാസീനതയും ഹൃദയശൂന്യതയും ഉപേക്ഷിക്കുക

## പാത്രീയർക്കീസ് ബർത്തലോമിയോ ഒന്നാമൻ

ഫ്രാൻസിസ് മാർപ്പാപ്പയുടെ "ഫ്രത്തെല്ലി തൂത്തി" എന്ന ചാക്രികലേഖനത്തെക്കുറിച്ചു കോൺസ്റ്റാന്റിനോപ്പിളിലെ എക്യുമെനിക്കൽ പാത്രിയർക്കീസ് പരിശുദ്ധ ബർത്ത ലോമിയോ ഒന്നാമനുമായി വത്തിക്കാൻ വാർത്താവിനിമയ വിഭാഗം പത്രാധിപ ഡയറക്ടർ ആന്ദ്രേയ ടോർണിയല്ലി നടത്തിയ അഭിമുഖം.

*മലയാള പരിഭാഷ*

**റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ**

**ചോദ്യം:** പരിശുദ്ധ പിതാവേ, എന്താണ് ഫ്രാൻസിസ് മാർപ്പാപ്പയുടെ "ഫ്രത്തെല്ലി തൂത്തി" എന്ന ചാക്രികലേഖനത്തെക്കുറിച്ചുള്ള അങ്ങയുടെ അഭിപ്രായം?

**ഉത്തരം:** നമ്മുടെ സഹോദരൻ ഫ്രാൻസിസ് പാപ്പായുടെ "ഫ്രത്തെല്ലി തൂത്തി" വായിക്കുന്നതിന് മുൻപുതന്നെ നമുക്ക് ഉറപ്പായിരുന്നു, ദൈവം ഏറ്റം സ്നേഹിക്കുന്ന "അദ്ധ്വാനിക്കുന്നവരും ഭാരം വഹിക്കുന്നവരും" ആവശ്യത്തിലായിരിക്കുന്നവരുമായ മനുഷ്യരിലുള്ള അദ്ദേഹത്തിന്റെ താത്പര്യത്തിന്റെ പ്രതിഫലനവും, അതുപോലെ തന്നെ ഇന്നത്തെകാലഘട്ടത്തിന്റെ വെല്ലുവിളികളെ നേരിടാനുള്ള ക്രിയാത്മകമായ നിർദേശങ്ങൾ ഉൾക്കൊള്ളുന്നതും, സഭയുടെ ക്രിസ്തീയ പാരമ്പര്യമാകുന്ന അക്ഷയ നീരുറവയിൽ നിന്നും, പാപ്പായുടെ തന്നെ സ്നേഹഹൃദയത്തിൽ നിന്നും, ആവിർഭവിക്കുന്ന ഒരു മഹത്തായ ചാക്രികലേഖനമായിരിക്കും ഇതെന്ന്. മനോഹരമായ ഈ ചാക്രികലേഖനത്തിന്റെ വിശകലനകലനത്തിന് ശേഷം നമുക്ക് ബോധ്യമായത്, നമ്മുടെ പ്രതീക്ഷകൾ പൂർണ്ണമായും സഫലീകരിക്കുന്ന ഈ രേഖ മുൻകാല ചാക്രികലേഖനങ്ങളുടെയോ, ഫ്രാൻസിസ് പാപ്പായുടെതന്നെ മറ്റു തിരുവെഴുത്തുകളുടെയോ ഒരു സംഗ്രഹമോ അല്ല, മറിച്ച് സഭയുടെ ഇതുവരെയുള്ള സാമൂഹിക പ്രബോധനങ്ങളുടെ സമ്പൂർണ്ണതയും, പരിസമാപ്തിയുമാണെന്നാണ്. നമ്മുടെ പാരിസ്ഥിതിക, രാഷ്ട്രീയ, സാമ്പത്തിക, സാമൂഹിക (പ്രത്യേകിച്ചും സ്വയംകേന്ദ്രീകൃത) അനാസ്ഥയും വിദ്വേഷവും ഉപേക്ഷിച്ചു, മനുഷ്യകുലം ആരെയും ഒഴിവാക്കാത്ത സഹോദരങ്ങളുടെ ഒരു കുടുംബമായി മാറുയെന്ന, ഫ്രാൻസിസ് മാർപ്പാപ്പയുടെ സ്വപ്നത്തോട് നാം പൂർണ്ണമായും യോജിക്കുന്നു. ഇങ്ങനെ ചിന്തിക്കുമ്പോൾ "ഫ്രത്തെല്ലി തൂത്തി" ക്രിസ്തീയ സഭകൾ തമ്മിലും, മറ്റു മതങ്ങൾ തമ്മിലും, മാനുഷിക തലത്തിലും, ഫലദായകമായ സംഭാഷണത്തിനുള്ള പ്രചോദനവും, നിർണ്ണായക മാറ്റം വരുത്തുന്നതിനുള്ള വഴിയുമായി മാറുമെന്നാണ് നമ്മുടെ പ്രതീക്ഷ.

**ചോദ്യം:** ചാക്രികലേഖനത്തിന്റെ ഒന്നാം അദ്ധ്യായം ലോകത്തിൽ നിലനിൽക്കുന്ന "നിഴലുകളെ"ക്കുറിച്ചു പറയുന്നു. അങ്ങയെ ഏറ്റം കൂടുതൽ ആകുലപ്പെടുത്തുന്നത് ഏതൊക്കെയാണ്? സുവിശേഷത്തിലൂടെ ലോകത്തെ നോക്കുമ്പോൾ എന്ത് പ്രത്യാശയാണ് നമുക്കിന്ന് ലഭ്യമായിരിക്കുന്നത്?

**ഉത്തരം:** തന്റെ സൂക്ഷ്മമായ മാനുഷിക, സാമൂഹിക, ആത്മീയ ജ്ഞാനത്തിലൂടെ ഫ്രാൻസിസ് പാപ്പാ ലോകത്തിലുള്ള "നിഴലുകളെ" കൃത്യമായി തിരിച്ചറിയുകയും വെളിപ്പെടുത്തുകയും ചെയ്യുന്നു. "ആധുനിക പാപങ്ങളെ"ക്കുറിച്ചു നാം സംസാരിക്കുമ്പോഴും ആദിപാപം നമ്മുടെ സമയത്തും കാലത്തും സംഭവിച്ചതല്ല എന്ന് നാം ഊന്നി പറയുന്നു. നാം കഴിഞ്ഞകാലത്തെ തിരിച്ചറിയുന്നതേ ഇല്ല. എന്നിരുന്നാലും യഥാർത്ഥത്തിൽ ആധുനിക സാങ്കേതിക ശാസ്ത്രീയ പുരോഗതികൾ മനുഷ്യന്റെ "അഹങ്കാരം" ദൃഢപ്പെടുത്തുന്നു എന്ന വസ്തുത നമ്മെ അസ്വസ്ഥരാക്കുന്നു. ശാസ്ത്രപുരോഗതി നമ്മുടെ അസ്തിത്വപരമായ അന്വേഷണങ്ങളോട് (നിലനിൽപ്പിന്റെ ആഗ്രഹങ്ങളോട്) പ്രതികരിക്കുകയോ, അവയെ ഇല്ലാതാക്കുകയോ ചെയ്തിട്ടില്ല. ശാസ്ത്രീയ അറിവുകളിലൂടെ മനുഷ്യാത്മാവിന്റെ ആഴങ്ങളിലേക്ക് പ്രവേശിക്കാൻ കഴിയില്ല എന്നും നമുക്കറിയാം. നമുക്കിതറിയാമെങ്കിലും, അറിയില്ല എന്ന രീതിയിൽ പെരുമാറുന്നു.

**ചോദ്യം:** ഒരുപാടു (സമ്പത്ത്) കൈവശം വച്ചിരിക്കുന്ന കുറേപ്പേരും വളരെക്കുറച്ചോ, ഒന്നുമേ ഇല്ലാത്തവരുമായ അനേകരും, തമ്മിലുള്ള വലിയ അന്തരത്തെക്കുറിച്ചും മാർപ്പാപ്പ സംസാരിക്കുന്നു....

**ഉത്തരം:** സാമ്പത്തിക പുരോഗതി വലിയവനും ചെറിയവനും തമ്മിലുള്ള അന്തരം ഇല്ലാതാക്കിയിട്ടില്ല. കാരണം ലാഭത്തിന് പ്രാധാന്യം കൊടുത്തു, ബലഹീനരുടെ സംരക്ഷണത്തിന് തടസ്സം സൃഷ്ടിച്ചു, പാരിസ്ഥിതിക പ്രശ്നങ്ങൾ രൂക്ഷമാക്കുകയാണ് ഇവിടെ ചെയ്തിരിക്കുന്നത്. രാഷ്ട്രീയം സമ്പദ് വ്യവസ്ഥിതിയുടെ സേവകയായി മാറി. മനുഷ്യാവകാശങ്ങളും അന്താരാഷ്ട്ര നിയമങ്ങളും സങ്കീർണമാക്കി നീതിക്കും, സ്വാതന്ത്ര്യത്തിനും, സമാധാനത്തിനും അന്യമായ ലക്ഷ്യങ്ങളെ സേവിക്കുകയും ചെയ്യുന്നു. അഭയാർത്ഥികൾ, ഭീകരത, ഭരണകൂടഹിംസ, മനുഷ്യമാഹാത്മ്യ മാനഹാനി, ആധുനിക അടിമത്വങ്ങൾ, കോവിഡ്-19 മഹാമാരി തുടങ്ങിയ പ്രശ്നങ്ങൾ രാഷ്ട്രീയനേതൃത്വത്തിന് പുതിയ ഉത്തരവാദിത്വങ്ങൾ നൽകുകയും അവരുടെ പ്രായോഗിക ന്യായവാദങ്ങളെ തള്ളിപ്പറയുകയും ചെയ്യുന്നു.

**ചോദ്യം:** ഇത്തരം സ്ഥിതിവിശേഷത്തിൽ ക്രിസ്തീയ വിശ്വാസം എന്ത് പോംവഴിയാണ് നിർദ്ദേശിക്കുന്നത്?

**ഉത്തരം:** സഭയുടെ സഞ്ചാരപദം "ഒരു കാര്യം മാത്രം ആവശ്യം" എന്ന ജീവിതമാർഗ്ഗമാണ്. ഇക്കാര്യം സ്നേഹമാണ്... മറ്റുള്ളവരിലേക്കുള്ള തുറവിയും വ്യക്തികളുടെ സംസ്കാരത്തിലുള്ള ഐകമത്യവും. ആധുനികതയുടെ ധാർഷ്ട്യത്തിന്റെ "മനുഷ്യ-ദൈവം" എന്നതിനുപകരമായി നാം "ദൈവ-മനുഷ്യ"നെക്കുറിച്ചു പറയുന്നു. "ധനതത്വശാസ്ത്രതത്വത്തിന്" (economicism) മുൻപിൽ പാരിസ്ഥിതിക ധനശാസ്ത്രവും സാമൂഹിക നീതിയിൽ അധിഷ്ഠിതമായ സാമ്പത്തിക പ്രവർത്തനങ്ങളും നാം നിർദേശിക്കുന്നു. "ശക്തിയാണ് യുക്തി" എന്ന നയത്തെ നാം എതിർക്കുകയും, പൗരന്മാരുടെ ഒഴിച്ചുകൂടാനാവാത്ത അവകാശങ്ങളെയും അന്താരാഷ്ട്ര നിയമങ്ങളെയും ബഹുമാനിക്കുകയും ചെയ്യുന്നു. പാരിസ്ഥിതിക പ്രതിസന്ധിയുടെ മുൻപിൽ പ്രപഞ്ചസൃഷ്ടിയെ ബഹുമാനിക്കാനും, ലാളിത്യവും നമ്മുടെ അടുത്ത തലമുറയോടുള്ള ഉത്തരവാദിത്വവും നിറവേറ്റാനും അങ്ങനെ സ്വാഭാവിക ജീവിതചുറ്റുപാടുകളെ മാറ്റം കൂടാതെ സംരക്ഷിക്കാനും നാം വിളിക്കപ്പെട്ടിരിക്കുന്നു. ഈ പ്രശ്നങ്ങളെ നേരിടാനുള്ള നമ്മുടെ ഒഴിച്ചുകൂടാനാവാത്ത പരിശ്രമത്തിൽ നമ്മിലൂടെ പ്രവർത്തിക്കുന്നത് മനുഷ്യന്റെ സ്നേഹിതനായ ദൈവമാണെന്ന് നമുക്കറിയാം.

**ചോദ്യം:** എന്തുകൊണ്ടാണ് നല്ല സമരിയാക്കാരന്റെ മാതൃക ഇന്ന് പ്രസക്തമായിരിക്കുന്നത്?

**ഉത്തരം:** ക്രിസ്തു "പ്രഥമവും സുപ്രധാന കല്പനയു"മായ ദൈവസ്നേഹത്തെ "രണ്ടാമത്തെ കല്പന ഒന്നാമത്തേതിന് സമാന"മായ പരസ്നേഹമെന്ന കല്പനയുമായി പ്രത്യേകമായി ചേർത്തു വച്ചിരിക്കുന്നു (മത്താ. 22:36-40). അവിടുന്നു പറയുന്നു: "ഈ രണ്ടു കല്പനകളിൽ എല്ലാനിയമവും പ്രവാചകന്മാരും അടങ്ങിയിരിക്കുന്നു." ദൈവശാസ്ത്രപണ്ഡിതനായ യോഹന്നാൻ വ്യക്തമാക്കുന്നു: "സ്നേഹിക്കാത്തവൻ ദൈവത്തെ അറിഞ്ഞിട്ടില്ല" (യോഹ. 4:8). നല്ല സമരിയക്കാരന്റെ ഉപമ ന്യായവിധിയുടെ ഉപമയുമായി അടുത്തു നിൽക്കുന്നു (മത്താ. 25:31-46). ഈ ദൈവ വചനം (ലൂക്കാ. 10: 25-37) ദൈവസ്നേഹ കല്പനയുടെ പൂർണ്ണത നമ്മോട് വെളിപ്പെടുത്തുന്നു. ഈ ഉപമയിൽ പുരോഹിതനും ലേവായനും അതിൽത്തന്നെ ഒതുങ്ങിയ മതത്തെ പ്രതിനിധീകരിക്കുന്നു. അത് "നിയമം" പാലിക്കുന്നതിൽ മാത്രം ശ്രദ്ധിച്ചുകൊണ്ട്, ഫരിസേയ മനോഭാവത്തോടെ തന്റെ അയൽക്കാരനെ സ്നേഹിക്കുകയും സഹായിക്കുകയും ചെയ്യുകയെന്ന "ഏറ്റം പ്രധാനപ്പെട്ട നിയമശാസനകളെ" (മത്താ. 23:23) അവഗണിക്കുന്നു. കവർച്ചക്കാർ അടിക്കുകയും മുറിവേൽപ്പിക്കുകയും ചെയ്ത ഈ മനുഷ്യനോട് അടുത്ത് നിൽക്കുന്ന വിദേശിയായ മനുഷ്യസ്നേഹിയാണ് ഈ നല്ല സമരിയക്കാരൻ. നിയമപണ്ഡിതന്റെ "ആരാണ് എന്റെ അയൽക്കാരൻ?" (ലൂക്കാ. 10:29) എന്ന ചോദ്യത്തിന് യേശു ഒരു ചോദ്യത്തിലൂടെയാണ് ഉത്തരം നൽകുന്നത്: "കവർച്ചക്കാരുടെ കൈയിലകപ്പെട്ട ആ മനുഷ്യന് ഈ മൂവരിൽ ആരാണ് അയല്ക്കാരനായി വർത്തിച്ചത്?" (ലൂക്കാ. 10:36). ഇവിടെ മനുഷ്യന് ചോദ്യം ചോദിക്കാൻ അനുവാദമില്ല, അവൻ പ്രവർത്തിക്കാനായി വിളിക്കപ്പെട്ടവനാണ്. എപ്പോഴും തന്റെ അയൽക്കാരനെ, സഹോദരനെ, അകന്നിരിക്കുന്നവനെ, പരദേശിയെ, ശത്രുവിനെ സഹായിക്കാൻ തയ്യാറാവുക. ഇവിടെ നല്ല സമറായന്റെ ഉപമയിൽ ശ്രദ്ധിക്കേണ്ടകാര്യം, ക്രിസ്തുവിനെ പരീക്ഷിക്കുന്ന നിയമപണ്ഡിതന്റെ ചോദ്യമാണ്: "നിത്യജീവൻ അവകാശമാക്കാൻ ഞാൻ എന്ത് ചെയ്യണം?"(ലൂക്കാ. 10:25). അതിന്റെ പ്രത്യുത്തരത്തിൽ അയൽക്കാരനോടുള്ള യഥാർത്ഥ സ്നേഹത്തിൽ രക്ഷ അടങ്ങിയിരിക്കുന്നു എന്ന അർത്ഥവുമുണ്ട്. ഇത് തന്നെയാണ് ന്യായവിധിയുടെ ഉപമയിലും കാണുന്ന സന്ദേശം.

**ചോദ്യം:** എന്ത് അടിസ്ഥാനത്തിലാണ് നാമെല്ലാവരും സഹോദരീ സഹോദരന്മാരാണെന്ന് പറയുന്നത്? എന്തുകൊണ്ടാണ് നമ്മെത്തന്നെ കണ്ടെത്തുന്നത് മനുഷ്യ സമൂഹത്തിന്റെ നന്മയ്ക്ക് പ്രാധാന്യമുള്ളതാകുന്നത്?

**ഉത്തരം:** ആദിമസഭയിലെ ക്രൈസ്തവർ പരസ്പരം "സഹോദരങ്ങൾ" എന്നാണ് വിളിച്ചിരുന്നത്. ആത്മീയവും ക്രിസ്തുകേന്ദ്രീകൃതവുമായ സാഹോദര്യം സ്വാഭാവിക കുടുംബബന്ധത്തേക്കാൾ ആഴമേറിയതാണ്. ക്രിസ്തീയ വിശ്വാസികൾക്ക് സഹോദരീ സഹോദരന്മാരെന്നാൽ സഭയിലെ അംഗങ്ങൾ മാത്രമല്ല: മനുഷ്യരെല്ലാവരുമാണ്. ദൈവവചനം മനുഷ്യരൂപം പ്രാപിച്ചപ്പോൾ എല്ലാത്തിനെയും തന്നിൽ



സംയോജിപ്പിച്ചു. മനുഷ്യർ ദൈവത്തിന്റെ സൃഷ്ടി ആയിരിക്കുന്നതുപോലെ, മറ്റെല്ലാ സൃഷ്ടികളും ദൈവത്തിന്റെ രക്ഷാകരപദ്ധതിയിൽ ഉൾപ്പെട്ടിരിക്കുന്നു. വിശ്വാസിയുടെ സ്നേഹത്തിന് യാതൊരു പരിധിയും പരിമിതിയുമുണ്ടാവരുത്. യഥാർത്ഥത്തിൽ ഇത് സൃഷ്ടിയെ മുഴുവൻ ഉൾക്കൊള്ളുന്നു: ഇത് "സർവ്വസൃഷ്ടികൾക്കും വേണ്ടിയുള്ള ഹൃദയത്തിന്റെ ജ്വലനമാണ്" (സിറിയായിലെ ഐസക്). സഹോദരങ്ങൾക്കുവേണ്ടിയുള്ള സ്നേഹം ഇപ്പോഴും താരതമ്യമില്ലാത്തതാണ്. ഇത് മനുഷ്യകുലത്തിനായുള്ള സഹാനുഭൂതി മാത്രമുള്ള, സ്വന്തം അയൽക്കാരനെ മറക്കുന്ന, ഒരു അമൂർത്ത വികാരമല്ല. വ്യക്തിസംസർഗ്ഗവും, സാഹോദര്യവും ക്രിസ്തീയ സ്നേഹത്തെ കേവല മാനവികതയിൽ നിന്നും വ്യത്യസ്തമാക്കുന്നു.

**ചോദ്യം:** മാർപ്പാപ്പ തന്റെ ചാക്രികലേഖനത്തിൽ യുദ്ധത്തെയും, മരണശിക്ഷയെയും ശക്തമായി അപലപിക്കുന്നു. "ഫ്രത്തെല്ലി തൂത്തി"യുടെ ഈ അദ്ധ്യായത്തോടു അങ്ങ് എങ്ങനെ പ്രതികരിക്കുന്നു?

**ഉത്തരം:** ഈ വിഷയം ഓർത്തഡോക്സ് സഭയുടെ വലിയ വിശുദ്ധ കൗൺസിലിൽ ചർച്ച ചെയ്തതാണ് (ക്രീറ്റ്, 2016 ജൂൺ). അവിടെ പറയുന്നു: "ക്രിസ്തുവിന്റെ സഭ, തിന്മയുടെയും പാപത്തിന്റെയും സാന്നിധ്യത്തിന്റെ അടയാളങ്ങളായ, യുദ്ധത്തെ മൊത്തത്തിൽ അപലപിക്കുന്നു". (*The Mission of the Orthodox Church in Today's World, D,* 1). എല്ലാ ക്രിസ്തീയ വിശ്വാസിയുടെയും ചുണ്ടുകളിൽ ഉണ്ടായിരിക്കേണ്ട മുദ്രാവാക്യമാണ് "ഇനിയും യുദ്ധം വേണ്ട" എന്നത്. ഒരു സമൂഹത്തിന്റെ മരണശിക്ഷയ്ക്കെതിരെയുള്ള മനോഭാവം അവരുടെ മനുഷ്യ മാഹാത്മ്യത്തോടുള്ള സാംസ്കാരിക ചായ്‌വിന്റെ അടയാളമാണ്. ക്രിസ്തീയവിശ്വാസത്തിലുള്ള സ്നേഹമെന്ന ആശയത്തിൽ നിന്നും ഇരുത്തിരിഞ്ഞതാണ് യൂറോപ്പിലെ ഉന്നത നിയമവ്യവസ്ഥയിൽ അധിഷ്ഠിതമായ ശ്രേഷ്ഠമായ സംസ്കാരം. കൊടും പാപിയാണെങ്കിലും എല്ലാ മനുഷ്യർക്കും അനുതപിക്കാനും നന്നാവാനുമുള്ള അവസരം നില്കേണ്ടതാണ്. അതിനാൽ യുക്തിപരവും, ധാർമ്മികതയുള്ളതുമായ ഒരു തീരുമാനമാണ് യുദ്ധത്തെ അപലപിക്കുന്നവർ മരണശിക്ഷയെയും തള്ളിപ്പറയുക എന്നത്.



# ഫ്രത്തെല്ലി തൂത്തി സാർവ്വത്രിക സഭയിലെ ആറ് കർദിനാൾമാരുടെ വിലയിരുത്തൽ

*"യുദ്ധത്തെ തോൽപ്പിക്കാനുള്ള മാർഗ്ഗം മനുഷ്യസാഹോദര്യ മാണെന്ന് "ഫ്രത്തെല്ലി തൂത്തി" എടുത്തു കാട്ടുന്നു"*: **കർദിനാൾ പരോളിൻ** (വത്തിക്കാൻ സ്റ്റേറ്റ് സെക്രട്ടറി)



വത്തിക്കാൻ സ്റ്റേറ്റ് സെക്രട്ടറി കർദിനാൾ പിയെത്രോ പരോളിൻ ഫ്രാൻസിസ് മാർപ്പാപ്പയുടെ പുതിയ ചാക്രികലേഖനം അവതരിപ്പിച്ചുകൊണ്ടു ഒക്ടോബർ 4-ന് വത്തിക്കാനിൽ വച്ചാണ് ഈ അഭിപ്രായം പ്രകടിപ്പിച്ചത്. മനുഷ്യ സാഹോദര്യം എന്നത് വെറുമൊരു ഗൂഢസങ്കല്പമല്ല പിന്നെയോ യുദ്ധത്താൽ കലുഷിതമായിരിക്കുന്ന ആധുനിക ലോകത്തിൽ സമാധാനത്തിൽ നിലനിൽക്കുന്നതിനുള്ള ശരിയായ വഴിയാണ്. ഈ സാഹോദര്യം പെട്ടെന്നുണ്ടാകുന്ന ഒരു പ്രവണതയോ, പരിഷ്ക്കാരമോ അല്ല പിന്നെയോ നമ്മുടെ പ്രത്യക്ഷമായ പ്രവൃത്തിയുടെ അനന്തരഫലമാണ്. യുദ്ധം വഴിയുണ്ടാകുന്ന ആയുധപ്രയോഗത്തിലൂടെ മനുഷ്യജീവനും, പ്രകൃതിയും, എല്ലാത്തരം പ്രത്യാശയും നശിക്കുന്നു. എന്നാൽ പരസ്പര സംഭാഷണ ത്തിലൂടെ നമ്മുടെ ഹൃദയവും മനസ്സും വിശാലമാവുമ്പോൾ ക്ഷമിക്കാനും രമ്യപ്പെടാനുമുള്ള വലിയ തുറവിയുണ്ടാവുന്നു.

*"വലിയ വികാരവായ്പ്പോടുകൂടി വായിക്കേണ്ട ചാക്രികലേഖനം"* : **കർദിനാൾ അയുസൊ** (പ്രസിഡന്റ്, മതാന്തര സംവാദത്തിനുള്ള പൊന്തിഫിക്കൽ കൗൺസിൽ)



വലിയ വികാരത്തോടു കൂടിയാണ് താൻ മാർപ്പാപ്പയുടെ "ഫ്രത്തെല്ലി തൂത്തി" പ്രത്യേകിച്ചും "നമ്മുടെ ലോകത്തിൽ സാഹോദര്യത്തിന് ശുശ്രൂഷ ചെയ്യേണ്ടുന്ന മതങ്ങൾ" എന്ന എട്ടാം അദ്ധ്യായം, വായിച്ചതെന്ന് വത്തിക്കാന്റെ മതാന്തര സംവാദത്തിനുള്ള പൊന്തിഫിക്കൽ കൗൺസിൽ പ്രസിഡന്റ് കർദിനാൾ മിഗുവേൽ ഏഞ്ചൽ അയുസൊ ഗിക്സോട്ട് പറയുന്നു. ഫ്രാൻസിസ് മാർപ്പാപ്പയുടെ ആലോചനകളിലും പ്രവർത്തനങ്ങളിലും വലിയ പ്രാധാന്യമുള്ള വിഷയമാണ് മതങ്ങൾ തമ്മിലുള്ള സഹവർത്തിത്വം. ദൈവത്തെ ആത്മാർത്ഥ ഹൃദയത്തോടെ അന്വേഷിക്കുന്ന എല്ലാവരും ഈ ലോകത്തിൽ ഒരുമിച്ചു യാത്രചെയ്യാൻ പരിശ്രമിക്കുന്ന സഹോദരീ സഹോദരന്മാരാണ് (cf. FT 274). അപ്പോൾ പരസ്പര ബഹുമാനവും സാഹോദര്യവും നമുക്കേറ്റം ആവശ്യമുള്ള ഘടകങ്ങളാണ്. ഫ്രാൻസിസ് മാർപ്പാപ്പ ഇവിടെ തുറക്കുന്ന സാഹോദര്യത്തിന്റെ വാതിലിലൂടെ പ്രവേശിച്ചു പരസ്പര സഹകരണത്തിന്റെ ജീവവായു ശ്വസിച്ചു വിവിധ മത പാരമ്പര്യങ്ങളിലുള്ളവരും, വിശ്വാസികളും അവിശ്വാസികളും, നന്മയുള്ള എല്ലാവരും ഐക്യത്തോടെ സംഭാഷണം നടത്തുന്നതിന് സാധിക്കണം.

*"ഫ്രാൻസിസ് മാർപ്പാപ്പയുടെ സാമൂഹിക ചിന്ത മുഴുവൻ സാംശീകരി ച്ചിരിക്കുന്ന ചാക്രികലേഖനം"*: **കർദിനാൾ സ്സേർണി** (വത്തിക്കാൻ കാര്യാല യത്തിൽ അഭയാർത്ഥികളുടെ പ്രത്യേക ചുമതല)



വലിയ പ്രതിസന്ധിയിലൂടെ കടന്ന് പോകുന്ന ഇന്നത്തെ ലോകത്തിൽ എല്ലാവരെയും സഹോദരീ സഹോദരന്മാരായി കണ്ടു പ്രത്യാശയുടെ വഴിയിലൂടെ ഭാവിയിലേക്ക് ചുവടുവയ്ക്കാൻ സഹായിക്കുകയാണ് ഈ ചാക്രിക ലേഖനത്തിലൂടെ ഫ്രാൻസിസ് പപ്പാ ചെയ്യുന്നതെന്ന് മാനവപുരോഗതി പ്രോത്സാഹനാർഥമുള്ള വത്തിക്കാൻ കാര്യാലയ ഉപകാര്യദർശി കർദിനാൾ മൈക്കിൾ സ്സേർണി പറയുന്നു. കൊറോണ വൈറസ് മഹാമാരിയാൽ ലോകരാജ്യങ്ങൾ ഇന്ന് വലിയ പ്രതിസന്ധിയുടെ വക്കിലാണ്. മനുഷ്യൻ ആരോഗ്യ പ്രതിസന്ധിയും, സാമ്പത്തിക പ്രതിസന്ധിയും, വലിയ കുടിയേറ്റ പ്രതിസന്ധിയും അഭിമുഖീകരി ക്കുമ്പോൾ അക്കൂട്ടത്തിൽ നീതികരണമില്ലാത്ത യുദ്ധങ്ങളും അരങ്ങേ റുന്നു. ഇത്തരുണത്തിൽ നമ്മളെല്ലാം പരസ്പരം ബന്ധപ്പെട്ടിരിക്കുന്ന വരാണെന്ന് "ഫ്രത്തെല്ലി തൂത്തി" പറഞ്ഞു തരുന്നു. നമുക്കെല്ലാം അറിയാവുന്ന ഒരു വിഷയത്തെക്കുറിച്ചു ഫ്രാൻസിസ് മാർപ്പാപ്പ കുറേക്കൂടി ആഴത്തിൽ സംസാരിക്കുന്നു.

*"ഏഷ്യയിലെ യാഥാർഥ്യങ്ങളെ പ്രതിഫലിപ്പിക്കുന്ന ചാക്രികലേഖനം"* **കർദിനാൾ ബോ.** (മ്യാന്മാറിലെ യാംഗോൺ അതിരൂപതാദ്ധ്യക്ഷൻ)



കോവിഡ്-19 എന്ന പകർച്ചവ്യാധി നമ്മുടെ ഇടയിലുള്ള പല "സാമൂഹിക മഹാമാരി"കളെയും വെളിച്ചത്തു കൊണ്ടുവന്നിരിക്കുന്നതിനാൽ ഏഷ്യയിലെ കത്തോലിക്കാ സഭ കാരുണ്യത്തിന്റെയും, സാഹോദര്യത്തിന്റെയും, നീതിയുടേതുമായ പ്രതിരോധ മരുന്നുകൾ ഉപയോഗിക്കാൻ ഫ്രാൻസിസ് മാർപ്പാപ്പയുടെ പുതിയ ചാക്രികലേഖനത്തിന്റെ വെളിച്ചത്തിൽ തയ്യാറാകണമെന്ന് ഏഷ്യൻ മെത്രാൻ സമിതിയുടെ അധ്യക്ഷനും മ്യാന്മാർ യാങ്കൂണിലെ ആർച്ചുബിഷപ്പുമായ കർദിനാൾ ചാൾസ് മൗങ് ബോ പറയുന്നു. പരിശുദ്ധ പിതാവിന്റെ ഐകമത്യത്തിനും, കൂടിക്കാഴ്ചയ്ക്കും, നിസ്വാർത്ഥസേവനത്തിനുമുള്ള ആഹ്വാനം നമ്മുടെ പ്രവർത്തനങ്ങളിൽ പ്രതിഫലിക്കട്ടെ. ഏഷ്യൻ വൻകരയിലെ നമ്മുടെ സഭയെ മാർപ്പാപ്പയുടെ ആഹ്വാനത്തിനുസൃതമായി പുനഃക്രമീകരിക്കുവാൻ നമുക്ക് കഴിയണം. ചരിത്രത്തിന്റെ ഈ നിർണ്ണായക വഴിത്തിരിവിൽ നാമെടുക്കുന്ന തീരുമാനങ്ങളെ ആശ്രയിച്ചായിരിക്കും ഭാവി തലമുറയ്ക്കുവേണ്ടി നമുക്കെന്തെങ്കിലും നന്മ ചെയ്യാൻ സാധിക്കുന്നത്.



*"നാമെല്ലാം ഒരേ ഭൂമിയുടെ സന്താനങ്ങൾ എന്ന യാഥാർത്ഥ്യം പ്രഘോഷിക്കുന്ന ചാക്രികലേഖനം"* **കർദിനാൾ കുപ്പിച്** (ഷിക്കാഗോ അതിരൂപതാദ്ധ്യക്ഷൻ)

വടക്കേ അമേരിക്കയിലെ ലക്കോട്ടയിലുള്ള റെഡ് ഇന്ത്യൻ വംശജരുടെ ഭാഷയിലുള്ള "മിതായുകെഒയാസിൻ" എന്ന പ്രയോഗമാണ് ഫ്രാൻസിസ് മാർപ്പാപ്പയുടെ പുതിയ ചാക്രികലേഖനത്തെ വിശദീകരിക്കാൻ അമേരിക്കയിലെ ചിക്കാഗോയിലെ ആർച്ബിഷപ്പ് കർദിനാൾ ബ്ലയ്സ് ജോസഫ് കുപ്പിച് ഉപയോഗിച്ചിരിക്കുന്നത്. ഈ പ്രയോഗത്തിന്റെ അർത്ഥം "നമ്മളെല്ലാം ബന്ധുക്കളാണ്" എന്നാണ്. മനുഷ്യരെല്ലാവരും പൊതുവായ ഒരു പൈതൃകവും, ഭാഗധേയവും ഉള്ളവരായതിനാൽ സ്വാർത്ഥപരമായ വ്യക്തി ചിന്തകൾ ഉപേക്ഷിച്ചു സമഭാവനയോടെ പരസ്പരം സഹായിക്കാൻ തയ്യാറാകണം. ഇതുതന്നെയാണ് വി. ഫ്രാൻസിസ് അസ്സീസിയുടെ "ഫ്രത്തെല്ലി തൂത്തി"എന്ന അഭിസംബോധനയുടെ അർത്ഥവും. ഫ്രാൻസിസ് മാർപ്പാപ്പ ഈ ചാക്രിക ലേഖനത്തിലൂടെ മനുഷ്യകുലത്തെ ഒരു ഗോത്രമായും, കുടുംബമായും കണ്ടുകൊണ്ട് സ്നേഹത്തിൽ വീണ്ടും ഒന്നിച്ചു നമ്മുടെ ജീവിതത്തിന്റെ യഥാർത്ഥ അർത്ഥം കണ്ടെത്താനുള്ള വലിയ ആഹ്വാനം നൽകുന്നു.

*"ലോകത്തെ ഒരു കുടുംബമായി കരുതാൻ ആഹ്വാനം ചെയ്യുന്ന ചാക്രികലേഖനം"* **കർദിനാൾ ഗ്രേഷ്യസ്** (മുംബൈ അതിരൂപതാദ്ധ്യക്ഷൻ)



ഭാരത മെത്രാൻ സമിതിയുടെ അദ്ധ്യക്ഷനും മുംബയിലെ ആർച്ചുബിഷപ്പുമായ കർദിനാൾ ഒസ്വാൾഡ് ഗ്രേഷ്യസ് മനുഷ്യകുലത്തെ ഒന്നായി കണ്ടുകൊണ്ട് എല്ലാവർക്കും നന്മ ചെയ്യാനുള്ള ഫ്രാൻസിസ് മാർപ്പാപ്പയുടെ പ്രബോധനം സ്വീകരിക്കാനായി ഭാരത സഭയെ ക്ഷണിക്കുന്നു. "ഞാൻ" എന്ന സ്വാർത്ഥ ചിന്തകൾ ഉപേക്ഷിച്ചുകൊണ്ട് നാമെല്ലാം സഹോദരങ്ങൾ എന്ന ചിന്തയോടെ മറ്റുള്ളവരിലേക്ക് ശ്രദ്ധ കേന്ദ്രീകരിക്കേണ്ടിയിരിക്കുന്നു. സാഹോദര്യവും, ഐകമത്യവും ഉള്ളവരായി പാവങ്ങളിലേക്കും, സഹിക്കുന്നവരിലേക്കും നാം ഇറങ്ങി ചെല്ലേണ്ടിയിരിക്കുന്നു. നമ്മുടെ രാഷ്ട്രപിതാവായ മഹാത്മാ ഗാന്ധി ഈ ചാക്രികലേഖന രചനയിൽ മാർപ്പായെ സ്വാധീനിച്ചുവെന്നത് ഒരേ സമയം നമുക്ക് അഭിമാനവും അതേസമയം പ്രചോദനവുമാണ്.




## എല്ലാവരും സഹോദരർ

**വിശ്വ സാഹോദര്യത്തിന്റെ നന്മ ഏറ്റുപറയുന്ന കത്തോലിക്കാ സഭാ പ്രബോധനത്തെ ജീവിതത്തിന്റെ വ്യത്യസ്ത മേഖലകളിൽ പ്രവർത്തിക്കുന്നവർ വിലയിരുത്തുന്നു.**

ബിഷപ് ഡോ. അലക്സ് വടക്കുംതല

ബിനോയ് വിശ്വം എം. പി.

ഐ. ബി. സതീഷ് എം. എൽ. എ.

ഡോ. അനിൽ മാത്യു വർഗ്ഗീസ്

എം. കെ. നാരായണമൂർത്തി

ജയന്ത് ജേക്കബ്

ജോയി ഗോതുരുത്ത്

നിരീക്ഷണം




# വിശ്വസാഹോദര്യത്തിന്റെ വിപ്ലവഗീതം

**ബിഷപ് ഡോ. അലക്സ് വടക്കുംതല**

കണ്ണൂർ രൂപതാദ്ധ്യക്ഷൻ, സി.ബി.സി.ഐ ഹെൽത്ത് കമ്മീഷൻ സെക്രട്ടറി ആയിരുന്നു.

മനുഷ്യർ രോഗഭീതിയിലും യുദ്ധത്തിന്റെയും ഭീകരവാദത്തിന്റെയും ഭയത്തിലും നിറമിഴിയോടെ തേങ്ങിനിൽക്കെ, പ്രത്യാശയുടെ പ്രവാചകശബ്ദം ഫ്രാൻസിസ് മാർപാപ്പ വീണ്ടും പകരുന്നു. അതാണ് 'ഫ്രത്തെത്തി തൂത്തി' എന്ന പുതിയ ചാക്രികലേഖനം. ആഗോള കത്തോലിക്കാ സഭയുടെ അജപാലന ശുശ്രൂഷാനേതൃത്വം ഏറ്റെടുത്ത ശേഷം പ്രസിദ്ധീകരിച്ച മൂന്നാമത്തെ 'എൻസിക്ലിക്കൽ' അഥവാ ചാക്രികലേഖനമാണ് ഇത്.

2019 ഫെബ്രുവരിയിൽ ഫ്രാൻസിസ് പാപ്പ അബുദാബിയിലേക്ക് നടത്തിയ യാത്രയും അവിടെവച്ച് ഗ്രാൻഡ് ഇമാം അഹമ്മദ് അൽ തയ്യേബുമായുള്ള കൂടിക്കാഴ്ചയും അവർ ഇരുവരും ഒരുമിച്ച് ഒപ്പുവച്ച 'വിശ്വശാന്തിക്കും സഹവർത്തിത്വത്തിനുമായുള്ള മാനവസാഹോദര്യം' എന്ന രേഖയുമൊക്കെയാണ് 'സഹോദരർ സർവരും' എഴുതാൻ തന്നെ പ്രചോദിപ്പിച്ചതെന്ന് പാപ്പ പലയാവർത്തി പറയുന്നുണ്ട്. മഹാമാരി കോവിഡ് 19, നമ്മുടെ വ്യർഥമായ സുരക്ഷിതത്വ വ്യാമോഹങ്ങളെ തുറന്നുകാട്ടി എന്ന് ഏറ്റുപറയുന്നു. ഏകനായി ആർക്കും ജീവിതം വിജയിപ്പിക്കാനാകില്ല. ഒറ്റയ്ക്ക് കാണുന്നത് മരീചികയാണ്. സ്വപ്നങ്ങൾ പടുത്തുയർത്തുന്നത് ഒരുമിച്ചാണ് അദ്ദേഹം പറഞ്ഞു.

ലോകം ഇന്നനുഭവിക്കുന്ന നിഴലും ഇരുളും ആദ്യ അധ്യായത്തിൽത്തന്നെ വിശദമായി പ്രതിപാദിക്കുന്നുണ്ട്. പതിറ്റാണ്ടുകളുടെ യുദ്ധങ്ങളും പരാജയങ്ങളും നമ്മെ പഠിപ്പിച്ചത് സംയോജനങ്ങളുടെ സമവാക്യങ്ങൾ സ്വായത്തമാക്കാനാണ്. വിഘടനത്തിന്റെ അടയാളങ്ങളും ദീർഘകാലമായി

ഉരുണ്ടുകൂടി. സമ്പത്തിന്റെയും ധനത്തിന്റെയും നീതിയുടെയും ആഗോളവൽക്കരണം സാഹോദര്യത്തിൽ നമ്മെ എത്തിച്ചിട്ടില്ല. വിഭജിച്ചുഭരിക്കുന്ന രാഷ്ട്രാന്തര സാമ്പത്തികശക്തികൾ ഐക്യത്തെ ക്ഷയിപ്പിക്കുന്നു.

**പാതവക്കിലെ അപരിചിതൻ**

യേശു പറഞ്ഞ നല്ല അയൽക്കാരന്റെ കഥയുടെ കാലികപ്രസക്തിയുള്ള വിചിന്തനമാണ് 'സഹോദരർ സർവരും' എന്ന പ്രബോധനത്തിന്റെ കാതൽ വിവരണം എന്നു പറയാം. പാതവക്കിൽ മുറിവേറ്റ് അവശനായിക്കിടക്കുന്ന അപരിചിതൻ ആരുമാകാം. ഇന്നും ആവർത്തിക്കപ്പെടുന്ന കഥയാണ് ഇത്. സാമൂഹ്യ രാഷ്ട്രീയ അവഗണനകളാലും ദേശീയ അന്തർദേശീയ പ്രതിസന്ധികളാലും അവസരങ്ങൾ നഷ്ടപ്പെട്ട് വഴിയോരങ്ങളിൽ മുറിവേറ്റ് കിടക്കുന്നവർ നിരവധിയുണ്ട്.

നിങ്ങളിന്ന് ആരെപ്പോലെയാണ്? പാപ്പ ചോദിക്കുന്നു: പ്രസക്തവും പ്രയാസമേറിയതും നേരെയുമുള്ള ചോദ്യം. അവസരങ്ങൾ അവഗണിച്ച്, ചുറ്റുമുള്ള സഹനങ്ങൾ നമ്മെ സ്പർശിക്കാതെ കടന്നുപോകുന്നവരാണോ നാം? ഇന്നത്തെ പൗരനെന്ന നിലയിൽ, പുതിയ സാമൂഹ്യബന്ധത്തിന്റെ നിർമാതാക്കളെന്ന നിലയിൽ ഒരു ഉയിർത്തെഴുന്നേൽപ്പിന് ക്ഷണിക്കുകയാണ് ഈ പാഠം. പാപ്പ സമർഥിക്കുന്നു: നാം പരസ്പരം ബന്ധപ്പെട്ടിരിക്കുന്നുവെന്നും ജീവിതമെന്നത് കടന്നുപോകുന്നതല്ല, കണ്ടുമുട്ടുന്ന സമയമാണെന്നും നല്ല അയൽക്കാരന്റെ കഥ നമ്മെ ഓർമിപ്പിക്കുന്നു.

കഥയുടെ വിവരണം യേശു അവസാനിപ്പിക്കുന്നത് ഒരു അപേക്ഷയോടെയാണ്: 'നീയും പോയി അതുപോലെ ചെയ്യുക'. ഇത് നമുക്കൊരു വെല്ലുവിളിയാണ്. സഹനത്തിന്റെ നടുവിൽ എല്ലാ ചേരിതിരിവുകളും വിട്ടുപേക്ഷിച്ച് എല്ലാവർക്കും നല്ല അയൽക്കാരാവുക. സാഹോദര്യത്തിലും സാമൂഹ്യ സൗഹൃദത്തിലേക്കും വളരാനും സഹകാരികളാകാനും വെല്ലുവിളിക്കുകയാണ് പാപ്പ, 'സഹോദരർ സർവരും' എന്ന പ്രബോധനത്തിലൂടെ. 'സഹോദരർ സർവരും' കാലിക പ്രസക്തമായ വിധത്തിൽ വ്യത്യസ്തവും ഭാവനാ സമ്പന്നവുമാകുന്നത് പാപ്പയുടെ പ്രവാചകസമാനമായ ഹൃദയത്തിൽ നിന്ന് ഉയരുന്ന സന്ദേഹമില്ലാത്ത നിലപാടുകൾ കൊണ്ടാണ്. 'തുറവിയുള്ള ഒരു ലോകത്തിനായി ചിന്തിക്കുന്നതും സൃഷ്ടിക്കുന്നതും' എന്ന മൂന്നാം അധ്യായംമുതൽ ഈ കാഴ്ചപ്പാടുകൾ കൂടുതൽ സുവ്യക്തമാണ്. ഒറ്റപ്പെട്ട ദ്വീപുപോലെ ജീവിക്കാൻ തുടങ്ങിയാൽ അവിടെ ജീവിതമില്ല; പ്രത്യുത മരണമാണ് മുന്നിലെത്തുന്നത് എന്നും വ്യക്തമാക്കുന്നു.

**അതിർത്തികളില്ലാത്ത മനുഷ്യാവകാശങ്ങൾ**

'ഈ ലോകം എല്ലാവർക്കുംവേണ്ടിയുള്ളതാണ്. കാരണം, ഒരേ മനുഷ്യ മഹത്വത്തോടെയാണ് നാം ജൻമം കൊള്ളുന്നത്. വർണവും വർഗവും മതവും ജനനസ്ഥലവും ജീവിക്കുന്ന രാജ്യവുമൊന്നും ഈ അടിസ്ഥാന അവകാശ നിഷേധത്തിന് ന്യായീകരണമാകില്ല'. 'ദരിദ്രരുമായി സ്വത്ത് പങ്കുവയ്ക്കാതിരിക്കുക എന്നത് അവരിൽനിന്ന് മോഷ്ടിച്ച് സ്വന്തമാക്കിയിരിക്കുക എന്നതുതന്നെയാണ്'. അതിർത്തികളില്ലാത്ത മനുഷ്യാവകാശം ഉറപ്പുവരുത്തുന്ന വിധത്തിൽ 'അന്തർദേശീയ നൈതിക നിയമാവലി രൂപീകരിക്കേണ്ടിയിരിക്കുന്നു'.

രേഖയുടെ ഏഴാം അധ്യായം ഊന്നൽകൊടുക്കുന്ന സുപ്രധാന കാര്യങ്ങളിലൊന്ന് രാഷ്ട്രങ്ങൾ തമ്മിലുള്ള സംശയവും ശത്രുതയും യുദ്ധവുമാണ്. 'യുദ്ധ സന്നാഹങ്ങൾക്കുവേണ്ടി ചെലവിടുന്ന ഭീമമായ തുക ലോകത്തിൽനിന്ന് വിശപ്പ് തുടച്ചുനീക്കാനുള്ള ആഗോളഫണ്ടിനായി വകയിരുത്തണം 'എന്നതാണ് പാപ്പ ഫ്രാൻസിസിന്റെ സ്വപ്നവും നിലപാടും. സഹോദരർ സർവരും എന്ന ഈ പ്രബോധനത്തിലും വധശിക്ഷ സ്വീകാര്യമല്ല എന്നും ആഗോളതലത്തിൽത്തന്നെ അത് നിർത്തലാക്കണമെന്നും പാപ്പ വാദിക്കുന്നു. ഇതേ നിലപാട് മുൻകാലങ്ങളിലും പാപ്പ വ്യക്തമാക്കിയിരുന്നു. പാപ്പ ആവർത്തിക്കുന്നു: 'കൊലയാളിയായി മാറിയ മനുഷ്യന്റെയും വ്യക്തിമാഹാത്മ്യം നഷ്ടമാകുന്നില്ല. അവനും ഈ മണ്ണിൽ ഒരിടമുണ്ടാകണം' .

'ഫ്രത്തേത്തി തൂത്തി'യുടെ അവസാന അധ്യായത്തിന്റെ തലക്കെട്ട് 'വിശ്വസാഹോദര്യത്തിനായി മതങ്ങൾ' എന്നാണ്. അക്രമവും തീവ്രവാദവും ഒരു മതവും അനുശാസിക്കുന്നതല്ല. സാഹോദര്യത്തിലേക്കും വിശ്വശാന്തിയിലേക്കും ലോകത്തെ നയിക്കാൻ മതങ്ങൾ പ്രതിജ്ഞാബദ്ധരാകണം. മതനേതാക്കൾ കൈകോർക്കണം. 'സഹോദരർ സർവരും' എന്ന പ്രബോധനം പാപ്പ ഉപസംഹരിക്കുന്നത് രണ്ട് പ്രാർഥനകളോടെയാണ്. ആദ്യപ്രാർഥനയുടെ അവസാനഭാഗം ഇപ്രകാരമാണ്. 'ലോകത്തിലെ എല്ലാ മനുഷ്യരോടും രാജ്യങ്ങളോടും ഹൃദയങ്ങൾ തുറന്ന് ജീവിക്കാൻ ഇടയാക്കേണമേ. എല്ലാ മനുഷ്യരിലും ദൈവം ചൊരിഞ്ഞ നന്മയും സൗന്ദര്യവും തിരിച്ചറിയാൻ സഹായിക്കണമേ. പ്രത്യാശ പങ്കുവച്ച്, പൊതുസംരംഭങ്ങൾക്ക് പങ്കാളികളായി ഐക്യത്തിൽ നിലനിർത്തണമേ'. യുദ്ധവും ഭീതിയും ദാരിദ്ര്യവും വിശപ്പുമില്ലാത്ത ഒരു ലോകത്തിലേക്ക് നീങ്ങണമെങ്കിൽ പാപ്പയോടൊപ്പം വിശ്വസാഹോദര്യത്തിന്റെ വിപ്ലവഗീതം നാമിന്ന് ഏറ്റുപാടണം. അതാണ് 'സഹോദരർ സർവരും' നല്കുന്ന പ്രസക്തമായ പ്രവാചക ആഹ്വാനം.




# തളിരിടണം പുതുജീവിതം



ബിനോയ് വിശ്വം

പ്രമുഖ കമ്മ്യൂണിസ്റ്റ് നേതാവ്, രാജ്യസഭാംഗം, കേരള സംസ്ഥാന വനംവകുപ്പ് മന്ത്രിയായിരുന്നു

കമ്യൂണിസവും മതവിശ്വാസവും തമ്മിലുള്ള ബന്ധത്തിന്റെ പഴയ രസതന്ത്രം മാറ്റിക്കുറിക്കാൻ കെല്പുള്ള ആത്മീയ ആചാര്യൻ കത്തോലിക്ക വിശ്വാസത്തിന്റെ പരമോന്നത പീഠത്തിലിരിക്കാൻ വന്നതുമുതൽ ഫ്രാൻസിസ് മാർപാപ്പ പറഞ്ഞതും ചെയ്തതുമായ കാര്യങ്ങൾ ലോകം ശ്രദ്ധിച്ചു പോന്നു. നീതിപൂർവമായ സമൂഹത്തിനുവേണ്ടി യുള്ള ആകാംക്ഷയാണ് അദ്ദേഹത്തിന്റെ വാക്കു കളിൽ മുഴങ്ങുന്നത്. ഏതു വിചാരഗതിയിൽപ്പെട്ട വരായാലും ലോകം നന്നാകണമെന്ന് ആഗ്രഹിക്കു ന്നവർക്കിടയിൽ അഭിപ്രായസമന്വയത്തിന്റെ സാധ്യതയാണ് അദ്ദേഹം തുറന്നിടുന്നത്. കഴിഞ്ഞ വരാദ്യം വത്തിക്കാനിൽ പുറപ്പെടുവിച്ച ചാക്രിക ലേഖനത്തിലും ഫ്രാൻസിസ് മാർപാപ്പയുടെ ധീരനൂതനമായ കാഴ്ചപ്പാടാണ് പ്രതിഫലിക്കുന്നത്.

കമ്പോള മുതലാളിത്തത്തിന്റെ എല്ലാ മാന്ത്രിക സിദ്ധാന്തങ്ങളും പരാജയപ്പെട്ടിരിക്കുന്നെന്ന് അദ്ദേഹം അസന്ദിഗ്ധമായി പ്രഖ്യാപിച്ചു. അതിന്റെ കണ്ണഞ്ചിപ്പിക്കുന്ന വാഗ്ദാനമായിരുന്നു 'ഇറ്റിറ്റുവീഴൽ സിദ്ധാന്തം' (Trickle down theory) 2013ൽ പുറത്തിറ ങ്ങിയ തന്റെ ആദ്യത്തെ ചാക്രികലേഖനത്തിൽ (സുവിശേഷത്തിന്റെ ആനന്ദം) ആ സിദ്ധാന്തത്തെ വെറും മിഥ്യ എന്നാണ് മാർപാപ്പ വിശേഷിപ്പിച്ചത്. നിയോലിബറൽ പരിഷ്കാരങ്ങൾ ജന്മംകൊടുക്കുന്ന പുതിയതരം അക്രമങ്ങളും അസമത്വങ്ങളും പരിഹരിക്കാൻ ഈ ഇറ്റിറ്റുവീഴൽ വാഗ്ദാനത്തിന് കഴിയില്ല എന്ന് അദ്ദേഹം ഖണ്ഡിതമായി പറഞ്ഞു. കോവിഡ് മഹാമാരി അടിച്ചേൽപ്പിച്ച സ്തംഭന ത്തിനുശേഷം പുറത്തിറങ്ങിയ വത്തിക്കാൻ ജിഹ്വ യായ 'ലാ ഒസ്സെർവത്തോറെ റൊമാനോ'യിൽ പ്രസിദ്ധീകരിച്ച പുതിയ ചാക്രികലേഖനം ലോക ത്തിന്റെ ചിന്താമണ്ഡലത്തെ സ്വാധീനിച്ചുകഴിഞ്ഞു.

### മുതലാളിത്തത്തോട് അകലംപാലിച്ച്

മുതലാളിത്തത്തോടും അതിന്റെ തേർതെളി ക്കുന്ന കമ്പോളമേധാവിത്വത്തോടും ആശയപര മായിത്തന്നെ അകലംപാലിക്കുന്ന ഒരു മാർപാപ്പയെ ലോകം കാണുകയാണ്. തന്റെ പിതാവിന്റെ ആലയത്തെ അശുദ്ധമാക്കിയ പരീശൻമാരെയും ശാസ്ത്രികളെയും ചാട്ടവാറിനാൽ അടിച്ചു പുറത്താ ക്കാൻവന്ന യേശുവിനെ അദ്ദേഹം ഉൾക്കൊള്ളുന്നു.

നിന്ദിതരോടും പീഡിതരോടും യേശു പുലർത്തിയ പക്ഷപാതിത്വത്തെക്കുറിച്ച് ഈ മാർപാപ്പയ്ക്ക് വ്യക്തതയുണ്ട്. 'ലൗദാത്തോ സെ' (അങ്ങേക്ക് സ്തുതി) എന്ന ചാക്രികലേഖനത്തിൽ 2015-ൽ അദ്ദേഹം വിശദമാക്കിയത് ആഗോളവത്കരണം അടിച്ചേൽപ്പിച്ച സാമ്പത്തിക അനീതികളെക്കുറിച്ചാണ്.

അത് ചെറു ന്യൂനപക്ഷം വരുന്ന സമ്പന്നരെ വീണ്ടും വീണ്ടും വളർത്തിയപ്പോൾ മഹാഭൂരിപക്ഷം വരുന്ന പാവങ്ങളെ ജീവിതത്തിന്റെ പിന്നാമ്പുറങ്ങളിലേക്ക് ആട്ടിപ്പായിക്കുന്നത് അനീതിയാണെന്ന് ഫ്രാൻസിസ് മാർപാപ്പ വ്യക്തമാക്കി. ഭൂമിയിലെ വിഭവങ്ങൾ മാനവരാശിക്ക് ഒന്നുപോലെ അവകാശപ്പെട്ടതാണെന്നും അതിന്റെമേൽ സമ്പന്നർക്ക് പ്രത്യേക അധികാരങ്ങളില്ലെന്നും പറയാൻ അദ്ദേഹം മടിച്ചില്ല.

**വത്തിക്കാനിലെ കമ്യൂണിസ്റ്റ്**

അമേരിക്കയിലെ തീവ്രവലതുപക്ഷം അദ്ദേഹത്തെ നേരിട്ടത് 'വത്തിക്കാനിലെ കമ്യൂണിസ്റ്റ്' എന്ന് പേരിട്ടുകൊണ്ടാണ്. അതിൽ കൂസാതെ മാർപാപ്പ പറഞ്ഞു: "ഞാൻ കമ്യൂണിസ്റ്റ് അല്ല. പക്ഷേ, അവർ ശരിപറഞ്ഞാൽ അത് ശരിയാണ് എന്ന് ഞാൻ പറയും". ലോകത്തിന്റെ ഭാവിയെപ്പറ്റിയും മനുഷ്യജീവിതങ്ങളുടെ പുരോഗതിയെപ്പറ്റി സദാ പുലർത്തുന്ന ഉത്കണ്ഠയാണ് ഫ്രാൻസിസ് മാർപാപ്പയുടെ വാക്കുകളിൽ എന്നും മുഴങ്ങിയത്. ഇപ്പോൾ പുറത്തുവന്ന മൂന്നാമത്തെ ചാക്രികലേഖനത്തിലും അതുതന്നെയാണുള്ളത്. യുദ്ധത്തോട് സന്ധി ചെയ്യാൻ സാധ്യമല്ലെന്നാണ് അദ്ദേഹം പറയുന്നത്.

മഹാമാരിയുടെ കനത്ത പ്രഹരത്തിൽ ജീവിതം വിറങ്ങലിച്ചു നിൽക്കുമ്പോൾ ചില മൗലികപ്രശ്നങ്ങളിൽ വിശ്വാസത്തിന്റെ കാഴ്ചപ്പാട് എന്താകണം എന്ന് പറയാനാണ് ഈ ചാക്രികലേഖനത്തിൽ മാർപാപ്പയുടെ ശ്രമം. 'ഫ്രേറ്റേലി ട്യൂറ്റി' (സഹോദരീ സഹോദരന്മാരേ) എന്ന തലക്കെട്ടിൽ മനുഷ്യവംശത്തിന്റെ മുമ്പിൽ സാഹോദര്യത്തിന്റെ സന്ദേശമാണ് അദ്ദേഹം അവതരിപ്പിക്കുന്നത്. യുദ്ധം ഏതു സാഹചര്യങ്ങളിലും അനീതിയും അധാർമികവുമാണ്. അതിനെ ന്യായമെന്നും അന്യായമെന്നും വേർതിരിക്കുന്നതിൽ അർഥമില്ല. സഭ തന്നെ ദീർഘകാലം പറഞ്ഞുപോരുന്ന 'നീതീകരണമുള്ള യുദ്ധം' എന്ന സങ്കല്പത്തെയാണ് അദ്ദേഹം തള്ളിക്കളയുന്നത്.

**തളിരിടണം പുതുജീവിതം**

മഹാമാരിക്കുശേഷം മനുഷ്യൻ ലോകത്തെ പുതുക്കിപ്പണിയുകതന്നെ ചെയ്യും. അപ്പോഴും മുതലാളിത്തം ചൂണ്ടിക്കാട്ടുന്ന കമ്പോളവഴി തന്നെയാണ് ആശ്രയം എന്ന് ചിന്തിക്കുന്നവരുണ്ട്. ആ വഴി എല്ലാ അർഥത്തിലും വിനാശംവിതച്ച വഴിയാണ്. കാലാവസ്ഥാ മാറ്റത്തിലും ആഗോളതാപനത്തിലും മഹാമാരി വ്യാപനത്തിനുമെല്ലാം അതാണ് നിമിത്തമായത്. അതേ ശക്തികളുടെ തണലിൽ പുതിയ ജീവിതം തളിരിടും എന്ന പ്രതീക്ഷ ആത്മഹത്യാപരമാണ്.

തത്ത്വശാസ്ത്രവും ധനശാസ്ത്രവും സമൂഹമനഃശാസ്ത്രവും രാഷ്ട്രീയവും എല്ലാം കെട്ടിപ്പിണയുന്ന സമസ്യയാണിത്. അവിടെ ആർത്തി മതവും ലാഭം ദൈവവും കമ്പോളം ദേവാലയവും ആകുന്ന പുതിയ ലോകമാണ് മുതലാളിത്തം ഇപ്പോഴും സ്വപ്നംകാണുന്നത്. പുതിയ ചിന്തകളും ആശയങ്ങളും പുതിയ കാലഘട്ടം ആവശ്യപ്പെടുന്നുണ്ട്. ഇടുങ്ങിയ ഗൃഹഭിത്തികൾ ഭേദിച്ച് പ്രസ്ഥാനങ്ങളും ആശയങ്ങളും മനുഷ്യനുമുമ്പിൽ പ്രതീക്ഷയുടെ പ്രകാശം കൊളുത്തിവെക്കേണ്ടതുണ്ട്. പ്രത്യയശാസ്ത്രങ്ങളും മതപ്രബോധനങ്ങളും എല്ലാം വഹിക്കുന്ന പങ്കിനെ ആശ്രയിച്ചായിരിക്കും അവയുടെ ഭാവി. ഇരുട്ടും വെളിച്ചവും കലർന്ന ആ വേദിയിലേക്കാണ് ഫ്രാൻസിസ് മാർപാപ്പ 'സഹോദരീ സഹോദരന്മാരേ' എന്ന് വിളിച്ചുകൊണ്ടുവരുന്നത്. അതുകൊണ്ടാണ് വിശ്വാസി അല്ലാത്തപ്പോഴും എനിക്ക് അദ്ദേഹത്തെ സ്നേഹിക്കാൻ തോന്നുന്നത്.






# ലോകമേ കേൾക്കൂ ഫ്രത്തേല്ലി തൂത്തി



സംസ്ഥാന നിയമസഭാംഗം, കേരളാ സർവ്വ കലാശാല യൂണിയൻ ചെയർമാനായിരുന്നു

**ഐ. ബി. സതീഷ് എംഎൽഎ**

കോവിഡിന്റെ മരണ വക്ത്രത്തിലാണ് ലോകമിന്ന്. എങ്ങും ആശങ്കയും പരിഭ്രാന്തിയും. ലോകം അറിയാതെ ഒരു വിതുമ്പലിലേക്ക് വഴുതുന്നുണ്ട്. ലക്ഷക്കണക്കിനു മനുഷ്യരുടെ ജീവിതം പാതി വഴിയിൽ ഇടറിനിന്നു. ആരാണ് ആ മനുഷ്യരുടെ നിശബ്ദ നിലവിളികൾ കേൾക്കേണ്ടത്. ഏതു നിമിഷവും ഇടിഞ്ഞു വീഴാവുന്ന ചുവരുപോലെ ദുർബലനായിരിക്കുകയാണ് മനുഷ്യൻ. ഏറ്റവും സുരക്ഷിതനെന്നു ലോകജനത വിശ്വസിക്കുന്ന അമേരിക്കൻ പ്രസിഡന്റിനു പോലും കോവിഡിന്റെ പിടിയിൽ നിന്നു രക്ഷപ്പെടാനായില്ല. വിവിഐപി പട്ടികയിലുള്ള മുൻരാഷ്ട്രപതിയെ നമുക്ക് സംരക്ഷിക്കാനായില്ല. പ്രിയ ഗായകൻ എസ്പിബി പാതിമുറിഞ്ഞ ദുഃഖഗാനമായി ഓർമകളിലേക്ക് മാഞ്ഞുപോയി. ഹൃദയം ഭീതിയുടെ പെരുമ്പറ കൊട്ടുകയാണ്. അതിനിടെയിലാണ് വത്തിക്കാനിൽ നിന്നും ആ ശബ്ദമുയർന്നത്. "മുറിവേറ്റ ലോകത്തെ മികച്ചതാക്കാൻ എന്താണ് വേണ്ടത്" ആഗോള കത്തോലിക്ക സഭയുടെ പരമാധ്യക്ഷൻ ഫ്രാൻസിസ് മാർപാപ്പയുടെ ചോദ്യം ഭൂഖണ്ഡങ്ങളിൽ പ്രതിധ്വനിക്കുകയാണ്. അങ്ങേയറ്റം പ്രതീക്ഷാനിർഭരമായ പുഞ്ചിരിയോടെ മാർപാപ്പ പുറത്തിറക്കിയ 'ഫ്രത്തേത്തി തൂത്തി' (ഏവരും സഹോദരർ) എന്ന ചാക്രികലേഖനത്തിലെ വാക്കുകൾക്കായി ലോകമെമ്പാടുമുള്ള കോടാനുകോടി മനുഷ്യർ കാതോർക്കുകയാണ്.

വർഷങ്ങൾക്കു മുമ്പേ അദ്ദേഹം മറ്റൊരു കാര്യം കൂടി പറഞ്ഞിരുന്നു."മുതലാളിത്തം സമ്പന്നനെ മാത്രമേ തുണയ്ക്കൂ. ദരിദ്രന്റെ കണ്ണുനീർ അതിന് കാണാനാവില്ല" എന്ന്. ഇന്നിതാ അദ്ദേഹം വീണ്ടും പറയുന്നു. ആ നല്ല ശമരിയാക്കാരനു മാത്രമേ ഈ ലോകത്തെ പുതുക്കിപ്പണിയാൻ കഴിയൂ. പണം ആർജിക്കുക എന്ന മുതലാളിത്ത കാഴ്ചപ്പാട് കോവിഡ്കാലത്ത് ശക്തിയാർജിച്ചു. പക്ഷേ മഹാമാരിയോട് ധന മുതലാളിത്തംതോറ്റിരിക്കുന്നു. പട്ടിണിയും തൊഴിലില്ലായ്മയും വാഴുന്ന മുതലാളിത്ത ആഗോളവൽക്കരണനയം എതിർക്ക

പ്പെടണം. പാവപ്പെട്ടവനെ കാണാൻ കണ്ണുണ്ടാവണം. അഭയാർഥിയെയും വേരുകൾ നഷ്ടപ്പെട്ടവരെയും അനാഥരെയും ചേർത്തു പിടിക്കണം. ഞാൻ വിശക്കുന്നവനായിരുന്നു.... നീ എനിക്കു ആഹാരം തന്നുവോ എന്ന ചോദ്യം ലോകമാകെ ഉയരുകയാണ്.അതിന് മറുപടി മുതലാളിത്തത്തിനില്ല. അത് ദരിദ്രനു വേണ്ടി കരുതുന്നിടത്തു മാത്രമേയുള്ളു. കോവിഡ് നിയന്ത്രണമില്ലാതെ പടർന്ന ദരിദ്രരാജ്യങ്ങൾ പൗരൻമാരെ മരണത്തിനു വിട്ടുകൊടുത്ത് നിസ്സഹായരായി നിൽക്കുകയാണ്. ഇതിനു മറ്റൊരു മറുവശം കൂടിയുണ്ട്. സമ്പന്ന രാജ്യങ്ങളിലെ ദരിദ്രരുടെ സ്ഥിതിയോ. അവർക്ക് സമ്പത്തില്ലാത്തതിനാൽ ചികിത്സ കിട്ടുന്നുമില്ല. ഈ സാഹചര്യത്തിലാണ് മാർപാപ്പായുടെ ചാക്രിക ലേഖനം പ്രസക്തമാകുന്നത്. ലോകത്തിലുണ്ടാകുന്ന പുരോഗതിയും വികസനവും എല്ലാവരിലും എത്തേണ്ടതുണ്ട്. കോവിഡ് വ്യാപനത്തെ നേരിടാനും പ്രതിസന്ധി പരിഹരിക്കാനുംലോകസമൂഹം ഒന്നിച്ചു പോരാടണമെന്ന് മാർപ്പാപ്പ പറയുമ്പോൾ അദ്ദേഹത്തിന്റെ ആദ്യ ചാക്രിക ലേഖനത്തിൽ അദ്ദേഹം പറഞ്ഞത്"നമ്മുടെ ഭവനമായ ഈ ഭൂമി" യെക്കുറിച്ചായിരുന്നുവല്ലോ.

നാൽപ്പത്തയ്യായിരം വാക്കുകൾ ഉള്ള ചാക്രിക ലേഖനത്തിന്റെ ആദ്യത്തെ എട്ട് ഖണ്ഡികകളിൽ ആമുഖവും തുടർന്നുള്ള ഭാഗം എട്ടു അധ്യായങ്ങളുമാണ്. ആമുഖത്തിലാണ് തന്റെ പേരുകാരൻ കൂടിയായ വിശുദ്ധ ഫ്രാൻസിസ് അസീസി പാവപ്പെട്ട തന്റെ സഹോദരങ്ങളെ സംബോധന ചെയ്യാൻ ഉപയോഗിച്ചിരുന്ന ഏവരും സഹോദരങ്ങൾ എന്ന തലക്കെട്ട് മാർപാപ്പ ഉപയോഗിച്ചത്.

ഈ പുതിയ ചാക്രിക ലേഖനവും സാഹോദര്യത്തിനും സൗഹൃദത്തിനും വേണ്ടി സമർപ്പിക്കുന്നു എന്ന് പാപ്പ പറയുന്നു. സകലജീവജാലങ്ങളെയും സഹോദര്യതുല്യം കാണുന്നു അദ്ദേഹം. താനും അനാഥരാക്കപ്പെട്ട ഈ മനുഷ്യവംശത്തിന്റെ ഭാഗമാണെന്ന തിരിച്ചറിവുകൾ അദ്ദേഹത്തെ എന്നും മുന്നോട്ടു നയിച്ചിരുന്നു. ചെല്ലുന്നിടത്തെല്ലാം സമാധാനത്തിന്റെ സന്ദേശമെത്തിക്കുകയും ദരിദ്രന്റെയും അനാഥന്റെയും മുറിവേറ്റവന്റെയും വേദന പങ്കിടുകയും ചെയ്യുന്ന മഹാപുരോഹിതൻ. അംശമുദ്രകളിൽ എപ്പോഴും അഭയാർഥിയുടെ കണ്ണുകൾ കൊത്തിവച്ചാണ് അദ്ദേഹം പ്രാർഥനകളിൽ മുഴുകിയിരുന്നത്. നഷ്ടപ്പെടുന്നവർക്കു വേണ്ടി അദ്ദേഹം സംസാരിക്കുന്നു. വീണുപോകുന്നവർക്കായി ചുമൽതാഴ്ത്തി നൽകുന്നു. മണിമന്ദിരങ്ങളിൽ എന്നെ തിരയരുത് എന്നെ നിങ്ങൾക്കവിടെ കാണാനാവില്ലെന്ന യേശുക്രിസ്തുവിന്റെ സന്ദേശമാണ് മാർപാപ്പയും നൽകുന്നത്. ഈ ചാക്രിക ലേഖനത്തിൽ ലോകത്തിന്റെ വിവിധഭാഗങ്ങളിൽ നിന്നുമുള്ള വ്യക്തികളും സംഘങ്ങളുമായുള്ള സംഭാഷണങ്ങളിൽ നിന്നും കത്തുകളിലൂടെയും ലഭിച്ചിട്ടുള്ള ആശയങ്ങളും ഉൾച്ചേർത്തിട്ടുണ്ട് എന്ന് പാപ്പ പറയുന്നു.

1. അടഞ്ഞലോകത്തിനുമേൽ ഇരു മേഘങ്ങൾ
2. ആ വഴിയിൽ ഒരപരിചിതൻ
3. തുറവിയുള്ള ഒരു ഹൃദയം വിഭാവന ചെയ്യുകയുംവികസിപ്പിക്കുകയും ചെയ്യുക
4. ലോകം മുഴുവനിലേക്കും തുറന്ന ഒരുലോകം
5. മെച്ചപ്പെട്ട ഒരു രാഷ്ട്രീയം
6. സമൂഹത്തിലെ സംഭാഷണവും സൗഹൃദവും
7. നവീകൃതമായ കണ്ടുമുട്ടലിന്റെ വഴികൾ
8. നമ്മുടെ ലോകത്തിൽ മതങ്ങൾ സാഹോദര്യത്തിന്റെ ശുശ്രൂഷയിൽ

എന്നിങ്ങനെയാണ് ആ എട്ടു ലേഖനങ്ങൾ.

ഒന്നും രണ്ടും ലേഖനത്തിലാണ് മാർപാപ്പ മനുഷ്യകുലം ഒരു കുടുംബമെന്ന ആശയത്തിന് മങ്ങലേല്ക്കുന്നതിൽ ആശങ്കപ്പെടുന്നത്. സമാധാനത്തിനും നീതിക്കും വേണ്ടിയുള്ള പരിശ്രമങ്ങൾ കാലഹരണപ്പെട്ട ആശയമായി കണ്ട് ആഗോളവത്കരിക്കപ്പെട്ട നിസംഗതയിലേക്ക് പോകുന്നു. ഈ പകർച്ചവ്യാധി ഒരുവിധത്തിൽ അപരനോടുള്ള കരുതലിന്റെ ആവശ്യകത കണ്ടെത്തുന്നതിന് പ്രേരിപ്പിക്കുന്നു. രണ്ടാമത്തെ അധ്യായത്തിൽ പാപ്പ നല്ല സമരിയാക്കാരന്റെ പാതയാണ് ഇരുളടഞ്ഞ ലോകത്തിൽ പ്രകാശം പകരുന്നത് എന്ന് പറയുന്നുണ്ട്. മുറിവേറ്റവരുടെയും ബലഹീനരുടെയും കാര്യത്തിൽ അജ്ഞരായിരിക്കുന്നു. ഓരോരുത്തരും മറ്റുള്ളവർക്ക് അയൽക്കാര നാകാൻ വിളിക്കപ്പെട്ടവനാണ്. നമ്മുടെ വസ്തുക്കളും സമയവും

അപരനുവേണ്ടി പങ്കുവയ്ക്കുന്ന അയൽക്കാരായി മാറേണ്ടിയിരിക്കുന്നു. ഉപേക്ഷിക്കപ്പെട്ടവരിലും അവഗണിക്കപ്പെട്ടവരിലും ക്രിസ്തുവിനെ തിരിച്ചറിയുവാൻ സാധിക്കണമെന്നും പാപ്പ പറയുന്നു. അഞ്ചാമത്തെ അധ്യായത്തിൽ പണാധിപത്യത്തിനല്ല മനുഷ്യ മഹത്വത്തിന് വിലകല്പിക്കുന്ന ഒരു രാഷ്ട്രീയമാണ് നമുക്കാവശ്യമെന്ന് പാപ്പ ഊന്നിപ്പറയുന്നുണ്ട്.

ചില രാജ്യങ്ങളിൽ രൂപംകൊണ്ടുവരുന്നതും ദേശീതയുടെ പേരിൽ നഷ്ടപ്പെടുന്ന സാമൂഹീകത, ചരിത്രാവബോധമില്ലായ്മ, സംവാദങ്ങളില്ലാത്ത രാഷ്ട്രീയം, പൊതുപദ്ധതികളുടെ അഭാവം, വലിച്ചെറിയപ്പെടുന്ന ലോകം, തൃപ്തികരമല്ലാത്ത മനുഷ്യാവകാശങ്ങൾ, ഭിന്നതകളും ഭയവും, പങ്കുവയ്ക്കലില്ലാതെയുള്ള ആഗോളവത്കരണവും പുരോഗതിയും, പകർച്ചവ്യാധികളും മറ്റുവിപത്തുകളും തുടങ്ങിയവയാണ് അവയിൽ പ്രധാനപ്പെട്ടവ. എല്ലാക്കാലത്തേക്കാളുമധികമായി അപരനിൽ നിന്നും അകലം വളർന്നുകൊണ്ടിരിക്കുന്നുവെന്ന് പാപ്പ പറയുന്നു. ദയ അന്ധകാരത്തിനു മധ്യേ തിളങ്ങുന്ന നക്ഷത്രമാണ്; അത് എല്ലാ ക്രൂരതകളിൽ നിന്നും ആകുലതകളിൽനിന്നും മോചനം നല്കുന്നുവെന്ന് ഫ്രാൻസിസ് മാർപാപ്പ ആവർത്തിക്കുമ്പോൾ അദ്ദേഹം നിൽക്കുന്നത് ഏതു ചേരിയിലെന്ന് സുവ്യക്തം. പച്ചയായ മനുഷ്യനെയാണ് നാം ഈ വാക്കുകളിലൂടെ വായിച്ചെടുക്കുന്നത്. ലോകത്തിന്റെ സമുന്നതനായ ഇടയന് അങ്ങനെ മാത്രം ചിന്തിക്കാനേ കഴിയൂ. അപരനെ മറക്കാതെ അവനുവേണ്ടി കൂടി കരുതണമെന്നാണ് മാർപാപ്പ പറഞ്ഞു കേൾപ്പിക്കുന്നത്. സമ്പത്തിന്റെയും ധന അധികാരത്തിന്റെയും കൊടിക്കൂറകൾക്കു കീഴിൽ യഥാർഥമനുഷ്യരില്ല. ഈ മഹാമാരിക്കാലമെങ്കിലും അത്തരം തിരിച്ചറിവുകളിലേക്ക് ലോകത്തെ നയിക്കാൻ പര്യാപ്തമാവുമെന്ന് പ്രതീക്ഷയാണ് ഫ്രാൻസിസ് മാർപാപ്പയുടെ ചാക്രിക ലേഖനം പകരുന്നത്.

നിരീക്ഷണം



# ആഗോളവത്കരിക്കപ്പെട്ട നിസംഗതയിൽ നിന്ന് സത്യസന്ധമായ സമാഗമങ്ങളിലേക്ക്



**ഡോ. അനിൽ മാത്യു വറുഗീസ്**

കാനഡയിലെ കാൾട്ടൻ യൂണിവേഴ്സിറ്റിയിൽ അസിസ്റ്റന്റ് പ്രൊഫസ്സർ. ഡൽഹി ജവഹർ ലാൽ നെഹ്റു യൂണിവേഴ്സിറ്റിയിൽ യൂണിയൻ ജനറൽ സെക്രട്ടറിയായിരുന്നു. ടൊറന്റോ യൂണിവേഴ്സിറ്റിയിൽ നിന്നും പൊളിറ്റിക്കൽ സയൻസിൽ ഡോക്ടറേറ്റ്.

**'ഫ്രത്തേല്ലി തൂത്തി'യുടെ വിശകലനം.**

2020 ഒക്ടോബർ 4-ന് പ്രസിദ്ധീകരിക്കപ്പെട്ട, പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പയുടെ ഏറ്റവും പുതിയ ചാക്രിക ലേഖനം, പരസ്പരം സഹോദര തുല്യം വർത്തിച്ച് കൂടുതൽ മെച്ചമായ, നീതിഷ്ഠമായ, സമാധാനപൂർണ്ണമായ ഒരു ലോകം കെട്ടിപ്പടുക്കാൻ ഒരുമിച്ചു നിൽക്കണമെന്ന് ലോകത്തെ മുഴുവൻ ഓർമിപ്പിക്കുന്ന തീവ്രമായ ഒരാഹ്വാനമാണ്. 'നമ്മുടെ പൊതു ഭവനമായ ഈ ഭൂമിയിൽ, ഒരേ രക്തത്തിൽ പിറന്ന സഹയാത്രികരെന്ന പോലെ ഒരൊറ്റ മനുഷ്യ കുടുംബത്തിന്റെ ഭാഗമായി പരസ്പരം പരിഗണിച്ചു കൊണ്ട്, അവനവന്റെ വിശ്വാസങ്ങളുടെയും ബോധ്യങ്ങളുടെയും അതിന്റെ പ്രകടനത്തിന്റേയും സമ്പത്തിൽ നിന്നു കൊണ്ടു തന്നെ, എല്ലാ വ്യത്യാസങ്ങൾക്കും അതീതമായി ഓരോ വ്യക്തിയേയും പരിഗണിക്കാനും അംഗീകരിക്കാനും സ്നേഹിക്കാനും സഹോദര സ്നേഹം നമ്മെ അനുവദിക്കുന്നു. ഒരു കോവിഡ് ബാധിത ലോകത്ത് ദൃഢമായ സാഹോദര്യ ബന്ധമെന്നത് ഒരു ധാർമ്മിക ചുമതല മാത്രമല്ല മറിച്ച് ഒരു പൊതു നാശത്തിൽ നിന്ന് നമ്മെത്തന്നെ രക്ഷിക്കാനുള്ള ആവശ്യം കൂടിയാണ്.'

എട്ട് അധ്യായങ്ങളിൽ 92 പേജുകളിൽ പരന്നു കിടക്കുന്ന ഈ ചാക്രിക ലേഖനം മനുഷ്യ ബന്ധങ്ങളെക്കുറിച്ചുള്ള മാർപ്പാപ്പയുടെ കാഴ്ചപ്പാടുകളുടെയും മുൻ പ്രഖ്യാപനങ്ങളുടേയും സമാഹാരമാണ്. സുന്നി ഇസ്ലാമിന്റെ ഉയർന്ന അധികാരിയായ അൽ അസർ മുഖ്യ ഇമാം ഈജിപ്തിലെ അഹമ്മദ് അൽ- തയ്യെബിനൊപ്പം നടത്തിയ സംയുക്ത പ്രഖ്യാപനം ഇതിൽ ഉൾപ്പെടുന്നുണ്ട്. അതായത് 'സഹോദരീ സഹോദരങ്ങളായി ഒരുമിച്ചു ജീവിക്കാൻ, തുല്യ അവകാശങ്ങളോടും ചുമതലകളോടും മഹത്വത്തോടും കൂടി ദൈവം മനുഷ്യനെ സൃഷ്ടിച്ചു." അതേ ചിന്താധാരയിൽ സഞ്ചരിച്ചു കൊണ്ട്, മനുഷ്യബന്ധങ്ങളെക്കുറിച്ച് നിലനിൽക്കുന്ന കാഴ്ചപ്പാടുകളിലും നമ്മുടെ സാമ്പത്തിക രാഷ്ട്രീയ സംവിധാനങ്ങളിലും ആവശ്യമായിരിക്കുന്ന കാതലായ മാറ്റത്തെക്കുറിച്ചും ഈ ലേഖനം നമ്മെ ഉദ്ബോധിപ്പിക്കുന്നു.

'ഫ്രത്തേല്ലി തൂത്തി' (ഏവരും സോദരർ) എന്ന തലക്കെട്ട് വി. ഫ്രാൻസിസ് അസ്സീസിയുടെ ആത്മീയ ഉപദേശങ്ങളിൽ നിന്നും ഫ്രാൻസിസ് പാപ്പാ സ്വീകരിച്ചിട്ടുള്ളതാണ്. അസ്സീസി പുണ്യവാളനിൽ നിന്ന് പാപ്പാ തന്റെ പേരു മാത്രമല്ല മറിച്ച് പാവങ്ങളോടുള്ള കരുണയും ദൈവ സൃഷ്ടികളോടുള്ള പരിഗണനയും മതാന്തര സംവാദങ്ങളോടുള്ള താൽപ്പര്യവുമൊക്കെ സ്വീകരിച്ചിട്ടുണ്ട്. ഈ ചാക്രിക ലേഖനം അഭിവാദനം ചെയ്യുന്നത് ക്രിസ്താനികളേയോ കത്തോലിക്കരേയോ അല്ല, 'സന്മനസ്സുള്ള സകലരേ'യുമാണ് എന്നതും ശ്രദ്ധേയമാണ്. അസഹിഷ്ണുതയും വിഭാഗീയതയും സ്വാർത്ഥതയും നിറഞ്ഞ ഒരു ലോകത്തിൽ ദൈവത്തിന്റെ ഇതര സൃഷ്ടികളുമായുള്ള ബന്ധം എങ്ങനെ ജീവിക്കണമെന്നതിന് ആധികാരികമായ ഒരു വഴികാട്ടിയാണ് ഈ ലേഖനം.

സകല മനുഷ്യരേയും ചേർത്തു പിടിക്കുകയും ഒരുമിപ്പിക്കുകയും ചെയ്യുന്ന മാനവ സാഹോദര്യ മാണ് ഈ ലേഖനത്തിന്റെ പ്രധാന പ്രമേയം. മത, രാഷ്ട്ര വ്യത്യാസങ്ങൾക്ക് അതീതമായ, ഒഴിച്ചുകൂടാ നാവാത്ത മനുഷ്യ മഹത്വമാണ് ഈ ആശയ ത്തിന്റെ പിന്നിലെ പ്രസ്താവന. നമ്മുടെ സാമൂഹ്യാ സ്തിത്വത്തിന്റെ പാരസ്പര്യമാണ് ഇതിന്റെ സത്ത; അതായത് നമ്മുടെ നിലനിൽപ്പും അതിജീവനവും ഒന്നു മറ്റൊന്നിനോടെന്ന പോലെ ആഴമായി ബന്ധിക്കപ്പെട്ടിരിക്കുന്നു.

അടിച്ചമർത്തപ്പെട്ടവനോടും പാർശ്വവൽക്കരിക്ക പ്പെട്ടവനോടും ഐക്യദാർഢ്യം പ്രാപിക്കുന്നതിലും ദുരന്തങ്ങളിൽ ദുരിതമനുഭവിക്കുന്നവരുടെ വേദന തങ്ങളുടേതു കൂടിയാണെന്ന് കരുതുന്നതിലും ഈ കാലഘട്ടത്തിനു സംഭവിച്ച ലജ്ജാകരമായ പരാ ജയങ്ങളെക്കുറിച്ചുള്ള പാപ്പായുടെ ആഴമുള്ള വിചിന്തനങ്ങളാണ് ഈ ലേഖനം ഉടലെടുക്കാൻ കാരണം. അനിയന്ത്രിതമായ അത്യാഗ്രഹം, നിസം ഗത, സങ്കുചിതമായ സാമ്പത്തിക താൽപ്പര്യങ്ങൾ, ഞെരുക്കുന്ന പ്രശ്നങ്ങളായ ദാരിദ്രം, അനീതി, അസമത്വം, അസഹിഷ്ണുത, പ്രകൃതി വിഭവങ്ങ ളുടെ ദൗർലഭ്യം തുടങ്ങിയവയോട് കാട്ടുന്ന അവഗണന എന്നിവയാൽ മനുഷ്യ മനസ്സാക്ഷി മരവിച്ചു പോയതാണ് ആധുനിക കാലഘട്ടത്തിന്റെ ഏറ്റവും വലിയ പ്രശ്നമെന്ന പാപ്പായുടെ ചിന്ത ഈ ലേഖനത്തിൽ പ്രതിഫലിക്കുന്നുണ്ട്.

**നാശോന്മുഖമായ പ്രവണതകൾ**

മറ്റു മനുഷ്യരെ സഹോദരങ്ങളായി കാണുന്ന തിൽ നിന്ന് നമ്മെ തടയുന്ന ആധുനിക കാല ഘട്ടത്തിന്റെ ചില വൈരുദ്ധ്യങ്ങൾ പാപ്പാ ഫ്രാൻസിസ് വ്യക്തമായി വിശദീകരിക്കുന്നു. പരസ്പരം ബന്ധപ്പെടാനുള്ള ഉയർന്ന സാങ്കേതിക വിദ്യയുണ്ടെങ്കിലും ലോകം മുൻപില്ലാത്ത വിധം വിഭജിക്കപ്പെട്ടിരിക്കുന്നു. ആഗോള ഏകീകരണ സാധ്യതകൾ മറ്റെന്നത്തേക്കാളും ഉയർന്ന നിലയി ലെങ്കിലും നമ്മൾ ഒറ്റപ്പെട്ടവരും ധ്രുവീകരിക്ക പ്പെട്ടവരുമായിരിക്കുന്നു. നെറ്റ് വർക്കിംഗ് സംവി ധാനങ്ങൾ തൊട്ടടുത്തുണ്ടെങ്കിലും പൊതുവായ വെല്ലുവിളികളെ ഒരുമിച്ച് എതിർക്കാൻ കഴിയുന്നില്ല. മതിയാവോളം സമ്പത്തുണ്ടെങ്കിലും അസമത്വം സമാനതകളില്ലാത്ത വിധം ഉയർന്നിരിക്കുന്നു. വിദൂര ഗ്രഹങ്ങളെക്കുറിച്ചും സമൂഹങ്ങളെക്കുറിച്ചും നമുക്കു കൂടുതൽ അറിയാമെങ്കിലും തൊട്ടടുത്ത അയൽക്കാരനെപ്പറ്റി അറിയാതെ പോകുന്നു. എന്നത്തേക്കാളും നാം അടുത്താണെങ്കിലും മാനവ കുടുംബമെന്ന നിലയിൽ നാം എന്നത്തേക്കാളും അകലത്താണ്. വിരൽത്തുമ്പിൽ വിവര സമുച്ചയ മുണ്ടെങ്കിലും അതു ശരിയായി ഉപയോഗിക്കാനുള്ള വിജ്ഞാനമില്ലാതെ പോകുന്നു.

ആഗോള ഐക്യദാർഢ്യ വികാസത്തെ തടസ്സ പ്പെടുത്തുന്ന ധാർമ്മിക ജീർണ്ണതയുടെ ലക്ഷണ ങ്ങളാണ് മേൽപ്പറഞ്ഞ വൈരുദ്ധ്യങ്ങൾ. സാധാരണ ക്കാരായ മുഴുവൻ ജനങ്ങളുടേതുമെന്ന് അവകാശ പ്പെടുന്ന, അതിതീവ്ര ദേശീയവാദ പ്രസ്ഥാനങ്ങളുടെ പുതിയ രൂപങ്ങൾ അനേകം രാജ്യങ്ങളിൽ വിദ്വേഷം വിതച്ച് സാമൂഹ്യ ധ്രുവീകരണം സൃഷ്ടിച്ച് ന്യൂന പക്ഷങ്ങളേയും അഭയാർത്ഥികളേയും പരദേശിക ളേയും അപമാനിക്കുന്നു. ഉത്പതിഷ്ണുക്കൾ തങ്ങളുടെ തീവ്രാശയങ്ങളിലൂടെ സാമൂഹ്യ സംഘട്ടനങ്ങളിലും ആത്യന്തികമായി യുദ്ധത്തിലു മവസാനിക്കുന്ന അസഹിഷ്ണുതയും ചേരി തിരിവും വംശീയതയും വളർത്തുന്നു.

**മതിലുകളുടെ സംസ്കാരം**

അപരനിലുള്ള അവിശ്വാസവും ഭയവും തന്നിലേക്കു തന്നെ തിരിയാനും മറ്റുള്ളവരെ ഒഴിവാക്കിയും അക്രമത്തിലൂടെയും സ്വയം സുരക്ഷിതരാവാനും നമ്മെ പ്രേരിപ്പിക്കും. നമ്മുടെ സ്വന്തം വിശ്വാസങ്ങളെ മാത്രം ഊട്ടിയുറപ്പിക്കാൻ പോന്ന ഡിജിറ്റൽ മീഡിയയുടെ എക്കോ ചേംബറുകളിൽ നമ്മൾ സുരക്ഷിതത്വവും സ്വയംപര്യാപ്തതയും കണ്ടെത്തും. മറ്റു സംസ്കാര ങ്ങളുമായും വ്യക്തികളുമായും ഉള്ള ഇടപെടലുകൾ കുറയ്ക്കാൻ നമ്മുടെ മണ്ണിലും മനസ്സിലും മതിലുകൾ പണിയുന്ന ഒരു സംസ്കാരം നമ്മൾ കെട്ടിപ്പടുക്കും. ഇത് മറ്റുള്ളവരുമായുള്ള നിർ വ്യാജമായ സമ്പർക്കങ്ങളിൽ നിന്ന് നമ്മെ തടയും. വ്യത്യാസങ്ങളെ ഉൾക്കൊള്ളാനും സാഹോദര്യ ബന്ധങ്ങൾ രൂപപ്പെടുത്താനും ആരോഗ്യകരമായ മാനുഷിക സംവേദന സിദ്ധികളും വ്യക്തി ബന്ധങ്ങളും വളർത്താനും മേൽപ്പറഞ്ഞ കലർപ്പി ല്ലാത്ത സമ്പർക്കങ്ങൾ അത്യാവശ്യമാണു താനും!

രാഷ്ട്രീയം ഈ കാലഘട്ടത്തിൽ അവിശ്വാസ ത്തിന്റെ കച്ചവടസ്ഥലമായും പരസ്പര സംശയ ത്തിന്റേയും ധ്രുവീകരണത്തിന്റേയും ഇടമായി ക്ഷയിച്ചിരിക്കുന്നു. അതിനു പ്രേരകമാവുന്നതാകട്ടെ വിഭാഗീയതയുണർത്തുന്ന വാചകക്കസർത്തും വിവരമില്ലായ്മയും വ്യാജ വാർത്തകളുമാണ്. അതോടൊപ്പം ഡിജിറ്റൽ മാധ്യമങ്ങളുടെ ദുരു പയോഗം അസഹിഷ്ണുത, ശത്രുത, വിദ്വേഷം, സാമൂഹ്യാതിക്രമങ്ങൾ, മുൻവിധികൾ തുടങ്ങി യവയ്ക്കും കാരണമായിത്തീരും. പൊതുനന്മ ഉന്നം വയ്ക്കുന്ന ന്യായത്തിനു വേ ിയുള്ള ശബ്ദങ്ങളും സാമ്പത്തിക നീതിയും പാരിസ്ഥിതിക പരിരക്ഷയു മൊക്കെ നിക്ഷിപ്ത താൽപ്പര്യങ്ങളാൽ അവഗണി ക്കപ്പെടുകയും നിശബ്ദമാക്കപ്പെടുകയും ചെയ്യും.

വ്യക്തികൾ, ലാഭവും സ്ഥാപിത താൽപ്പര്യ ങ്ങളും ഉന്നം വയ്ക്കുന്ന സ്വതന്ത്ര മാർക്കറ്റുകൾ മനുഷ്യന്റെ സാംസ്കാരികവും തൊഴിൽപരവും പാരിസ്ഥിതികവുമായ അവകാശങ്ങൾ ഹനിക്കുന്നു. സാമൂഹ്യ നന്മ പരിഗണിക്കാതെ ലാഭേച്ഛയാൽ നയിക്കപ്പെടുന്ന സാമ്പത്തിക മാതൃകകൾ ഉപഭോ ക്താവിനെ പരിഗണിക്കുന്നത് ഇരകളായിട്ടാണ്. അവർ സാമ്പത്തിക ശക്തികളുടെ താൽപര്യങ്ങൾ പരിരക്ഷിക്കുകയും ദരിദ്രനെ കൂടുതൽ ദുർബല നാക്കുകയും ആശ്രിതനാക്കുകയും ചെയ്യും. എല്ലാ സാമൂഹ്യ വിഷയങ്ങളും കൈകാര്യം ചെയ്യാൻ മാർക്കറ്റ് ശക്തമാണെന്ന അന്ധമായ വിശ്വാസം നമ്മെ ഹ്രസ്വദൃഷ്ടികളും സ്വാർത്ഥരും വിശപ്പ്, ദാരിദ്യം, തുടങ്ങിയ ദുരിതങ്ങളോട് നിസംഗതയോടെ പെരുമാറാൻ നമ്മെ പ്രേരിപ്പിക്കുകയും ചെയ്യും.

# Fratelli tutti



### കോവിഡിനു ശേഷമുള്ള ലോകം

കോവിഡ് 19 മഹാമാരി നാം സുരക്ഷിതരാണെന്നുള്ള നമ്മുടെ മിഥ്യാബോധത്തിനു വിള്ളലേൽപ്പിക്കുകയും നമ്മുടെ പൊതു ഭാവിയെ തുറന്നുകാട്ടുകയും തന്നിലേക്കുതന്നെ ചുരുങ്ങുന്ന നമ്മുടെ വ്യക്തി കേന്ദ്രീകൃത ജീവിതശൈലികളെക്കുറിച്ച് പുനരാലോചിക്കാൻ നമ്മെ നിർബന്ധിക്കുകയും ചെയ്യുന്നു. സ്വയം മെച്ചപ്പെടുത്താനുള്ള ആഗ്രഹവും ലാഭേച്ഛയും മൂലം ഉടലെടുക്കുന്ന ഉപഭോക്തൃവാദവും അഹങ്കാരം നിറഞ്ഞ സ്വാർത്ഥതയും നമ്മെ ഒരു പൊതു നാശത്തിലെത്തിക്കുമെന്ന് കോവിഡ് 19 മുന്നറിയിപ്പു തരുന്നു. കോവിഡ് വൈറസ് ബാധിച്ചു മരണപ്പെട്ട മുതിർന്നയാളുകൾ– അവർ മരണപ്പെട്ടത് ശ്വസനോപകരണങ്ങളുടെ അഭാവം കൊണ്ടു മാത്രമല്ല, മറിച്ച് നമ്മുടെ മുഴുവൻ സമൂഹത്തിന്റേയും നിസംഗത കൊണ്ടുംനമ്മുടെ കരുത്തുറ്റ ആരോഗ്യ സംവിധാനങ്ങൾ തകർന്നതു കൊണ്ടും കൂടിയാണ്. ഒരു വ്യക്തിയുടേയോ സമൂഹത്തിന്റേയോ ആരോഗ്യവും സുസ്ഥിതിയും മറ്റു വ്യക്തികളുടേയും സമൂഹങ്ങളുടേയും ആരോഗ്യവും സുസ്ഥിതിയുമായി ബന്ധപ്പെട്ടിരിക്കുന്നു. അതിന് പ്രാദേശിക - ആഗോള വ്യത്യാസമില്ല. ഈ അർത്ഥത്തിൽ, നിസംഗതയുടെ മയക്കം വിട്ടുണരാനും തകർച്ചയിലും മഹത്വത്തിലും വിശാല മനുഷ്യ സമൂഹം ഒരുമിച്ച് അവയെ സ്വീകരിക്കാനുമുള്ള ഒരു വേക്ക്-അപ് കോളാണ് ഈ മഹാമാരി. കോവിഡിന്റെ ദു:ഖകരമായ പ്രതിഫലനങ്ങൾക്കിടയിലും പൊതുനന്മയ്ക്കു വേണ്ടി ത്യാഗപൂർവം പ്രവർത്തിച്ച ആരോഗ്യ പ്രവർത്തകർ പ്രതീക്ഷയുണർത്തുന്ന ഒരു വെളിച്ചമാണ്. നാം പരസ്പരം ആശ്രയിച്ചു നിൽക്കുന്നവരാണെന്ന് തിരിച്ചറിയാനും സാഹോദര്യ ബന്ധം കെട്ടിപ്പടുക്കാനുമുള്ള നമ്മുടെ പരിശ്രമങ്ങൾക്ക് പുതിയ പ്രതീക്ഷ നൽകുന്ന ഒന്നായിരുന്നു അത്.

### സാഹോദര്യ ബന്ധം പ്രവൃത്തി പഥത്തിൽ

സാഹോദര്യത്താൽ ബന്ധിതമായ ഒരു ലോകത്തിനായുള്ള ആഹ്വാനത്തിന് മുൻകുറിയായി പാപ്പാ ഉയർത്തിപ്പിടിക്കുന്നത് 2000 വർഷം മുമ്പ് യേശു തന്റെ അനുയായികളോടു പറഞ്ഞ നല്ല സമരിയാക്കാരന്റെ കഥയാണ്. നല്ല സമരിയാക്കാരൻ മുറിവേറ്റു കിടന്ന തന്റെ സഹജീവിയോടു സാഹോദര്യം പ്രകടിപ്പിച്ചത്, സമകാലിക ലോകത്ത് ഏറ്റവും വിലയേറിയ തന്റെ സമയം പകുത്തു നൽകിക്കൊണ്ടാണ്. താൻ ചെയ്ത പ്രവൃത്തിക്ക് തിരിച്ചൊന്നും ആഗ്രഹിക്കാതിരുന്ന അയാൾ തന്റെ ശുശ്രൂഷ തുടരാൻ സത്രം സൂക്ഷിപ്പുകാരനെ ചുമതലപ്പെടുത്തിക്കൊണ്ട് ഇത് മാനവ സമൂഹത്തിന്റെ പൊതു ഉത്തരവാദിത്വമാണെന്ന ചിന്തയിലേക്കും വെളിച്ചം വീശുന്നു.

സാഹോദര്യ സ്നേഹം പ്രകടിപ്പിക്കാനും വീണുപോയവനെ താങ്ങിയെഴുന്നേൽപ്പിക്കാനും തക്കവണ്ണം അപരന്റെ ദൗർബല്യവും സഹനവും തിരിച്ചറിയാൻ ഇന്നത്തെ ലോകത്തിന് കഴിവു നഷ്ടപ്പെട്ടിരിക്കുന്നു. സമ്പത്തിനും സാമൂഹ്യ പദവികൾക്കും വേണ്ടിയുള്ള നമ്മുടെ വിശ്രമമില്ലാത്ത ഓട്ടത്തിനിടയിൽ നമ്മുടെ സഹായം ആവശ്യമുള്ളവനെ നാം കാണാതെ പോകുന്നു. ദുർബലനെ കരുതാനുള്ള ഒഴിവാക്കാനാവാത്ത ഉത്തരവാദിത്വം നാം മറന്നു പോകുന്നത് ഒരുപക്ഷേ നമുക്കു സമയമില്ലാത്തതു കൊണ്ടാവാം, അല്ലെങ്കിൽ ഒരു സംഘർഷം ഒഴിവാക്കാനാവാം അതുമല്ലെങ്കിൽ നമ്മുടെ പൊളിറ്റിക്കൽ കറക്ട്നെസ്സിനു വേ ിയാവാം! ഇരയാക്കപ്പെട്ടവനൊപ്പം നിൽക്കാൻ നമ്മൾ പരാജയപ്പെടുന്നു. അനീതിക്കിരയാക്കപ്പെട്ടവന്റെ ദുരവസ്ഥയ്ക്കു നേരെ നിസംഗരായിരിക്കുമ്പോൾ, നല്ല ശമരിയാക്കാരന്റെ ഉപമയിലെ കൊള്ളക്കാർക്ക് അറിഞ്ഞോ അറിയാതെയോ നാം കൂട്ടുപ്രതികളായിത്തീരുകയാണ്.

പാപ്പാ ചോദിക്കുന്ന ചോദ്യം, മേൽപ്പറഞ്ഞ ഉപമയിലെ ഏതു കഥാപാത്രത്തോടാണ് നമുക്കു സാമ്യമുള്ളത് എന്നാണ്. കൊള്ളക്കാരനോടാണോ, മുറിവേറ്റവനോടാണോ, അവനെ അവഗണിച്ചു കടന്നു പോയവരോടാണോ, നല്ല സമരിയാക്കാരനോടാണോ അതോ കാഴ്ചക്കാരോടാണോ? എല്ലാ ദിവസവും നാം നമ്മോടു തന്നെ ചോദിക്കേണ്ട




ചോദ്യമാണിത്. നല്ല സമരിയാക്കാരനെ അനുകരിക്കാനും അപരനെ ആപത്തിൽ സഹായിക്കുന്ന സംസ്കാരം രൂപപ്പെടുത്താനും പൊതുനന്മയ്ക്കു വേണ്ടി നിലകൊള്ളാനും പാപ്പാ നമ്മെ ആഹ്വാനം ചെയ്യുന്നു. അപരിചിതരേയും അഭയാർത്ഥികളേയും പരദേശികളേയും സ്നേഹത്തോടും കരുണയോടും കൂടി ഉൾക്കൊള്ളാൻ പാപ്പാ ഉദ്ബോധിപ്പിക്കുന്നു. മറ്റുള്ളവർക്ക് സ്നേഹവും കരുതലും നൽകണമെന്നുള്ളത് ദേശീയ അതിർത്തികൾക്കുള്ളിൽ ഒതുങ്ങി നിൽക്കേണ്ടതല്ലെന്നും പാപ്പാ ഓർമ്മിപ്പിക്കുന്നു.

**പ്രവൃത്തിയിലേക്ക്**

നാമിനിയും ദുരിതമനുഭവിക്കുന്നവനെ മറന്ന് മുമ്പോട്ടു പോകുമോ അതോ അവരെ സുഖപ്പെടുത്താനായി ഒന്നു നിൽക്കുമോ? ഈ ചോദ്യമാണ് ഈ കാലഘട്ടത്തിൽ നാം വിചിന്തനം ചെയ്യേ തെന്ന് പാപ്പാ ആഗ്രഹിക്കുന്നു. കൂടുതൽ കരുണ നിറഞ്ഞ ഒരു ലോകം സൃഷ്ടിക്കാനുള്ള ഉത്തരവാദിത്വം ഏറ്റെടുക്കാനുള്ള ആഹ്വാനമാണ് നല്ല സമരിയാക്കാരന്റെ ഉപമ വീണ്ടും പറയുന്നതിലൂടെ അദ്ദേഹം മുന്നോട്ടുവയ്ക്കുന്നത്. നല്ല സമരിയാക്കാരനിൽ കാണുന്ന, ആ സ്നേഹം- നമ്മുടെ തൊട്ടടുത്ത് ആരംഭിച്ച് പരിസരങ്ങളിലേക്ക് വ്യാപിക്കുന്ന ആ സാഹോദര്യം- പ്രകടിപ്പിക്കാനാണ് പാപ്പാ ഉദ്ബോധിപ്പിക്കുന്നത്.

നീതിയും ഐക്യദാർഢ്യവും പ്രോത്സാഹിപ്പിക്കുന്ന, ബൈബിൾ പഠിപ്പിക്കുന്ന പരസ്പര സ്നഹത്തിലും സഹവർത്തിത്വത്തിലും വേരുപാകിയ ചില ബോധ്യങ്ങളിൽ നിന്നാണ് പാപ്പായുടെ ഈ ചാക്രിക ലേഖനം പിറക്കുന്നത്. സഭയും സ്ഥാപനങ്ങളും ഭരണകൂടങ്ങളും ഇതിലെ സന്ദേശങ്ങൾ മനസ്സിലാക്കി നയരൂപീകരണവും തീരുമാനങ്ങളും നടപ്പിലാക്കണമെന്നും പാപ്പാ ആഗ്രഹിക്കുന്നു.

ലോകമെമ്പാടുമുള്ള ക്രിസ്തീയ സമൂഹങ്ങൾക്ക് ഒരാത്മ പരിശോധനയ്ക്കും വിശാല മനുഷ്യ സമൂഹത്തോട് അനുരഞ്ജനത്തിനുമുള്ള ആഹ്വാനമാണ് ഈ ലേഖനം. ആഗോളവത്കരിക്കപ്പെട്ട നിസംഗതയുടെ വേലിക്കെട്ടുകൾ തകർക്കാനും ഭൗതിക നേട്ടങ്ങളുടെ ചെറിയ ലക്ഷ്യങ്ങൾ ഉപേക്ഷിക്കാനും സാമൂഹ്യ ഐക്യദാർഢ്യത്തിന് മുൻഗണന നൽകാനും നമ്മുടെ മനസ്സാക്ഷിയോടുള്ള ഒരപേക്ഷയാണിത്. മുൻവിധികളില്ലാതെ, ചരിത്രപരവും സാംസ്കാരികവുമായ വേലിക്കെട്ടുകൾ തകർത്ത് നല്ല അയൽക്കാരും നല്ല സമരിയാക്കാരുമാകാനുള്ള ഒരു വിളിയാണത്. അവശരുടെ ദുരവസ്ഥയ്ക്കു മുൻഗണന നൽകുന്ന സംവാദങ്ങളും സഹകരണവും പരസ്പര ധാരണയും മുൻനിർത്തി പ്രവർത്തിക്കാൻ ഫ്രാൻസിസ് പാപ്പാ എല്ലാ സമൂഹങ്ങളേയും സ്ഥാപനങ്ങളേയും ആഹ്വാനം ചെയ്യുന്നു.

നിരീക്ഷണം




# ഹൃദയത്തിൽ നിന്നൊരു ചാക്രികലേഖനം



**എം കെ നാരായണ മൂർത്തി**

സാമൂഹിക നിരീക്ഷകൻ, ദീർഘകാലമായി മലയാള പത്രപ്രവർത്തന രംഗത്ത് പ്രവർത്തിക്കുന്നു.

മനുഷ്യനെ അറിയുക, അവരുടെ വേദനകളെ അറിയുക, അതിനൊക്കെ കൃത്യമായ പരിഹാരം പറയുക എന്നതൊക്കെ ചെയ്യാൻ മഹത്തുക്കൾക്ക് മാത്രമേ കഴിയൂ. പറയുന്നതും ചെയ്യുന്നതും തമ്മിൽ ബന്ധമില്ലാത്ത ഈ കാലത്ത് മനുഷ്യനേയും പ്രകൃതിയേയും നെഞ്ചോട് ചേർത്ത് ഈറനണിഞ്ഞ ഭാഷയിൽ ലോകത്തെ അഭിസംബോധന ചെയ്യാൻ കഴിയുകയെന്നത് വിശുദ്ധമായ ഹൃദയവും ആഴത്തിലുള്ള അറിവും വാക്കുകൾക്കതീതമായ ഉൾക്കാഴ്ചയും ഉള്ളവർക്കേ സാധിക്കൂ. തന്റെ ചാക്രിക ലേഖനത്തിലൂടെ അത്തരത്തിലുള്ള ഒരു സാത്വികനാണെന്ന് തെളിയിക്കുകയാണ് ഫ്രാൻസിസ് മാർപാപ്പ ചെയ്തിരിക്കുന്നത്.

യുദ്ധ വെറിപൂണ്ട് നിൽക്കുന്ന സമ്പന്ന മുതലാളിത്ത രാജ്യങ്ങളെ ആകെ അമ്പരിപ്പിച്ചു കൊണ്ടാണ് ഫ്രാൻസിസ് മാർപാപ്പയുടെ ചാക്രിക ലേഖനം ഈ മാസം നാലാം തീയതി പുറത്തുവന്നിരിക്കുന്നത്. ഹൃദയം കൊണ്ടും പ്രവൃത്തികൊണ്ടും ലോകത്തിലെ അവശരുടെയും നിരാലംബരുടെയും ശബ്ദമാണ് താൻ എന്ന് പ്രഖ്യാപിക്കുകയാണ് പാപ്പ ഈ ചാക്രിക ലേഖനത്തിലൂടെ ചെയ്തിരിക്കുന്നത്. ഭൂമിയിൽ അവശേഷിക്കുന്ന വിഭവങ്ങൾ ഒരു പിടി സമ്പന്നർ കൈപ്പിടിയിലൊതുക്കുമ്പോൾ സ്വകാര്യ സ്വത്ത് എന്ന സങ്കൽപം തന്നെ തകർന്നടിയേണ്ടതാണെന്ന പാപ്പയുടെ വാചകം അമേരിക്ക ഉൾപ്പെടെയുള്ള രാജ്യങ്ങളിലെ ഭരണാധികാരികളുടെ ഉറക്കം കെടുത്തുന്നതാണ്. കണ്ണടച്ച് ഇരുട്ടാക്കാൻ ശ്രമിക്കുന്നവർക്ക് ശക്തമായ താക്കീത് കൂടിയാണ് പാപ്പ നൽകിയിരിക്കുന്നത്. ലാറ്റിനമേരിക്കൻ പശ്ചാത്തലമുള്ള ഫ്രാൻസിസ് മാർപാപ്പ നൽകുന്ന രാഷ്ട്രീയ സന്ദേശത്തിന് നേരെ മുഖം തിരിച്ചിരിക്കുകയാണ് കത്തോലിക്കാസഭയ്ക്ക് നിർണായക സ്വാധീനമുള്ള രാജ്യങ്ങൾ പോലും. അധികാരം മനുഷ്യൻറെ നന്മക്ക് വേണ്ടിയാണെന്ന് പാപ്പ ആവർത്തിച്ചുറപ്പിക്കുമ്പോൾ അമിതാധികാരത്തിന്റെ ചിത്തഭ്രമത്തിൽ വിലയിക്കുന്നവർക്ക് ഉറക്കം നഷ്ടപ്പെടുന്നത് സ്വാഭാവികം മാത്രം.

"ഏവരും സഹോദരങ്ങൾ" എന്നർത്ഥം വരുന്ന "ഫ്രത്തേലി തൂത്തി" എന്നാണ് ചാക്രിക ലേഖനത്തിൽ തലക്കെട്ട്. ആ തലക്കെട്ട് തന്നെ വിപ്ലവാത്മകമാണ്. മാനവരാശിയുടെ ഏകതയിലേക്ക് വിരൽ ചൂണ്ടുന്ന തലക്കെട്ട്. ഇരുന്ന് ഊറ്റി എൺപത്തിയെട്ട് സബ്ടൈറ്റിലുകളോടെ തയ്യാറാക്കിയിട്ടുള്ള ഈ ചാക്രിക ലേഖനത്തിൽ തന്റെ തന്നെ മുൻ പ്രബോധനങ്ങളും സന്ദേശങ്ങളും കൗൺസിലാനന്തര പഠനങ്ങളും കഴിഞ്ഞ വർഷം അബുദാബി അൽ അസ്ഹർ സർവകലാശാലയിൽ സൗദി അറേബ്യയിലെ ആത്മീയാചാര്യൻ അഹമ്മദ് അൽ തയ്യേബുമായി നടത്തിയ സംഭാഷണ ശേഷം പുറത്തിറക്കിയ പൊതു പ്രഖ്യാപനത്തിന്റെ ഉള്ളടക്കവും പ്രതിപാദിച്ചിട്ടുണ്ട്. വളരെ ചരിത്രപരമായ കൂടിക്കാഴ്ചയായിരുന്നു സൗദി അറേബ്യയിൽ നടന്നത്. ലോകമെങ്ങും ഇസ്ലാമോഫോബിയ പടർത്താനും

അതുവഴി എണ്ണക്കിണറുകളുടെ ഉടമസ്ഥാവകാശം കൈക്കലാക്കി ഡോളർ മൂല്യം താഴാതെ നോക്കാനും കോർപ്പറേറ്റ് മൂലധന ശക്തികൾ ശ്രമിച്ചു കൊണ്ടിരിക്കുമ്പോൾ അത് തിരിച്ചറിയാനും വിവേകപൂർണമായ തീരുമാനങ്ങളെടുക്കാനും ഈ പാപ്പ വളരെയേറെ ശ്രദ്ധാലുവാണ്. ആ ശ്രദ്ധയാണ് ലോകം തിരിച്ചറിയുന്നത്. കത്തോലിക്കാസഭ മാത്രമല്ല സാമാന്യബുദ്ധിയുള്ള ഓരോ മനുഷ്യനും ആ ശ്രദ്ധ തിരിച്ചറിയുന്നുണ്ട്. ഇവിടെയാണ് പാപ്പ മാനവരാശിയുടെ സ്വന്തമാക്കുന്നത്.

"അടഞ്ഞ ലോകത്തിനുമേൽ ഇരു മേഘങ്ങൾ" എന്ന തലക്കെട്ടിലുള്ള ഒന്നാം അധ്യായത്തിൽ നിരർത്ഥകമായ ദേശീയവാദം ഓരോ രാജ്യങ്ങളുടേയും വളർച്ചയെ എത്തരത്തിൽ പിറകോട്ടടിപ്പിക്കുന്നുവെന്ന് ചൂണ്ടികാട്ടുന്നു. ഒരു രാജ്യത്തിന്റെ വളർച്ച എന്നാൽ സാമ്പത്തിക വളർച്ചയും ആയുധ ശക്തിയും മാത്രമല്ലല്ലോ. കപട ദേശീയതയുടെ കൂച്ചുവിലങ്ങുകളിൽ പെട്ട് പതിനായിരക്കണക്കിന് പേർക്കാണ് ജീവൻ നഷ്ടപ്പെട്ടത്. അതിന്നും നിർബാധം തുടരുന്നുവെന്നത് തീർച്ചയായും സ്നേഹനിധിയായ ഈ പാപ്പായേയും വേട്ടയാടുന്നുണ്ടാവണം. ചരിത്രാവബോധത്തിന്റെ നഷ്ടപ്പെടൽ, ആരോഗ്യകരമായ സംവാദങ്ങൾ നഷ്ടപ്പെട്ട രാഷ്ട്രീയ ലോകം, ലോകരാജ്യങ്ങളിൽ ആവിഷ്കരിക്കപ്പെടുന്ന ഓരോ പദ്ധതിയും എല്ലാവർക്കും വേണ്ടിയുള്ളതാകണമെന്ന നിഷ്കർഷയില്ലായ്മ, സാർവത്രികമല്ലാത്തതും തൃപ്തികരമല്ലാത്തതുമായ മനുഷ്യാവകാശങ്ങൾ, പലതരത്തിലുള്ള അടിമത്തങ്ങൾ, പകർച്ചവ്യാധികളും മറ്റും വിപത്തുകളും, അതിർത്തികളിൽ ഹനിക്കപ്പെടുന്ന മനുഷ്യാന്തസ്സ് തുടങ്ങി ഭൂമുഖത്തെ സാധാരണ മനുഷ്യനെ ബാധിക്കുന്ന മിക്ക വിഷയങ്ങളെക്കുറിച്ചും ഫ്രാൻസിസ് മാർപാപ്പ ഈ ചാക്രിക ലേഖനത്തിലൂടെ ഒരുപാട് ചോദ്യങ്ങൾ ഉയർത്തുന്നുണ്ട്. ദൈവഭയമുള്ള ഏതൊരു മനുഷ്യനും സഹജീവിയെ കുറിച്ച് ചിന്തിക്കേണ്ടവനാണെന്നും മനുഷ്യാന്തസ്സ് രാഷ്ട്രീയ വ്യത്യാസങ്ങൾക്കും രാജ്യാതിർത്തികളിലെ മുള്ളുവേലികൾക്കപ്പുറമാണെന്നും ഉദ്ബോധിപ്പിക്കുകയാണ് പാപ്പാ.

കുടിയേറ്റക്കാരുടെ ജീവിതം എല്ലാകാലത്തും മാനവരാശിയുടെ മുന്നിൽ വലിയ ചോദ്യങ്ങൾ ഉയർത്തിയിട്ടുണ്ട്. ആത്മാർത്ഥമായി ഉത്തരം തേടാൻ ജനാധിപത്യത്തിന്റെ അപ്പൊസ്തലന്മാരെന്ന് സ്വയം വിശേഷിപ്പിക്കുന്നവർ പോലും സൗകര്യപൂർവം വിസ്മരിക്കുന്ന വിഷയമാണിത്. കുടിയേറ്റ ജീവിതങ്ങളുടെ നേർക്കാഴ്ചകൾ പാപ്പ ഈ ചാക്രിക ലേഖനത്തിൽ വിശദീകരിക്കുന്നുണ്ട്. കുടിയേരാഷ്ട്രീയം വളരെ ആഴത്തിൽ തന്നെ നാലാം അധ്യായത്തിൽ പാപ്പ വിശകലനം ചെയ്യുന്നു. സ്നേഹത്തിന്റെ ഉദാത്ത പ്രകടനമാണ്, രൂപമാണ് രാഷ്ട്രീയമെന്ന് അചഞ്ചലമായി തന്നെ പാപ്പ പ്രഖ്യാപിക്കുന്നുണ്ട്. ഈ പ്രഖ്യാപനം ദേശീയാധികാര രാഷ്ട്രീയത്തിന്റെ കൽത്തുറുങ്കിൽ സ്വയം കുരുങ്ങിക്കിടക്കുന്നവരുടെ രകണ്ണുതുറപ്പിക്കുമെന്ന് നമുക്ക് പ്രത്യാശിക്കാം.

ഐക്യരാഷ്ട്ര സഭയെ കുറിച്ച് ലോകചരിത്രത്തിൽ ആരും പറയാത്ത കാര്യമാണ് പാപ്പാ പറഞ്ഞു വച്ചിരിക്കുന്നത്. പൊതുനന്മയ്ക്കായി പ്രവർത്തിക്കുന്ന രാജ്യങ്ങൾ ചേർന്ന ഒരു കുടുംബം ആയിരിക്കണം ഐക്യരാഷ്ട്രസഭയെന്ന് പാപ്പ അഭിപ്രായപ്പെടുന്നു. വീറ്റോ അധികാരങ്ങളും സ്ഥിരാംഗത്വത്തിനും വേണ്ടി ശതകോടികൾ ചിലവഴിക്കുന്ന സാമ്രാജ്യത്വ-കമ്മ്യൂണിസ്റ്റ്-സിയോണിസ്റ്റ് രാജ്യങ്ങളുടെ കാതുകളിൽ ഈ അഭിപ്രായം അലയൊലികൾ സൃഷ്ടിക്കുക തന്നെ ചെയ്യും. പണാധിപത്യത്തിനല്ല മനുഷ്യന്റെ മഹത്വത്തിന് രാഷ്ട്രീയത്തിൽ വില കൽപ്പിക്കേണ്ടതെന്നും പാപ്പ അസന്നിഗ്ധമായി എഴുതിയിരിക്കുന്നു.

വിവിധ മതങ്ങൾ തമ്മിൽ സർഗാത്മകമായ സംവാദങ്ങൾ നടക്കേണ്ട കാലഘട്ടമാണിതെന്നും പാപ്പാ ചൂണ്ടിക്കാട്ടുന്നു. ഭീകര പ്രവർത്തനങ്ങൾക്ക് കാരണമാകുന്നത് മതങ്ങൾ അല്ലെന്നും മതഗ്രന്ഥങ്ങളെ തെറ്റായി വ്യാഖ്യാനിക്കുന്നത് കൊണ്ടാണെന്നും നിരീക്ഷിക്കുന്ന അദ്ദേഹം ദാരിദ്ര്യവും, വിശപ്പും, പീഡനങ്ങളും ഭീകരവാദത്തിന് ഹേതുവാകുന്നുണ്ടെന്നും അഭിപ്രായപ്പെടുന്നുണ്ട്. കത്തോലിക്കാ സഭയുടെ പ്രവർത്തനങ്ങൾ സ്വകാര്യ തലങ്ങളിലേക്ക് മാത്രമായി പരിമിതപ്പെടുത്താതെ പൊതുനന്മയ്ക്കും മനുഷ്യന്റെ സമഗ്രമായ വളർച്ചയും ലക്ഷ്യമാക്കി വേണമെന്നും തന്റെ ചാക്രിക ലേഖനത്തിലൂടെ ഫ്രാൻസിസ് മാർപാപ്പ ആവശ്യപ്പെടുന്നു.

വരും ദിവസങ്ങളിൽ ഈ ചാക്രിക ലേഖനം പൊതുജന മധ്യത്തിലും മാദ്ധ്യമങ്ങളിലും കൂടുതൽ ചർച്ചയ്ക്ക് വിധേയമാക്കപ്പെടും. ലാറ്റിനമേരിക്കൻ രാഷ്ട്രീയം അടുത്തറിഞ്ഞു വളർന്ന ഒരു സാധാരണ മനുഷ്യൻ മാർപാപ്പ എന്ന വിശുദ്ധ പദവിയുടെ മഹത്വം ലോകത്തോട് വിളംബരം ചെയ്യുന്ന കാഴ്ചയാണ് നമ്മൾ കണ്ടുകൊണ്ടിരിക്കുന്നത്. സമ്പന്നതയുടെ നെഗളിപ്പിൽ മനുഷ്യത്വം മറന്ന പല കത്തോലിക്കാ വിശ്വാസികൾ ആയ ഭരണാധിപന്മാരുടെയും ഉറക്കം കെടുത്തുന്നതാണ് ഫ്രാൻസിസ് മാർപാപ്പ എന്ന വിപ്ലവകാരിയുടെ പ്രവർത്തിയും വാക്കും.




# വിവേകത്തോടെ ഫ്രത്തേല്ലി തൂത്തി



ജയന്ത് ജേക്കബ്

പത്രപ്രവർത്തകൻ, ഡൽഹിയിൽ ഹിന്ദുസ്ഥാൻ ടൈംസ് പത്രത്തിൽ അസി.എഡിറ്റർ ആയിരുന്നു, തിരുവനന്തപുരം മാർ ഈവാനിയോസ് കോളേജിൽ രണ്ടു തവണ യൂണിയൻ ചെയർമാനായിരുന്നു.

നമുക്ക് ചുറ്റുമുള്ള കാര്യങ്ങളെ നിരീക്ഷിക്കുവാനും ബുദ്ധിയോടെ അതിനെ സമീപിക്കുവാനും ലോകത്തെ ആഹ്വാനം ചെയ്യുന്ന രേഖയാണ് ഫ്രാൻസിസ് മാർപാപ്പ കത്തോലിക്കാ സഭയ്ക്കും പൊതുസമൂഹത്തിനുമായി നൽകിയിരിക്കുന്ന "ഫ്രത്തേലി തൂത്തി" എന്ന ചാക്രികലേഖനം. വടിയെടുത്ത് കർശനമായ നിർദ്ദേശങ്ങൾ ഒന്നിനു പുറമേ ഒന്നായി നൽകുന്ന ഒരു ഹെഡ്മാസ്റ്ററുടെ റോളിലല്ല മാർപാപ്പ ഈ ചാക്രിക ലേഖനം എഴുതുന്നത്. ലോകത്തിന്റെ ദൈനംദിന സാഹചര്യങ്ങൾ കണ്ട് മനസ്സിൽ വേദനിക്കുന്ന ഒരു പിതാവിന്റെ വാത്സല്യത്തോടെ, എന്താണ് ശരിയായ രീതിയെന്ന് തന്റെ മക്കളെ പഠിപ്പിക്കുന്ന സമീപനമാണ് ഈ രേഖയിൽ ഉടനീളം കാണുന്നത്. രാഷ്ട്രീയം, സാമൂഹികം, പരിസ്ഥിതി, അഭയാർത്ഥി, സമ്പദ്‌വ്യവസ്ഥ, ദാരിദ്ര്യം തുടങ്ങി ലോകത്തെ വല്ലാതെ ഉലയ്ക്കുന്ന നിരവധി വിഷയങ്ങളാണ് ഫ്രത്തേലി തൂത്തി എന്ന പ്രബോധനത്തിൽ ചർച്ച ചെയ്യുന്നത്.

രാഷ്ട്രീയ സമീപനങ്ങളിൽ വന്ന വലിയ മാറ്റം നാം കാണാതെ പോകരുത്. അമിതമായ ദേശീയത, വെറുപ്പ്, സാഹോദര്യമില്ലായ്മ എന്നിവ രാഷ്ട്രീയത്തിന്റെ നേട്ടങ്ങൾക്കുള്ള സൂചികയായി മാറിയിരിക്കുന്നു. കുറച്ചു വർഷങ്ങൾക്കു മുമ്പ് ഇത്തരം വാക്കുകൾ പൊതുവേദിയിൽ പറയാൻ പോലും ഭയപ്പെട്ടിരുന്ന രാഷ്ട്രീയനേതൃത്വം ഇന്ന് വെറുപ്പിന്റെ രാഷ്ട്രീയം അതിമനോഹരമായി വർണ്ണത്തിൽ പൊതിഞ്ഞ് അവതരിപ്പിക്കുന്നു. യാതൊരു ഭയമോ സങ്കോചമോ ഇവിടെയില്ല. സാമാന്യം ദൈർഘ്യമുള്ള ഈ രേഖയിൽ തന്റെ തന്നെ മറ്റു പ്രബോധനങ്ങളുടെ അടിസ്ഥാനതത്വങ്ങൾ ഈ രേഖയിലും ആവർത്തിക്കുന്നു. മുൻപുള്ളതിന്റെ തുടർച്ചയായി വേണം ഈ പ്രബോധനത്തെ നാം കാണുവാൻ.

സത്യം, അത് നീതിക്ക് വേണ്ടിയുള്ള പോരാട്ടമാണ്. നീതി ആകട്ടെ കരുണയുടെ വിശാല ഭാവമാണ്. "സത്യം നിങ്ങളെ സ്വതന്ത്രരാക്കും" എന്ന ബൈബിൾ മന്ത്രം വിശാലമായ മാനവികതയിലാണ് ഫ്രാൻസിസ് മാർപാപ്പ വരച്ചുകാട്ടുന്നത്. ഒരു തരത്തിലുള്ള അടിച്ചമർത്തലിനെയും മാർപാപ്പ അംഗീകരിക്കുന്നില്ല. വർണ്ണ- വർഗ്ഗ വ്യത്യാസങ്ങൾ, മതചിന്തകൾ ഇവയൊന്നും ഈ ലോകത്തിനു സമാധാനത്തോടെ ജീവിക്കുന്നതിന് തടസ്സമാകുവാൻ പാടില്ല. കൂടുതൽ സ്നേഹിക്കുവാനുള്ള പോരാട്ടമാകണം ജീവിതം. അതിനാൽ പോരാട്ടം നമ്മുടെ ജീവിതത്തിന്റെ വൈരുദ്ധ്യ ഭാവമല്ല. അക്രമവും വധശിക്ഷയും ഒരു പ്രശ്നത്തിനും പരിഹാരമല്ല. തിന്മ നിറയുന്ന ലോകത്ത് സമാധാനത്തിന്റെയും സ്നേഹത്തിന്റെയും പുതിയ പാലങ്ങളാണ് നാം നിർമിക്കേണ്ടത്. ചുറ്റുമതിലുകൾ കെട്ടി സ്വാർത്ഥതയിൽ മുഴുകുന്ന മനുഷ്യൻ ലോകത്തിന് ഒന്നും നൽകുവാൻ പോകുന്നില്ല. വഴിയരികിൽ അവഗണിക്കപ്പെട്ടു പോയ അയൽക്കാരനെ കരുതുന്നതാണ് ലോകത്തിന്റെ പുനർനിർമ്മാണം. വിവേകവും വിവേചനവുമാണ് ഇതിന് നമുക്ക് ആവശ്യം.

നിരീക്ഷണം




# ഫ്രത്തേല്ലി തൂത്തി പകരുന്ന ഉൾക്കാഴ്ചയും പുറംകാഴ്ചയും



സാമൂഹിക നിരീക്ഷകൻ, പരിസ്ഥിതി പ്രവർത്തകൻ, കെ.സി.വൈ.എം സംസ്ഥാന പ്രസിഡന്റ് ആയിരുന്നു

**ജോയി ഗോതുരുത്**

**ലേഖനം**

പരിശുദ്ധ ഫ്രാൻസിസ് പാപ്പയുടെ എല്ലാ സമീപനങ്ങൾക്കും പ്രവർത്തനങ്ങൾക്കും നവീനതയുടെ പരിമളം ഉണ്ട്. "ഫ്രാൻസിസ് ടച്ച്" എന്നാണ് പൊതുവെ പറയപ്പെടുന്നത്. "ഫ്രത്തേല്ലി തൂത്തി" (സർവ്വരും സഹോദരീ സഹോദരർ) എന്ന പേരിൽ സാഹോദര്യത്തെക്കുറിച്ചും സാർവ്വലോക സൗഹൃദത്തെക്കുറിച്ചും മാർപാപ്പ 2020 ഒക്ടോബർ 3 നു പ്രസിദ്ധീകരിച്ച ചാക്രികലേഖനത്തിലും ഈ അനന്യ സമീപനം കാണാം. വിശുദ്ധ ജോൺ പോൾ പാപ്പ പറഞ്ഞതു പോലെ നവ സുവിശേഷവല്ക്കരണത്തിന്റെ നവശൈലിയായി ഈ ചാക്രീകലേഖനത്തെ വിശേഷിപ്പിക്കാം. തിരുസ്സഭയുടെ സാമൂഹികപ്രബോധനങ്ങൾ എന്ന ബോധനശാഖയ്ക്ക് തുടക്കം കുറിച്ചത് ഭാഗ്യസ്മരണാർഹനായ ലിയോ പതിമൂന്നാമൻ മാർപാപ്പയാണ്. ചരിത്രത്തിന്റെ മുന്നോട്ടുള്ള യാത്രയിൽ സമൂഹത്തിലാവിർഭവിക്കുന്ന പുതിയ കാര്യങ്ങളോടുള്ള പ്രതികരണമായിട്ടാണു സഭയുടെ സാമൂഹിക പ്രബോധനങ്ങൾ സമാരംഭിക്കപ്പെട്ടത്. സുവിശേഷങ്ങളുടെ കാലാനുസൃതമായ വ്യാഖ്യാനങ്ങളാണ് സഭയുടെ സാമൂഹിക പ്രബോധനങ്ങൾ. ദൈവവചനം സന്ദർഭോചിതമായി വ്യാഖ്യാനിക്കപ്പെടുമ്പോൾ മാത്രമാണ് അത് ഹൃദയങ്ങളെ ജ്വലിപ്പിക്കുന്നത് (ലൂക്ക 24:32). ജ്വലിപ്പിക്കപ്പെട്ട ഹൃദയങ്ങളുമായി ആരാധനയിൽ പങ്കെടുക്കുമ്പോഴാണ് കണ്ണുകൾ തുറക്കപ്പെടുന്നതും, ധൈര്യം ലഭിക്കുന്നതും, പ്രവർത്തന മണ്ഡലങ്ങളിലേക്ക് തിരിച്ചു പോകാനാകുന്നതുമെന്നു എമ്മാവൂസിലേക്ക് പോയ ശിഷ്യന്മാരുടെ അനുഭവങ്ങൾ നമ്മെ പഠിപ്പിക്കുന്നു. തിരുസ്സഭയുടെ സാമൂഹിക പ്രബോധങ്ങൾ എല്ലാവരെയും എമ്മാവൂസ് അനുഭവത്തിലേക്ക് നയിക്കുന്നവയാണ്. നിരന്തരം ആധുനാധനീകരിക്കപ്പെടുന്ന തിരുസ്സഭയുടെ പ്രബോധനങ്ങളിലൂടെ മാത്രമേ വിശ്വാസ ജീവിതം അതിന്റെ പൂർണ്ണിമയിൽ സ്ഥലകാലങ്ങളിൽ സാക്ഷാത്ക്കരിക്കാൻ സാധിക്കുകയുള്ളു എന്നു എല്ലാവരും മനസ്സിലാക്കണം. ഈ ചെറുലേഖനത്തിൽ ഈ പ്രബോധനത്തിന്റെ പശ്ചാത്തലവും, ഈ രേഖ പങ്കു വയ്ക്കുന്ന ദർശനവും മാത്രമാണ് ചർച്ചയ്ക്ക് വിധേയമാക്കുന്നത്.

**പശ്ചാത്തലം**

റേരും നൊവാരിനും ശേഷം രണ്ടു ഡസനിലധികം സാമൂഹിക പ്രബോധനങ്ങൾ വിവിധ മാർപാപ്പമാർ തിരുസ്സഭയുടേതായിട്ട് പുറപ്പെടുവിച്ചിട്ടുണ്ട്. എന്നാൽ വത്തിക്കാനു പുറത്ത് വച്ച് ഒപ്പു വയ്ക്കപ്പെടുന്ന ആദ്യത്തെ ചാക്രിക ലേഖനമാണ് 'സർവ്വരും സഹോദരർ'. വിശുദ്ധ ഫ്രാൻസിസ് അസ്സീസിയുടെ കബറിടം സ്ഥിതി ചെയ്യുന്ന അസ്സീസിയിലെ ദേവാലയത്തിൽ വച്ച് വി.കുർബാന അർപ്പിച്ച ശേഷം ലളിതമായ ചടങ്ങിൽ വച്ചാണ് ഫ്രാൻസിസ് പാപ്പ ഈ ചാക്രിക ലേഖനത്തിൽ ഒപ്പു വച്ചത്. അസ്സീസി പുണ്യവാളന്റെ തിരുനാളിനു തൊട്ടുതലേന്നു ഒക്ടോബർ 3 നായിരുന്നു ചരിത്രപരമായ ഈ സംഭവം നടന്നത്. രണ്ടാം ക്രിസ്തുവെന്നു വിളിക്കപ്പെടുന്ന അസീസ്സി പുണ്യവാളന്റെ പ്രബോധനവും ജീവിതവും വല്ലാത്ത ആവേശത്തോടെയാണു ഫ്രാൻസിസ് പാപ്പയെ സ്വാധീനിച്ചുകൊണ്ടിരിക്കുന്നത് എന്നു കാണാം. ഈശോ സഭാംഗമായ കർദ്ദിനാൾ ജോർജ് ബർഗോളി പാപ്പയായി തെരഞ്ഞെടുക്കപ്പെട്ടപ്പോൾ വിശുദ്ധ ഫ്രാൻസിസിന്റെ നാമധേയമാണ് സ്വീകരിച്ചത്. കഴിഞ്ഞ ചാക്രിക ലേഖനത്തിന്റെയും (ലവ്ദാത്തെ സീ) ഈ ചാക്രിക ലേഖനത്തിന്റെയും തലക്കെട്ടുകൾ സ്വീകരിച്ചിരിക്കുന്നത്, വിശുദ്ധ അസ്സീസിയുടെ വാക്കുകളിൽ നിന്നാണ്. ലവ്ദാത്തെ സീ എന്ന ചാക്രിക ലേഖനത്തിന്റെ തുടർച്ചയായിട്ടാണു ഫ്രത്തേല്ലി തൂത്തി എന്ന ചാക്രിക ലേഖനത്തെ കാണാനാവുന്നത്. ഭൂമിയെന്ന പൊതുഭവനത്തിന്റെ പരിചരണവും സംരക്ഷണവും എല്ലാവരുടെയും കടമയും മാനവരാശിയുടെ നിലനില്പിനു അനിവാര്യവുമായ സംഗതിയാണെന്നാണ് പാപ്പ ആദ്യ പ്രബോധനത്തിലൂടെ പറഞ്ഞു വച്ചത്. ഇതിന്റെ തുടർച്ചയായി ഈ പൊതുഭവനത്തിൽ വസിക്കുന്ന എല്ലാവരും ദൈവപിതാവിന്റെ മക്കളും സഹോദരി സഹോദരരുമാണെന്നാണു പാപ്പ ഈ പ്രബോധനത്തിലൂടെ പറഞ്ഞു വയ്ക്കുന്നത്.

കോവിഡ് മഹാമാരി ലോകമെങ്ങും ദുരിതങ്ങളുടെ ഘോഷയാത്ര നടത്തുന്ന സമയത്താണ് സാന്ത്വനത്തിന്റെ കുളിർക്കാറ്റ് പോലെ ഈ പ്രബോധനം പെയ്തിറങ്ങുന്നത്. കോവിഡ് മഹാമാരിയുടെ തീവ്രകാലത്ത് തന്റെ ശാരീരിക അവശതകൾ പരിഗണിക്കാതെ പരിശുദ്ധ പിതാവ് ഏകനായി വിജനമായ റോമൻ തെരുവീഥികളിലൂടെയും, ആളും ആരവങ്ങളും ഇല്ലാത്ത വത്തിക്കാൻ ചത്വരത്തിലൂടെയും മുഴുവൻ ലോകജനതയുടെയും സുസ്ഥിതിക്കായി പ്രാർത്ഥനകൾ ഉരുവിട്ട് നടത്തിയ രണ്ടു തീർത്ഥയാത്രകൾ ഉണ്ട്. റോമൻ ജനങ്ങളുടെ സംരക്ഷകയായ പരിശുദ്ധ മാതാവിന്റെ ബസിലിക്കയിലേക്കും തുടർന്നു കുരിശിന്റെ അത്ഭുത പ്രതിഷ്ഠയുള്ള സാൻ മാർസെല്ലോ ദേവാലയത്തിലേക്കുമായിരുന്നു മാർച്ച് 15 നു നടത്തിയ ആദ്യത്തെ യാത്ര. രണ്ടാമത്തേത് മാർച്ച 27 നു വിറക്കുന്ന കാൽ വയ്പുകളുമായി സെന്റ് പീറ്റേഴ്സ് ചത്വരത്തിലൂടെ ഉർബി ഏത് ഓർബിക്കായി വിശുദ്ധ കുർബ്ബാന വഹിച്ചുകൊണ്ട് നടത്തിയ യാത്ര. ഈ തീർത്ഥാടനത്തിലൂടെ സംലഭ്യമായ അനന്തമായ ആദ്ധ്യാത്മിക ഊർജ്ജം ഈ ചാക്രിക ലേഖനത്തിന്റെ സുദൃഢമായ അടിത്തറയായി തീർന്നിട്ടുണ്ട്.

ഏട്ടു അദ്ധ്യായങ്ങളിലായി 287 ഖണ്ഡികകൾ ഈ ചാക്രിക ലേഖനത്തിനുണ്ട്. യഥാർത്ഥത്തിൽ ദൈവരാജ്യത്തെക്കുറിച്ചുള്ള സ്വപ്നമാണ് മാർപാപ്പ പങ്കുവയ്ക്കുന്നത്. ദൈവരാജ്യ നിർമ്മിതിക്കുള്ള വഴിത്താര കാണിച്ചു തരുകയും കർമ്മപദ്ധതികൾ പങ്കുവയ്ക്കുകയും കൂടി ചെയ്യുന്നുണ്ട് പാപ്പ. എല്ലാവരും ഒരുമിച്ചു നടത്തേണ്ട ഒരു തീർത്ഥാടനത്തെക്കുറിച്ചാണ് പാപ്പ വീണ്ടും വീണ്ടും ഇതിലൂടെ പറയുന്നത്. ഈ ലേഖനത്തിനു നിദാനമായ 2019 ഫെബ്രുവരി മാസത്തിൽ താൻ നടത്തിയ ഒരു തീർത്ഥാടനത്തെക്കുറിച്ച് പാപ്പ സ്മരിക്കുന്നുണ്ട്. അബുദാബിയിൽ വച്ച് ഗ്രാൻഡ് ഇമാം അഹമ്മദ് അൽ തയ്യേബുമായി താൻ നടത്തിയ കൂടിക്കാഴ്ചയുടെ വിവരം മാർപാപ്പ മൂന്നു സ്ഥലങ്ങളിൽ പങ്കുവയ്ക്കുന്നുണ്ട് (5, 29, 285). സമകാലിക ലോകത്ത് വളർത്തിയെടുക്കേണ്ട സാമൂഹിക പ്രക്രിയയുടെ മുൻ മാതൃകയാണു പാപ്പ പ്രായോഗികമാക്കിയിട്ടുള്ളതെന്നു തിരിച്ചറിയേണ്ടിയിരിക്കുന്നു. ജാതി, മതം, ദേശം, വംശം, ലിംഗം എന്നിവയ്ക്കപ്പുറത്തേക്കു വളരേ ഏക പിതാവിന്റെ മക്കളായ മാനവകുലത്തെക്കുറിച്ചുള്ള ജാജ്ജ്വല്യമാനമായ സ്വപ്നമാണ് മാർപാപ്പ പങ്ക് വയ്ക്കുന്നത്. ഇന്ത്യൻ രാഷ്ട്ര പിതാവായ മഹാത്മഗാന്ധിയെ വരെ ഈ ലേഖനത്തിൽ അനുസ്മരിക്കുന്നുണ്ട്.

**ദർശനം.**

ദർശനം എന്ന പദത്തിനു സമാനമായി ഉപയോഗിക്കപ്പെടുന്ന ആംഗലേയ ഭാഷയിലെ 'വിഷൻ' എന്ന പദത്തേക്കാൾ ദർശനമെന്ന സംസ്കൃത പദത്തിനു ആഴമുണ്ട്. ദർശനമെന്നത് അനന്യവും അതുല്യവുമായ അനുഭവത്തിന്റെ അനന്തരഫലമായുണ്ടാകുന്ന അനുഭൂതിയാണ്. ഈ അനുഭവം ഒരാളിൽ പുതിയ ഉൾക്കാഴ്ചകൾ ഉളവാക്കും. അതുപുറം ലോകത്തെക്കുറിച്ചുള്ള പുതിയ പുറംകാഴ്ചകൾകളിലേക്ക് നയിക്കും. 'ഫ്രത്തേല്ലി തൂത്തി' പകർന്നു നല്കുന്ന ദർശനം (ഉൾക്കാഴ്ചയും പുറംകാഴ്ചയും) എന്താണ് എന്നു അന്വേഷിക്കാം.

വിലയിരുത്തലിലേക്ക് കടക്കുന്നതിനു മുൻപ് ഒരു കാര്യം കൂടി വിവരിക്കുകയാണ്. ഒരു പ്രബോധനത്തെ രണ്ടു തരത്തിൽ വായിക്കാവുന്നതാണ്. ആദ്യത്തേത് അതിലുള്ള സദാചര പ്രബോധനം ഏതൊക്കെയാണെന്നു വായിച്ചെടുക്കുകയാണ്. എന്നാൽ രണ്ടാമത്തേത് സ്ഥലകാലങ്ങൾക്കനുസൃതമായി (contextualizing study) വായിച്ചെടുക്കുക എന്നതാണ്. അതായത് വ്യക്തികളെന്ന നിലയിലും സ്ഥാപനസംവിധാനങ്ങൾ എന്ന നിലയിലും ആ പ്രബോധനങ്ങളിലെ ആദർശങ്ങൾ പ്രാവർത്തികമാക്കുക എന്നതാണ് രണ്ടാമത്തെ രീതിയിലുള്ള വായനയുടെ ഉദ്ദേശ്യം. ഈ രണ്ടു തരം വായനകളും വേണ്ടതാണു. പക്ഷേ ആദ്യത്തേത് ബൌദ്ധിക വികാസത്തിനും പ്രസംഗം പറയാനും മാത്രമേ സഹായിക്കു. രണ്ടാമത്തെ വായനയാണ് ഹൃദയത്തെ തൊടുന്നതും വചനാനുഭവത്തിലേക്ക് നയിക്കുന്നതും. എന്നാൽ ഇന്നു നാം പൊതുവിൽ നേരിടുന്ന ഒരു വലിയ പ്രശ്നം എല്ലായിടത്തും സാഹചര്യവൽക്കരണത്തിനു സഹായകമായ വായന കുറഞ്ഞു കുറഞ്ഞു ഇല്ലാതാകുകയും, പ്രസംഗത്തിൽ ഉപയോഗിക്കാൻ മാത്രം ഒതുങ്ങുന്ന വായന മാത്രമായി മാറുകയും ചെയ്തിരിക്കുന്നു.

**ഉൾക്കാഴ്ച**

സഭാസമൂഹമെന്ന നിലയിൽ നമ്മുടെ ഉൾക്കാഴ്ചയ്ക്ക് വല്ലാതെ തെളിച്ചം തരുന്ന ഭാഗമാണ് വഴിയരികിലെ അപരിചിതൻ എന്ന രണ്ടാം അദ്ധ്യായം. എല്ലാവർക്കും സുപരിചിതമായ നല്ല സമറിയക്കാരന്റെ കഥയാണ് പാപ്പ ഉദ്ധരിക്കുന്നത്. വഴിയരികിൽ അവശനായി കിടക്കുന്ന മനുഷ്യനെ ശ്രദ്ധിക്കാതെ കടന്നു പോയ പുരോഹിതനെയും ദേവാലയ ശുശ്രൂഷിയെയും വിലയിരുത്തിക്കൊണ്ട് ആത്മവിമർശനപരമായ വിചിന്തനം പാപ്പ നടത്തുന്നുണ്ട്. യേശു നടത്തിയ വിമർശനം പോലെ വളരെ ശക്തമായ ഭാഷയാണ് പാപ്പ ഉപയോഗിക്കുന്നത്. വിശ്വാസികളായ നമുക്കെല്ലാവർക്കും ബാധകമാണ് ഈ വിമർശനം. മുറിവേറ്റവനെ പരിചരിക്കാതെ കടന്നുപോയവരുടെ മതബോധത്തെ കണക്കിനു പാപ്പ ചോദ്യം ചെയ്യുന്നുണ്ട് (74). വഴിയുടെ മറുവശത്തു കൂടെ കടന്നു പോകുന്നവർ കള്ളന്മാരുമായി രഹസ്യബന്ധം പുലർത്തുന്നവരാണെന്നും പാപ്പ ആരോപിക്കുന്നു. നിഷ്പക്ഷരാണെന്ന ഓരോരുത്തരുടെയും സ്വയം ന്യായീകരണത്തെയും ചോദ്യം ചെയ്യുന്നുണ്ട്(75). ഓരോ ദിവസവും സമറിയക്കാരനെ പോലെ സാഹോദര്യത്തിന്റെ പുതിയ വഴിത്താരകൾ വെട്ടിത്തുറക്കണമെന്നും പ്രാദേശിക തലങ്ങളിൽ നിന്നും ആരംഭിച്ച് ദേശീയ അന്തർദേശീയ തലങ്ങളിലേക്ക് നമ്മുടെ

സാഹോദര്യം വളർന്നു പടരണമെന്നും പാപ്പ ആഹ്വാനം ചെയ്യുന്നു. ദൈവം എല്ലാവരുടെയും പിതാവാണെന്നു ബോദ്ധ്യത്തോടെയാണ് എല്ലാവരും ഇത്തരത്തിൽ പ്രവർത്തിക്കേ തെന്നു പാപ്പ പറഞ്ഞു വയ്ക്കുന്നു (78). പലപ്പോഴും നാം, അക്രമം അന്ധമായ ഉൽക്കർഷേച്ഛ, അവിശ്വാസവും നുണയും പ്രചരിപ്പിക്കുക എന്നീ തിന്മകളിൽ വഴിപ്പെട്ടു പോകാറുണ്ട്(77).

അവിശ്വാസികളെ പോലും സ്നേഹിക്കുന്ന ദൈവത്തിന്റെ സംരക്ഷണയിൽ എല്ലാവരോടും സാഹോദര്യത്തോടെ പെരുമാറാം. മുറിവേറ്റവരോട് നമുക്ക് ഉത്തരവാദിത്വം ഉണ്ട് എന്നും പാപ്പ പറയുന്നു(79). തിരുസ്സഭയുടെ (വിശ്വാസികളുടെ) ആത്മവബോധവും ദൌത്യചിന്തയും ഉണർത്തുന്ന തിനായി രണ്ടാം അദ്ധ്യായം പൂർണ്ണമായി തന്നെ മാറ്റി വച്ചിരിക്കുകയാണ്. അടിമത്തത്തെയും ഹിംസകളെയും അപലപിക്കാൻ സഭ ഇത്ര വൈകിയതിൽ സ്വയം വിമർശനവും പാപ്പ നടത്തുന്നുണ്ട്. തങ്ങളുടെ വിശ്വാസത്താൽ പ്രചോദിതരായി ചിലർ ഹിംസാത്മകമായ ദേശീയത, വംശവിദ്വേഷം, വെറുപ്പ്, തെറ്റായ പെരുമാറ്റം എന്നിവ തുടരുന്നതിനെയും പാപ്പ അപലപിക്കുന്നുണ്ട്. നാം മതബോധനത്തിലൂടെയും സുവിശേഷ പ്രസംഗങ്ങളിലൂടെയും മനുഷ്യാസ്തിത്വത്തിന്റെ സാമൂഹികാ മാനങ്ങളും, ആത്മീയതയുടെ സാഹോദര്യ തലങ്ങളും, ഒരോ മൻഷ്യന്റെയും അന്തസ്സിനെ സംബന്ധിച്ച നമ്മുടെ ബോദ്ധ്യത്തെയും, എല്ലാ മനുഷ്യരെയും സഹോദരി സഹോദരർ ആയി അംഗീകരിക്കുന്ന നമ്മുടെ യുക്തിയും എല്ലാവർക്കും പകർന്നു നൽകണം(86). ക്രൈസ്തവരുടെ ദൗത്യബോധത്തെ പ്രോജ്ജ്വലിപ്പിച്ച് ഉൾക്കാഴ്ചകൾ പകർന്നു നൽകുന്ന നിരവധി ഭാഗങ്ങൾ മറ്റദ്ധ്യായങ്ങളിലും ഉണ്ട് എന്ന കാര്യവും വിസ്മരിക്കുന്നില്ല. എല്ലാവരും ദൈവത്തിന്റെ മക്കളാണെന്ന ബോദ്ധ്യത്തിൽ വിശ്വമാനവികതയിലേക്ക് വികസിക്കുന്നതും സത്യത്തിലും സ്നേഹത്തിലും നീതിയിലും നിർമ്മിക്കപ്പെട്ടതുമായ സാഹോദര്യ ദർശനമാണ് ഈ പ്രബോധനം നമുക്ക് പകർന്നു നല്കുന്ന ഉൾക്കാഴ്ച.

**പുറംകാഴ്ചകൾ**

പുതിയ ഉൾക്കാഴ്ചയുടെ അടിത്തറയിൽ നിന്നും പുറത്തേക്കു നോക്കുമ്പോൾ കാണുന്ന കാഴ്ചകളെയും അതിൽ നാം സ്വീകരിക്കേണ്ട നവസുവിശേഷവല്ക്കരണ കർമ്മപദ്ധതിയെ സംബന്ധിച്ച് വളരെ വിശദമായി തന്നെ മാർപാപ്പ ചർച്ച ചെയ്യുന്നുണ്ട്. ആ ദർശനം ഈ ചാക്രികലേഖനത്തിന്റെ അടിമുതൽ മുടിവരെ നിറഞ്ഞു നിൽക്കുന്നുണ്ട്. ലോകം ഇന്നഭിമുഖീകരിക്കുന്ന എല്ലാ പ്രശ്നങ്ങളെയും ഈ പുതിയ പുറംകാഴ്ചകളിലൂടെ പാപ്പ പകർന്നു തരുന്നുണ്ട്. അതൊക്കെ വിശദീകരിക്കുക ഈ ചെറുലേഖന പരിധിയിൽ അസാദ്ധ്യമാണ്. ചില സൂചനകൾ മാത്രം പങ്കുവയ്ക്കുകയാണ്.

ആമുഖമായി എഴുതപ്പെട്ടിരിക്കുന്ന ആദ്യത്തെ എട്ടു ഖണ്ഡികകളിൽ തന്നെ ഈ പ്രബോധനത്തിന്റെ മുഴുവൻ സത്തയും ഉൾച്ചേർക്കപ്പെട്ടിട്ടുണ്ട്. കുരിശു യുദ്ധകാലത്ത്, വിശുദ്ധ ഫ്രാൻസിസ് അസീസി ജനനസ്ഥലം, ദേശീയത, വർണ്ണം, മതം എന്നിവയെ അതിലംഘിച്ചു കൊണ്ട് ഈജിപ്തിലെ സുൽത്താൻ മാലിക്ക് എൽ കാമിലിനെ സന്ദർശിച്ച മഹാസംഭവം ആമുഖത്തിൽ പാപ്പ ഉദ്ധരിക്കുന്നുണ്ട് (3). 'മതതത്വപ്രമാണങ്ങൾ അടിച്ചേല്പിച്ച് വാക്കുകൾ കൊണ്ട് യുദ്ധം നടത്തുകയായിരുന്നില്ല വിശുദ്ധൻ ചെയ്തത്, അദ്ദേഹം ലാളിത്യത്തോടെ ദൈവസ്നേഹം പരത്തുകയാണ് ചെയ്തത്". സ്നേഹത്തിൽ വസിക്കുന്നവർ ദൈവത്തിലും വസിക്കുന്നുവെന്ന തിരുവെഴുത്ത്(1യോഹ 4:16) പാപ്പ ഉദ്ധരിക്കുന്നുണ്ട് (4). യഥാർത്ഥത്തിൽ ഈ പ്രബോധനത്തിന്റെ കാമ്പ് മറഞ്ഞിരിക്കുന്നത് നാലാമത്തെ ഖണ്ഡികയിലാണു. കോവിഡ് മഹാമാരി പൊട്ടിപ്പുറപ്പെട്ടപ്പോൾ നാം നാളിതുവരെയായി കെട്ടിപ്പടുക്കപ്പെട്ട സുരക്ഷാസംവിധാനങ്ങളെല്ലാം വ്യർത്ഥമാണെന്നു മനസ്സിലാക്കിത്തന്നു. പുതിയ ഒരു ജീവിത ശൈലി രൂപപ്പെടുത്തേ ത് അനിവാര്യമായി മാറി എന്നും പരിശുദ്ധ പിതാവ് എഴുതുന്നു (7).

സമകാലീക ലോകം നേരിടുന്ന എല്ലാ പ്രതിസന്ധികളും പ്രശ്നങ്ങളും അടച്ചിട്ട ലോകത്തിനു മുകളിലെ കാർമേഖങ്ങൾ എന്ന ഒന്നാം അദ്ധ്യായത്തിൽ നമുക്ക് വായിച്ചെടുക്കാം. കമ്പോള സമ്പത്ത് ഘടനയുടെ ദയനീയമായ പരാജയം, എല്ലാവരെയും ഉൾക്കൊള്ളാത്ത വികസനം, ദാരിദ്ര്യവൽക്കരണം, ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ രൂപം കൊള്ളുന്ന മതം ദേശീയത വംശം എന്നിവയിലധിഷ്ഠിതമായ വിഭജന സംഘർഷങ്ങൾ, അവശരെയും ആർത്തരെയും ആലംബഹീനരെയും, ദുർബ്ബലരെയും മുതൽ ഗർഭസ്ഥ ശിശുക്കളെ വരെ ഉപേക്ഷിക്കുന്ന വലിച്ചെറിയൽ സംസ്കാരം, കുടിയേറ്റക്കാരോടുള്ള വിവേചനംതുടങ്ങിയ എല്ലാവിധ പ്രശ്നങ്ങളിലേക്കും പാപ്പ ശ്രദ്ധക്ഷണിക്കുന്നുണ്ട്.

മൂന്ന് മുതലുള്ള അദ്ധ്യായങ്ങൾ മാനവരാശി മുന്നോട്ടു നീങ്ങേ വഴിത്താരകളിലേക്ക് വെളിച്ചം വീശുകയാണ് മാർപാപ്പ. തുറന്ന ലോകത്തെ സങ്കല്പിക്കുകയും മുളപ്പിച്ചെടുക്കുകയും ചെയ്യൽ, എല്ലാവർക്കുമായി തുറക്കപ്പെടുന്ന ഹൃദയം, മെച്ചപ്പെട്ട തരത്തിലുള്ള രാഷ്ട്രീയം, സമൂഹത്തിൽ നിലനിൽക്കേ സംവാദവും സൗഹൃദവും, നവീകരിക്കപ്പെട്ട കൂടിക്കാഴ്ചയ്ക്കുള്ള വഴികൾ, ലോക സഹോദര്യത്തിനു മതങ്ങളുടെ സേവനം എന്നിങ്ങനെയാണ് മൂന്ന് മുതൽ എട്ട് വരെയുള്ള അദ്ധ്യായങ്ങളുടെ തലക്കെട്ടുകൾ.

"ദൈവം കണ്ണുകൊണ്ടല്ല കാണുന്നത്, ദൈവം ഹൃദയം കൊണ്ടാണ്" കാണുന്നത്. മതപരിഗണന കൂടാതെ എല്ലാവരെയും ദൈവം ഒരേ പോലെ സ്നേഹിക്കുന്നു. നിരീശ്വരന്മാരാണെങ്കിലും ദൈവത്തിന്റെ സ്നേഹം സമാനമാണ്'' (281). മതതീവ്രവാദത്തെ പാപ്പ അതിനിശിതമായിട്ടാണു വിമർശിക്കുകയും നിരാകരിക്കുകയും ചെയ്യുന്നത്. മതത്തിന്റെ ആദർശങ്ങളെ തെറ്റായി വ്യാഖ്യാനി

ക്കുന്ന ഇവർക്ക് സ്നേഹമായ ദൈവത്തെ മനസ്സിലാക്കാനാവില്ല (283). ലോകത്തിലെ മുഴുവൻ ജനങ്ങളുടെയും സുസ്ഥിതിക്കും സാഹോദര്യത്തിനും വേണ്ടി ഫ്രാൻസിസ് മാർപാപ്പയുടെ ഹൃദയത്തിന്റെ ആഴങ്ങളിൽ നിന്നും പുറപ്പെട്ട പ്രാർത്ഥനാപൂർവ്വകമായ തേങ്ങലാണീ ചാക്രിക ലേഖനം. അതുകൊണ്ടാണു ഐശ്വര്യ പൈതൃകത്തിൽ എല്ലാ മനുഷ്യരുടെയും സാഹോദര്യത്തിനും സൗഹൃദത്തിനും വേണ്ടിയുള്ള പ്രാർത്ഥനയോടെ ഈ ചാക്രിക ലേഖനം സമാപിപ്പിക്കുന്നത്.

**ഉപസംഹാരം**

മാനസാന്തരത്തിന്റെ അരൂപിയിൽ പ്രാർത്ഥനപൂർവ്വമാണ് ഈ ലേഖനത്തെ വിചിന്തനത്തിനു വിധേയമാക്കേണ്ടത്. കേരളസഭയുടെ (സഭയെന്നാൽ സഭാധികാരികൾ മാത്രമല്ല, വിശ്വാസികൾ കൂടി ഉൾപ്പെടും) ജീവിതം സംഘാതമായും വ്യക്തിപരമായും 'ഫ്രത്തേലി തൂത്തി' പകർന്നു തരുന്ന ഉൾക്കാഴ്ച്ചയുടെ അടിസ്ഥാനത്തിൽ വിലയിരുത്തേ താണു. ഈ രേഖയെ കേവല ബൌദ്ധിക വായനയിലും സെമിനാറിലും മാത്രം ഒതുക്കരുത്. നമുടെ ദൈനംദിന ജീവിതങ്ങളുടെയും വ്യവഹാരങ്ങളുടെയും പശ്ചാത്തലത്തിൽ വിലയിരുത്തി ആവശ്യമായ മാറ്റങ്ങൾ വരുത്താനുള്ള തീരുമാനങ്ങൾ വ്യക്തിപരമായും സംഘാതമായും നാം രൂപപ്പെടുത്തണം.

അടിയന്തിര ശ്രദ്ധ ചെലുത്തേണ്ട ചില കാര്യങ്ങൾ മാത്രം കുറിക്കട്ടെ. സ്നേഹത്തിന്റെയും സാന്ത്വനത്തിന്റെയും സാഹോദര്യത്തിന്റെയും പ്രതിരൂപമായിട്ടാണ് ക്രൈസ്തവ സഭ കേരളത്തിൽ നിലനിന്നുവരുന്നത്. അതിനു ഇകഴ്ച പറ്റിയിട്ടുണ്ടോയെന്നു ആത്മവിചിന്തനം നടത്തണമെന്നു തോന്നുന്നു. ഇതിനെ വെറും മാദ്ധ്യമ സൃഷ്ടിയായി തള്ളിക്കളയുന്നത് ശരിയല്ല. കേരള സഭ കൂടുതൽ കൂടുതൽ ഉള്ളിലേക്ക് വലിയുന്ന ഒരു പ്രവണതയിലാണോ എന്നും പരിശോധിക്കേണ്ടതാണു. സുവിശേഷ മൂല്യങ്ങൾക്കും മനുഷ്യർക്കും പകരം മറ്റെന്തിനെങ്കിലുമാണോ നാമും നമ്മുടെ സ്ഥാപനസംവിധാനങ്ങളും മുൻഗണന കൊടുക്കുന്നതെന്നു വിലയിരുത്തണം. സഭാംഗങ്ങളായ ദലിതർ, ദരിദ്രർ, പിന്നാക്ക വിഭാഗങ്ങൾ എന്നിവരോടുള്ള സമീപനത്തിൽ തുല്യതയും സാഹോദര്യവും പുലർത്തുന്നുണ്ടോയെന്നും വിലയിരുത്തണം. ഈയിടെയായി നാം വലിയ ആകുലതയിലാണ് എന്ന പ്രതീതി പ്രബലമാകുന്നുണ്ട്. നമ്മുടെ അവകാശങ്ങൾ മറ്റു വിഭാഗങ്ങൾ തട്ടിക്കൊണ്ടു പോകുകയാണെന്ന മുറവിളി ചിലർ ബോധപൂർവ്വം ഉയർത്തുന്നുണ്ട്. സത്യസന്ധവും ശാസ്ത്രീയവുമായ പഠനങ്ങൾ നടത്താതെ ഇതുമായി ബന്ധപ്പെട്ട് വിദ്വേഷ പ്രചാരണത്തിനു ചില ഉന്നതരായ വ്യക്തികൾ വരെ മുന്നോട്ട് വരുന്നുണ്ട് എന്നത് സങ്കടകരമാണ്. ഇതിലുള്ള വസ്തുതകൾ എത്ര മാത്രമുണ്ടെന്ന് പരിശോധിച്ച് ആരോഗ്യകരമായ പരിഹാരം കാണുകയാണ് വേണ്ടത്. മാത്രമല്ല, അപൂർവ്വം ചില കോർണറുകളിൽ നിന്നു ഇതരമത വിദ്വേഷം ഉളവാക്കുന്ന പ്രഘോഷണങ്ങൾ ഉണ്ടാകുന്നതിനെ നിയന്ത്രിക്കേണ്ടതുമാണ്. മതസൗഹാർദ്ദത്തിന്റെയും എക്യൂമെനിസത്തിന്റെയും ചാലക ശക്തിയായി കേരള കത്തോലിക്കാ സഭ മാറണം, മാറാൻ ഈ ചാക്രികലേഖനം നമ്മെ നിർബ്ബന്ധിക്കുകയും ചെയ്യുന്നു.

ഈ അവസരത്തിൽ അഭിവന്ദ്യ മേജർ ആർച്ച് ബിഷപ്പ് കാതോലിക്കാ ബാവ മാർ ക്ലീമിസ് പിതാവിന്റെ കർദ്ദിനാൾ സ്ഥാനാരോഹണ ചടങ്ങിൽ കേരളത്തിലെ പ്രധാനപ്പെട്ട മതങ്ങളുടെ ആചാര്യന്മാരും എക്യൂമെനിക്കൽ പ്രതിനിധികളും പങ്കെടുത്തത് ഉത്തമവും അനുകരണീയവുമായ മാതൃകയാണ്. ആ സംഭവം കേരളത്തിൽ ഉളവാക്കിയ സാഹോദര്യത്തിന്റെ അരൂപി അത്രയ്ക്ക് ഉജ്ജ്വലമായിരുന്നു.

പുതിയ ഉൾക്കാഴ്ചയുടെ ലെൻസിലൂടെ ലഭിക്കുന്ന പുറംകാഴ്ചയും വളരെ പ്രധാനപ്പെട്ടതാണ്. സാമൂഹിക വിശകലനത്തിനു നാം തയ്യാറാകണം. ഒരു പുരുഷായുസ്സ് മുഴുവൻ ആദിവാസികളുടെ ഉന്നമനത്തിനായി ജീവിതം ഉഴിഞ്ഞു വച്ച 83 വയസ്സുള്ള സ്റ്റാൻ ലൂർദ്ദ്സ്വാമി എന്ന ജെസ്യൂട്ട് പുരോഹിതനെ മാവോയിസ്റ്റ് എന്ന വ്യാജ ആരോപണത്തിൽ ജയിലിലാക്കപ്പെട്ടിരിക്കുന്നു. മനുഷ്യവകാശ പ്രവർത്തകർ വ്യാജ കേസ്സുകളിൽ ജയിലിലടക്കപ്പെടുന്നു. വിദ്യാർത്ഥികൾക്ക് ഓണം ആശംസകൾ നൽകിയ സ്കൂൾ ഹെഡ്മിസ്ട്രസ്സായ കന്യാസ്ത്രീയെ പോലീസ് സ്റ്റേഷനിൽ വിളിച്ചു വരുത്തി മാപ്പെഴുതി വാങ്ങി സാമൂഹിക മാധ്യമങ്ങളിലൂടെ അപഹസിക്കുന്നു. ഹത്രസ് പോലെയുള്ള ദലിത് – സ്ത്രീപീഡനങ്ങൾ വർദ്ധിക്കുന്നു. വർഗീയലഹളകൾ ഉണ്ടാകുന്നു. മതത്തിന്റെയും ജാതിയുടെയും പേരിലുള്ള അസഹിഷ്ണത വർദ്ധിച്ചു വരുന്നു. സാമൂഹിക നീതി, മതേതരത്വം, ന്യൂനപക്ഷ സംരക്ഷണം എന്നീ മൗലിക ഭരണഘടനാ മൂല്യങ്ങൾക്ക് കുറഞ്ഞ പ്രാധാന്യമാണു ഭരണാധികാരികൾ നൽകിവരുന്നത്. പുതുക്കിയ കർഷകനിയമങ്ങൾ, തൊഴിൽ നിയമങ്ങൾ, പുതിയ വിദ്യാഭ്യാസ നയം, സമുദ്രനിയമം, പരിസ്ഥിതി നിയമം തുടങ്ങിയ നിരവധി നിയമങ്ങൾ വേണ്ടത്ര കൂടിയാലോചനകൾ നടത്താതെ പാസ്സാക്കപ്പെടുന്നു. അസഹിഷ്ണതയും അസത്യവും ഹിംസയും വർഗീയതയും വ്യാപകമാകുന്നു. പ്രശ്നങ്ങൾ ഇനിയും അനേകം. മാർപാപ്പ ഇത്തരം നിരവധി വിഷയങ്ങളിലേക്ക് നമ്മുടെ ശ്രദ്ധ ക്ഷണിക്കുന്നുണ്ട്.

ഫ്രത്തേലി തൂത്തിയുടെ ദർശന വെളിച്ചത്തിൽ, ഇപ്പോൾ തുടർന്നതു പോലെ പരമാവധി നിസ്സംഗരായി തുടരാൻ നമുക്ക് സാധിക്കാതെ വന്നിരിക്കുകയാണ്. വഴിയരികിൽ മർദ്ദനമേറ്റ് മൃതപ്രായനായി കിടക്കുന്ന അപരിചിതനു ആശ്രയമായി മാറിയ സമരിയക്കാരന്റെ മാതൃകയാണ് നമ്മെ വെല്ലുവിളിക്കുന്നത്. ആന്തരികവും ബാഹ്യവുമായ നവീകരണത്തിനുള്ള വെല്ലുവിളിയാണു നമ്മുടെ മുന്നിൽ മാർപാപ്പ ഉയർത്തുന്നത്.

"കർത്താവേ, മാനവകുടുംബത്തിന്റെ പിതാവേ, എല്ലാ മനുഷ്യരെയും തുല്യ അന്തസ്സോടെയാണല്ലോ അങ്ങ് സൃഷ്ടിച്ചിരിക്കുന്നത്. സാഹോദര്യത്തിന്റെ അരൂപി ഞങ്ങളുടെ ഹൃദയങ്ങളിലേക്ക് ചൊരിയേണമെ. നവീകരിക്കപ്പെട്ട കൂടിക്കാഴ്ച, സംഭാഷണം, നീതി, സമാധാനം എന്നീ സ്വപ്നങ്ങളാൽ ഞങ്ങളെ പ്രചോദിപ്പിക്കണമെ" വാഴ്ത്തപ്പെട്ട ചാൾസ് ദെ ഫൊക്കോൾഡ് (287).






# മനുഷ്യൻ

## സോഷ്യൽ മീഡിയായിലെ വിൽപ്പനച്ചരക്ക്

റവ. ഫാ. ഷീൻ പാലക്കുഴി

ഏതാനും ആഴ്ചകൾക്കു മുമ്പ് Netflix-ൽ റിലീസ് ചെയ്ത് ലോകം മുഴുവൻ ശ്രദ്ധിച്ച ഒരു ഡോക്യുമെന്ററിയാണ് "The Social Dilemma" ഗൂഗിൾ, ഫേസ്ബുക്ക്, റ്റ്വിറ്റർ, തുടങ്ങിയ സോഷ്യൽ മീഡിയ പ്ലാറ്റ്ഫോമുകളിൽ മുമ്പ് പ്രവർത്തിച്ചിരുന്ന ഒരു കൂട്ടം സോഫ്റ്റ് വെയർ വിദഗ്ദരാണ് ഈ ഡോക്യുമെന്ററിയിൽ നമ്മോടു സംസാരിക്കുന്നത്. ടെക്ക് ഇൻഡസ്ട്രിയിൽ നിൽക്കുന്നവർക്കു പോലും പൂർണ്ണമായി അറിയാത്ത എന്നാൽ സോഷ്യൽ മീഡിയ ഉപയോഗിക്കുന്നവർ നിർബന്ധമായും അറിഞ്ഞിരിക്കേണ്ട വളരെ വളരെ പ്രധാനപ്പെട്ട ഒരു വിഷയമാണ് അവർ പറയാൻ ശ്രമിക്കുന്നത്.

ഇരുപതാം നൂറ്റാണ്ടിന്റെ അവസാന ദശകങ്ങളിൽ ആവിർഭവിച്ച് ആധുനിക മനുഷ്യന്റെ ജീവിത ശൈലിയുടെ ഭാഗമായി മാറിയ ഒരു ശക്തിയാണ് സോഷ്യൽ മീഡിയ. പരസ്പരം റിലേറ്റു ചെയ്യാനുള്ള മനുഷ്യന്റെ സ്വാഭാവിക പ്രവണതയെ അതിതീവ്രമായി ആവിഷ്കരിക്കാൻ സോഷ്യൽ മീഡിയ സഹായിക്കുന്നുണ്ട്. വൈജ്ഞാനികം, വിനോദം, കമ്മ്യൂണിക്കേഷൻ തുടങ്ങി ഒട്ടനേകം രംഗങ്ങളിൽ വലിയ മുന്നേറ്റത്തിന് സോഷ്യൽ മീഡിയ തുടക്കം കുറിച്ചിട്ടുണ്ട്. വളരെ വേഗത്തിൽ ഒരുപാട് ആളുകളിലേക്കെത്താൻ കഴിയും എന്നതാണ് സോഷ്യൽ മീഡിയയുടെ പ്രത്യേകത. നമ്മുടെ ബന്ധങ്ങൾ മെച്ചപ്പെടുത്താനും വിവരങ്ങൾ വേഗത്തിലറിയാനും ആരോഗ്യ സുരക്ഷാ മുന്നറിയിപ്പുകൾക്കും കലാസാംസ്കാരിക സംവേദനങ്ങൾക്കുമൊക്കെ സോഷ്യൽ മീഡിയ വൻതോതിൽ ഉപയോഗിക്കപ്പെടുന്നുണ്ട്. ഇപ്പോൾ ഈ കാര്യങ്ങൾ നിങ്ങളോടു സംവദിക്കാൻ കഴിയുന്നതു പോലും ഒരു സോഷ്യൽ മീഡിയ പ്ലാറ്റ്ഫോം വഴിയാണ്.

ഒട്ടേറെ നന്മകൾ എണ്ണിപ്പറയാനുണ്ടെങ്കിലും അതിനൊരു മറുവശമുണ്ട്. അവയുടെ ഉപയോഗത്തിൽ നാമറിഞ്ഞിരിക്കേണ്ട സുപ്രധാനമായ ആ മറുവശത്തേക്കുറിച്ചാണ് 'ദ സോഷ്യൽ ഡിലമ' സംസാരിക്കുന്നത്.

1. ഒന്നാമതായി ഇതൊരു വമ്പൻ മാർക്കറ്റാണ്. മനുഷ്യ ചരിത്രത്തിൽ മുൻപൊന്നും നമ്മൾ കണ്ടിട്ടില്ലാത്ത ഒരു തരം മാർക്കറ്റ് പ്ലെയിസ്. ഇവിടെ വിൽക്കപ്പെടുന്നത് മനുഷ്യരാശിയുടെ ഭാവി തന്നെയാണ്- The future of humanity.

ഇതൊരു മാർക്കറ്റ് പ്ലെയിസാണെങ്കിൽ ആരാണ് ഇവിടുത്തെ കസ്റ്റമേഴ്സ്? മാർക്കറ്റിൽ പണം മുടക്കി പ്രൊഡക്ട് വാങ്ങുന്നവനാണ് കസ്റ്റമർ. ഇവിടെ സോഷ്യൽ മീഡിയ ഉപയോഗിക്കുന്നതിന് നമ്മൾ പണം മുടക്കുന്നില്ല. അപ്പോൾ നമ്മളല്ല കസ്റ്റമേഴ്സ്. പിന്നെ ആരാണ്? പണം മുടക്കുന്ന പരസ്യദാതാക്കളാണ് കസ്റ്റമേഴ്സ്. പണം മുടക്കി അവർ

വാങ്ങുന്ന പ്രൊഡക്ട്സ് എന്താണ്? സോഷ്യൽ മീഡിയ യൂസേഴ്സാണ് പ്രൊഡക്ട്സ്. സത്യത്തിൽ നമ്മളാണ് പ്രോഡക്ടസ്. അതായത് ഇവിടെ വിറ്റഴിക്കപ്പെടുന്നത് നമ്മുടെ സമയം, നമ്മുടെ ശ്രദ്ധ, നമ്മുടെ ഊർജ്ജം. നമ്മുടെ സുഹൃത്തുക്കളുടെ അപ്ഡേറ്റ്സ് ഉപയോഗിച്ച്, നമുക്കു കിട്ടുന്ന ലൈക്കുകളും കമന്റുകളും ഷെയറുകളും ഉപയോഗിച്ച് നമ്മുടെ ശ്രദ്ധയും സമയവും പിടിച്ചു നിർത്താൻ സോഷ്യൽ മീഡിയ പ്ലാറ്റ്ഫോമുകൾ മത്സരിക്കുകയാണ്. ഇവിടെ വിൽപ്പനച്ചരക്കാവുന്നത് നമ്മൾ തന്നെയാണ് എന്ന ഞെട്ടിക്കുന്ന സത്യം നമ്മൾ പലപ്പോഴും തിരിച്ചറിയുന്നേയില്ല. എന്താണ് ആ വിൽപ്പനയുടെ അനന്തരഫലം? ആ വിൽപ്പനയിലൂടെ ലോക ചരിത്രത്തിലെ ഏറ്റവും ലാഭമുണ്ടാക്കിയ കമ്പനികളായി ഇന്റർനെറ്റ് കമ്പനികൾ മാറി. ഇതാണ് 'ദ സോഷ്യൽ ഡിലമ' ചർച്ച ചെയ്യുന്ന ഒന്നാമത്തെ വിഷയം – You are being sold out in social media.

2. രണ്ടാമതായി, നാം നൽകുന്ന വിവരങ്ങൾ അവർ എന്തിനു വേണ്ടി ഉപയോഗിക്കുന്നു എന്നുള്ളതാണ്. പണം നൽകുന്ന പരസ്യദാതാക്കൾക്കു വേണ്ടി നമ്മുടെ ശ്രദ്ധയും സമയവും പ്രതികരണങ്ങളും മാക്സിമം പിടിച്ചു നിർത്താനാണ് സോഷ്യൽ മീഡിയ മൽസരിക്കുന്നത്. അതിനു വേണ്ടി അവർ ചെയ്യുന്നത് – They will collect and manipulate your data. നമ്മുടെ ശ്രദ്ധ പിടിച്ചു പറ്റാൻ വേണ്ടി അവർ ക്രമേണ നമ്മെ മനസ്സിലാക്കും, ഓൺലൈനിൽ നാം ചെയ്യുന്ന എല്ലാ കാര്യങ്ങളും കൃത്യമായി രേഖപ്പെടുത്തും, നിരീക്ഷിക്കും, വിശകലനം ചെയ്യും, വിലയിരുത്തും. നമ്മുടെ ചിന്തകൾ, നമ്മുടെ ഓൺലൈൻ ഇന്ററാക്ഷൻസ്, നമ്മുടെ സുഹൃത്തുക്കൾ, അവരുടെ താൽപ്പര്യങ്ങൾ തുടങ്ങി നമ്മുടെ ഓരോ ചലനങ്ങളും നിരീക്ഷിച്ച് നമ്മൾ ആരാണെന്ന് നമ്മെക്കാൾ നന്നായി അവർ മനസ്സിലാക്കും; നമ്മളറിയാതെ തന്നെ. ആ വിവരങ്ങളുപയോഗിച്ച് അവർ നമ്മുടെ ഒരു വെർച്വൽ മോഡൽ സൃഷ്ടിക്കും. നമ്മൾ എന്താണ് കാണുന്നത്, എന്താണ് കേൾക്കുന്നത്, എന്താണ് ഷെയർ ചെയ്യുന്നത്, എന്താണ് ഇഷ്ടപ്പെടുന്നത്, എന്താണ് നമ്മുടെ പ്രതികരണങ്ങൾ, വികാരങ്ങൾ... അങ്ങനെ ഒട്ടേറെ കാര്യങ്ങൾ കൃത്യമായി അവർ പ്രവചിക്കും. അതിനു യോജിച്ച feeds അവർ നമുക്കു തരും. അടുത്തതായി നമ്മൾ എന്തു ചെയ്യും എന്നു കൃത്യമായി പ്രവചിക്കാൻ കഴിയുന്ന ഏറ്റവും മികച്ച മോഡൽ സൃഷ്ടിക്കുന്നവനാണ് മാർക്കറ്റിലെ വിജയി. അവനു കൂടുതൽ പരസ്യം കിട്ടും. പണം കിട്ടും. Your psychology is hacked for their business. കാലക്രമത്തിൽ അവർക്കു വേണ്ടത് നമ്മെക്കൊണ്ടു ചെയ്യിക്കുന്ന ഒരവസ്ഥയിലേക്ക് കാര്യങ്ങൾ മാറും. നമ്മെക്കുറിച്ചുള്ള വിവരങ്ങൾ ശേഖരിച്ചത് നമ്മുടെ അനുവാദമില്ലാതെ തന്നെ അവരുടെ ബിസിനസ് താൽപ്പര്യങ്ങൾക്കായി വിനിയോഗിക്കും. ഇതാണ് രണ്ടാമത്തെ വിഷയം– data manipulation!

3. മൂന്നാമതായി സമൂഹ രൂപീകരണത്തിൽ ഇത്തരം പ്ലാറ്റ്ഫോമുകൾക്കുള്ള സ്വാധീനത്തെക്കുറിച്ചാണ്. ഉദാഹരണത്തിന് നമ്മൾ രണ്ടുപേർ വിക്കിപീഡിയയിൽ ഒരേ കാര്യം സേർച്ച് ചെയ്താൽ നമുക്കു രണ്ടു പേർക്കും കിട്ടുന്നത് ഒരേ വിവരങ്ങളായിരിക്കും. എന്നാൽ സോഷ്യൽ മീഡിയയിൽ അങ്ങനെയല്ല. ആർട്ടിഫിഷ്യൽ ഇന്റലിജൻസിന്റെ സഹായത്തോടെ ഒരാളുടെ താൽപ്പര്യങ്ങൾ മനസ്സിലാക്കി അതിനു യോജിച്ച വിവരങ്ങളാണ് സോഷ്യൽ മീഡിയ നമ്മുടെ മുന്നിലെത്തിക്കുന്നത്. അടുത്തടുത്തിരുന്ന് ഫേയ്സ്ബുക്ക് ഉപയോഗിക്കുന്ന രണ്ടു പേർക്കും കിട്ടുന്നത് വ്യത്യസ്തമായ വിവരങ്ങളായിരിക്കും. സോഷ്യൽ മീഡിയയെ അമിതമായി ആശ്രയിക്കുന്ന ഒരു തലമുറ വളർന്നു വരുമ്പോൾ ഒബ്ജക്ടീവായ ഒരു world view അവർക്കില്ലാതെ വരും. പൊതുവായ അഭിപ്രായ രൂപീകരണം സാധ്യമാവാതെ അത് സമൂഹത്തിന്റെ നാശത്തിൽ കലാശിക്കും.

4. ഇനി ഓരോ ദിവസത്തേയും നമ്മുടെ സ്ക്രീൻ ടൈം പരിശോധിച്ചാലറിയാം നാം സോഷ്യൽ മീഡിയയിൽ എത്രയധികം സമയമാണ് ചെലവഴിക്കുന്നത് എന്ന്. അതായത് unproductive ആയി എത്രയധികം സമയമാണ് നഷ്ടപ്പെടുന്നത്. അതും വളർന്നു വരുന്ന ഒരു തലമുറയുടെ വിലപ്പെട്ട ഒരുപാടു സമയം വെറുതേ ചെലവഴിക്കപ്പെടുകയാണ്. ഒരു ദിവസം 4 മണിക്കൂർ, ഒരു മാസം 5 ദിവസം, ഒരു വർഷം രണ്ടു മാസം, 75 വർഷത്തിൽ 12.5 വർഷം – ആയുസ്സിന്റെആറിലൊന്ന്! ഈ സമയം 'മുഴുവൻ' unproductive ആണെന്നു പറയുന്നില്ല; പക്ഷെ... ചിന്തിക്കേണ്ടതുണ്ട്!

5. സോഷ്യൽ മീഡിയയുടെ വരവോടെ റിയൽ ലൈഫ് ബന്ധങ്ങൾ കുറയുകയും Virtual relations കൂടുകയും ചെയ്തിട്ടുണ്ട്. ഒരു വീട്ടിൽ താമസിക്കുമ്പോഴും എല്ലാവരും മൊബൈൽ ഫോണിൽ അവരവരുടെ ലോകത്താണ്. ഒരുമിച്ചു ഭക്ഷണം കഴിക്കാനോ സംസാരിക്കാനോ ആർക്കും താൽപ്പര്യമില്ല. 'എനിക്കുണ്ടൊരു ലോകം, നിനക്കുണ്ടൊരു ലോകം, നമുക്കില്ലൊരു ലോകം' എന്ന് കുഞ്ഞുണ്ണി മാഷ് പാടിയത് എത്ര അന്വർത്ഥമായിരിക്കുന്നു.

6. ചെറിയ പ്രായത്തിൽ തന്നെ സോഷ്യൽ മീഡിയയുടെ വിശാലവും സ്വതന്ത്രവുമായ ലോകത്തേക്ക് പ്രവേശിക്കുന്ന കുട്ടികൾക്ക് പലതരത്തിലുള്ള മാനസിക പിരിമുറുക്കങ്ങൾ ഈ പ്ലാറ്റ്ഫോമുകൾ സമ്മാനിക്കും. ഈ പ്ലാറ്റ്ഫോമുകൾ ഉപയോഗിക്കുന്ന കുട്ടികൾ ഒരുമിച്ചു വരുമ്പോൾ തങ്ങളുടെ പോസ്റ്റുകൾക്ക് കിട്ടിയ ലൈക്കുകളും കമന്റുകളും പരസ്പരം താരതമ്യം ചെയ്യും. കുറഞ്ഞ ലൈക്ക് കിട്ടിയവൻ മോശക്കാരനാണെന്ന ഒരു ധാരണ രൂപപ്പെടാം. കൂടുതൽ ലൈക്കുകൾ നേടാനുള്ള അർത്ഥശൂന്യമായ പരക്കംപാച്ചിൽ മാനസിക പിരിമുറുക്കങ്ങൾ സൃഷ്ടിക്കും. കുറഞ്ഞ ലൈക്കുകളും മോശം കമന്റുകളും അവരെ നിരാശാബോധത്തിലേക്കും

അപകർഷതാ ബോധത്തിലേക്കും ആത്മഹത്യയിലേക്കും തള്ളിവിടും. ഒരു ചെറിയ കൂട്ടത്തിന്റെ അഭിപ്രായമാണ് തന്നെക്കുറിച്ചുള്ള ലോകത്തിന്റെ പൊതു അഭിപ്രായമെന്ന് തെറ്റിദ്ധരിക്കാം. ഇത് അവരുടെ മാനസിക വളർച്ചയെ തന്നെ ബാധിക്കും. അങ്ങനെ ഒട്ടനവധി വിഷയങ്ങൾ.

7. സോഷ്യൽ മീഡിയ ഇന്ന് ഒരു ഗ്ലോബൽ മീഡിയ ആണ്. ലോകഗതി തീരുമാനിക്കുന്ന പല കാര്യങ്ങളെയും സ്വാധീനിക്കാൻ ഈ പ്ലാറ്റ് ഫോമുകൾക്ക് കഴിയും. തെരഞ്ഞെടുപ്പുകൾ അട്ടിമറിക്കാൻ, കലാപമുണ്ടാക്കാൻ, വലിയ തട്ടിപ്പുകൾ നടത്താൻ, ജാതി മത വിഭാഗീയത സൃഷ്ടിക്കാൻ, വ്യാജ വാർത്തകൾ പരത്താൻ അങ്ങനെ ഒട്ടനവധി സാമൂഹ്യ തിന്മകളുടെ മാധ്യമമായി വർത്തിക്കാൻ അവയ്ക്കു കഴിയും.

**എന്താണ് പരിഹാരം?**

സോഷ്യൽ മീഡിയ ഉപയോഗിക്കുന്നത് ഒരു തെറ്റല്ല. എന്നാൽ വിവേകരഹിതമായ ഉപയോഗം ഉചിതമല്ല. സോഷ്യൽ മീഡിയ പ്ലാറ്റ്ഫോമുകൾക്ക് കൃത്യമായ നിയമങ്ങളും നിയന്ത്രണങ്ങളും വേണം. ഉപയോഗിക്കുന്നവരിൽ നിന്ന് അവരറിഞ്ഞും അറിയാതെയും ശേഖരിക്കപ്പെടുന്ന വിവരങ്ങൾ എങ്ങനെയാണ് സോഷ്യൽ മീഡിയ പ്ലാറ്റ്ഫോമുകൾ ഉപയോഗിക്കുന്നത് എന്നു തീരുമാനിക്കാനുള്ള സ്വാതന്ത്ര്യം യൂസേഴ്സിന് നൽകപ്പെടണം. ഉപയോഗിക്കുന്നവരുടെ ഐഡന്റിറ്റി verify ചെയ്യപ്പെടണം. വ്യാജവാർത്തകൾ സൃഷ്ടിക്കുന്നതും പരത്തുന്നതും കർശനമായി നിയന്ത്രിക്കണം. സോഷ്യൽ മീഡിയയുടെ ഉത്തരവാദിത്വപൂർണ്ണമായ ഉപയോഗം കുട്ടികളുടെ കരിക്കുലത്തിന്റെ ഭാഗമാവണം. കൂടുതൽ നന്മയും സ്നേഹവും പങ്കുവയ്ക്കുന്നതിനും നല്ല ബന്ധങ്ങൾ വളർത്താനുമായി അവ ഉപയോഗിക്കപ്പെടണം. മുറിവേൽപ്പിക്കാനല്ല, മുറിവുണക്കാനും മാറിയ കാലത്തിന്റെ വെല്ലുവിളികൾക്കു മുമ്പിൽ മനുഷ്യരാശിയെ ഒരുമിച്ചു നിർത്താനും സോഷ്യൽ മീഡിയ ഉപയോഗിക്കാം!

സോഷ്യൽ മീഡിയ നാം ഉപയോഗിക്കണം, എന്നാൽ നമ്മെ ഉപയോഗിക്കാൻ അനുവദിക്കരുത്!

അപൂർണ്ണമായ ഈ കുറിപ്പ് പങ്കുവയ്ക്കുന്ന ഈ വിഷയത്തിൽ മേൽ കൂടുതൽ ചർച്ചകളും ആശയങ്ങളും ഉയർന്നു വരട്ടെ!

ആദരാഞ്ജലികൾ



റവ. ഫാ. സാമുവേൽ പുതുവേലിൽ
പൂണെ – കട്കി ഭദ്രാസനം

ആനുകാലികം




# മാധ്യമങ്ങളെ എന്തിനാണിത്ര പേടിക്കുന്നത്?

ബോബി ഏബ്രഹാം



ജനങ്ങൾക്കിടയിൽ താൽക്കാലികമായി ഉണ്ടാകുന്ന വികാരവിക്ഷോഭങ്ങളെ മുതലെടുത്ത് തങ്ങൾക്കാവശ്യമായ നിയമങ്ങൾ സൃഷ്ടിച്ചെടുക്കുന്നതിൽ ഭരണാധികാരികൾ എന്നും വിദഗ്ധരാണ്. ജനങ്ങളുടെ ആവശ്യപ്രകാരം അവർക്കു വേണ്ടുന്ന ഒരു നിയമം തങ്ങൾ കൊണ്ടുവരുന്നു എന്ന മട്ടിലാവും അവതരണം. ഇതിന്റെ ഏറ്റവും പുതിയ ഉദാഹരണമാണ് സമൂഹമാധ്യമങ്ങളിലൂടെയുള്ള കുറ്റകൃത്യങ്ങൾ തടയുക എന്ന ലക്ഷ്യത്തോടെ പൊലീസ് ആക്ടിൽ സംസ്ഥാന സർക്കാർ കൊണ്ടുവരുന്ന ഭേദഗതി. ഭരണഘടനാവിരുദ്ധവും അഭിപ്രായ സ്വാതന്ത്ര്യത്തിനു മേലുള്ള കടന്നുകയറ്റവുമാണ് എന്നു ചൂണ്ടിക്കാട്ടി ഐടി നിയമത്തിലെ 66 എ വകുപ്പ്, കേരള പൊലീസ് നിയമത്തിലെ 118 ഡി വകുപ്പ് എന്നിവ സുപ്രിം കോടതി 2015ൽ റദ്ദാക്കിയിരുന്നു. എന്നാൽ റദ്ദാക്കപ്പെട്ട അതേ ആക്ടിന്റെ ചുവടുപിടിച്ചാണ് ഇപ്പോഴത്തെ ഭേദഗതിയും.

ഈ പുതിയ നിയമത്തിൽ പറയുന്നത് എന്താണെന്നു നോക്കുക. ഏതെങ്കിലും വ്യക്തിയെ ഭീഷണിപ്പെടുത്താനോ അപമാനിക്കാനോ അപകീർത്തിപ്പെടുത്താനോ ഉദ്ദേശിച്ച്, ഏതെങ്കിലും തരത്തിലുള്ള വിനിമയോപാധികളിലൂടെ ഉള്ളടക്കം നിർമിക്കുകയോ പ്രസിദ്ധീകരിക്കുകയോ പ്രചരിപ്പിക്കുകയോ ചെയ്യുന്നവർക്ക് 5 വർഷം വരെ തടവോ 10000 രൂപ വരെ പിഴയോ വിധിക്കാം.

തീർത്തും പ്രതിലോമകരമായ നിയമം തന്നെയാണിത് എന്നു പറയാതെ വയ്യ. ഒറ്റ നോട്ടത്തിൽ സമൂഹമാധ്യമങ്ങളെ നിയന്ത്രിക്കാനെന്നു തോന്നിപ്പിക്കുന്ന ഈ നിയമം യഥാർഥത്തിൽ ഒരു പൂഴിക്കടകനാണ്. നിയമത്തിന്റെ പരിധിയിൽ സമൂഹ മാധ്യമങ്ങൾ മാത്രമല്ല, മുഖ്യധാരാ മാധ്യമങ്ങളും വരും. പൊലീസ് ഉദ്യോഗസ്ഥർക്ക് അതിരുകളില്ലാത്ത സ്വാതന്ത്ര്യമാണ് ലഭിക്കുന്നത്. അപകീർത്തിപ്പെടുത്തൽ, അപമാനിക്കൽ തുടങ്ങിയവ ഒരു പരാമർശത്തിൽ ഉണ്ടെന്ന് ഒരു പൊലീസ് ഉദ്യോഗസ്ഥനു തോന്നിയാൽ വ്യക്തിയെ അറസ്റ്റ് ചെയ്യുന്നതിന് ഇനി തടസ്സമില്ല. ഇത് എത്രമാത്രം അപകടകരമാണെന്ന് നോക്കുക.

സത്യമാണ്, സമൂഹമാധ്യമങ്ങൾ നിയന്ത്രണമില്ലാതെ പോവുകയാണ്. സ്വന്തം ഐഡിയിലും ഫേക്ക് ഐഡിയിലും വന്ന് വ്യക്തികളെക്കുറിച്ച് അപവാദം പറയുന്നതും പ്രചരിപ്പിക്കുന്നതും നിത്യസംഭവമാണ്. പലരും അത് അവഗണിച്ചുകളയും. ചിലർ അത് പരാതി നൽകി കേസ് ആക്കും. അടുത്ത കാലത്ത് ഡബ്ബിങ് ആർടിസ്റ്റ് ഭാഗ്യലക്ഷ്മി അങ്ങനെ ഒരു യൂ ട്യൂബർക്കെതിരെ പരാതി കൊടുക്കുകയും അയാൾ അറസ്റ്റിലാവുകയും ചെയ്തു. അതായത്, ഇപ്പോഴും സമൂഹ മാധ്യമത്തിലൂടെ അപകീർത്തിപ്പെടുത്തിയാൽ കേസ് എടുക്കാൻ വകുപ്പുണ്ട്. എന്നാൽ ഇപ്പോൾ രൂപം കൊടുത്തിട്ടുള്ള നിയമ ഭേദഗതി തീർത്തും സമൂഹ മാധ്യമങ്ങളിൽ മാത്രം ഒതുങ്ങുന്നില്ല. ഏതെങ്കിലും തരത്തിലുള്ള വിനിമയ ഉപാധിയിലൂടെ എന്നു പറയുമ്പോൾ അതിൽ ടിവി, ഓൺലൈൻ, പ്രിന്റ് മാധ്യമങ്ങളെല്ലാം വരും. പത്രങ്ങളിലും മാസികകളിലും ഒക്കെ സർക്കാരിനെതിരെയുള്ള ആരോപണങ്ങൾ വരാറുണ്ട്. മന്ത്രിമാർക്കെതിരെ, ഉദ്യോഗസ്ഥർക്കെതിരെ ആരോപണം വരാറുണ്ട്. ഇനി അത്തരം ഒരു ആരോപണം വരുമ്പോൾ അത് തനിക്ക് അപകീർത്തി ഉണ്ടാക്കി എന്നു പറഞ്ഞ് പൊലീസിനെ സമീപിച്ചാൽ പത്രാധിപർക്കെതിരെ കേസ് എടുക്കാനും അറസ്റ്റ് ചെയ്യാനും ബുദ്ധിമുട്ടില്ല. നിലവിൽ ഐപിസി 499, 500 പ്രകാരം മാനനഷ്ടത്തിനു കേസ് കൊടുക്കാൻ അവകാശമുണ്ട്. അത് നോൺ കോഗ്നിസിബിൾ കുറ്റമാണ്. അതിനെ കൊഗ്നിസിബിൾ ആക്കുന്നതോടെ മാനനഷ്ടക്കേസിലും നിങ്ങളെ അറസ്റ്റ് ചെയ്യാൻ ഒരു പൊലീസ് ഉദ്യോഗസ്ഥന് അധികാരം ലഭിക്കുകയാണ്. ഒരു പരാതിക്കാരൻ പോലും ഇല്ലാതെ



പൊലീസിന് നേരിട്ട് കേസ് എടുക്കാം എന്നു പറയുമ്പോൾ ഉദ്ദേശ്യം വ്യക്തമാണ്. സർക്കാരിനെതിരെയുള്ള എല്ലാ വിമർശനങ്ങൾക്കും തടയിടുക. ഇത് ഭരണഘടന നൽകുന്ന ജനാധിപത്യാവകാശങ്ങളുടെ ലംഘനമാണ്. അതുകൊണ്ടുതന്നെയാണ് ഐടി വകുപ്പിലെ 66 എ വകുപ്പും കേരള പൊലീസ് നിയമത്തിലെ 118 ഡി വകുപ്പും സുപ്രീം കോടതി നേരത്തേ റദ്ദാക്കിയത്. എന്നാൽ അതിനെ മറികടക്കുക എന്ന ലക്ഷ്യത്തോടെ കേരള സർക്കാർ നീങ്ങുന്നതിന്റെ കാരണം ഞെട്ടിക്കുന്നതാണ്.

സമൂഹമാധ്യമങ്ങളിലൂടെയുള്ള അധിക്ഷേപങ്ങൾക്കെതിരെ വലിയ പ്രതിഷേധം ഉയരുന്നുണ്ട്. എന്നാൽ ആ പ്രതിഷേധത്തെ മറയാക്കി കരിനിയമം അടിച്ചേൽപിക്കുകയാണ് സർക്കാർ. ജനാധിപത്യാവകാശങ്ങൾക്കും മറ്റും വേണ്ടി നിരന്തരം പോരാടുന്നു എന്നവകാശപ്പെടുന്ന ഒരു പാർട്ടി നയിക്കുന്ന സർക്കാരാണ് ഇത്തരം ഒരു കരിനിയമത്തിനു രൂപം നൽകുന്നത് എന്നാലോചിക്കുമ്പോൾ തന്നെ ഭയമാകുന്നു. പിണറായി വിജയനാണ് കേരളത്തിലെ മുഖ്യമന്ത്രി. പൊലീസിനെതിരെ നിരന്തരം ആഞ്ഞടിച്ചിരുന്ന ആളാണ് അദ്ദേഹം. സിപിഎം എന്ന പാർട്ടിയും അടിയന്തരാവസ്ഥയെ ഉൾപ്പെടെ എതിർത്തവരാണ്. എങ്കിലും അധികാരമേറിയതു മുതൽ ജനാധിപത്യാവകാശങ്ങളുടെ കടയ്ക്കൽ കത്തിവയ്ക്കുന്നതിൽ മുഖ്യമന്ത്രി അതീവ ശ്രദ്ധാലുവാണ്. മാധ്യമങ്ങളോട് വലിയ പകയുള്ളതുപോലെയാണ് അദ്ദേഹത്തിന്റെ സമീപനം. മന്ത്രിസഭാ യോഗം കഴിഞ്ഞുള്ള പത്ര സമ്മേളനം തന്നെ റദ്ദാക്കിയാണ് മുഖ്യമന്ത്രി ആദ്യം തന്നെ മാധ്യമങ്ങളോടുള്ള സമീപനം വ്യക്തമാക്കിയത്. കടക്കൂ പുറത്ത് എന്നു പറഞ്ഞ് മാധ്യമ പ്രതിനിധികളെ പുറത്താക്കിയ അദ്ദേഹം തന്നെ കോവിഡ് കാലമായപ്പോഴേക്കും നിത്യവും പത്രസമ്മേളനം നടത്താൻ തയ്യാറായതും ശ്രദ്ധിക്കുക. അതായത് തനിക്കെന്തെങ്കിലും ഗുണം ഉണ്ടെങ്കിൽ മാത്രം മാധ്യമങ്ങളെ കാണാം. അപ്പോഴും അപ്രിയ ചോദ്യങ്ങൾ ഉന്നയിക്കുന്നവരെ പരിഹസിക്കാൻ മറക്കുന്നുമില്ല. അതൊക്കെ അദ്ദേഹം ചെയ്തുകൊള്ളട്ടെ. പക്ഷേ മാധ്യമങ്ങളെ പിൻവാതിലിലൂടെ നിയന്ത്രിക്കാൻ അദ്ദേഹം ശ്രമിക്കുമ്പോൾ അത് ശരിയല്ലെന്നു ചൂണ്ടിക്കാണിക്കാൻ ആർജവമുള്ള ആരും മന്ത്രിസഭയിലോ പാർട്ടിയിലോ മുന്നണിയിലോ ഉപദേശകരിലോ ഉദ്യോഗസ്ഥ വൃന്ദത്തിലോ ഇല്ലേ?

ഇല്ലെന്നു വേണം കരുതാൻ. അല്ലെങ്കിൽ സെക്രട്ടേറിയറ്റിൽ തീപ്പിടിത്തം ഉണ്ടായത് റിപ്പോർട്ട് ചെയ്ത മാധ്യമങ്ങൾക്കെതിരെ കേസ് എടുക്കുന്നതുപോലെയുള്ള വങ്കത്തം കാണിക്കുമോ? കൊല്ലുന്ന രാജാവിന് തിന്നുന്ന മന്ത്രി എന്നു പറഞ്ഞതുപോലെയാണ് ചീഫ് സെക്രട്ടറിയും. സെക്രട്ടേറിയറ്റിൽ തീപ്പിടിത്തം ഉണ്ടായതറിഞ്ഞ് റിപ്പോർട്ട് ചെയ്യാൻ പോയ മാധ്യമപ്രതിനിധികളെ പുറത്താക്കാൻ മുന്നിട്ടിറങ്ങിയത് ചീഫ് സെക്രട്ടറി തന്നെയായിരുന്നു എന്നതും കൗതുകകരമാണ്. ഇപ്പോൾ രൂപം കൊടുത്തിരിക്കുന്ന നിയമത്തിന്റെ കരട് തീപ്പിടിത്തവുമായി ബന്ധപ്പെട്ട് എടുത്ത കേസിൽ തന്നെയുണ്ട് എന്നതാണ് വസ്തുത. സർക്കാരിനെ അപകീർത്തിപ്പെടുത്താൻ ശ്രമിച്ചുവെന്നാണ് ആ കേസിൽ ആരോപിതമായ കുറ്റം. മനപൂർവം തീകത്തിക്കാൻ ശ്രമിച്ചു എന്ന പ്രതീതിയുണ്ടാക്കിയതിലൂടെ സർക്കാരിന് അപകീർത്തി






സംഭവിച്ചു എന്നാണ് പരാതി. അന്ന് ആ കേസ് എടുത്തപ്പോഴും ഇത്തരം ഒരു നിയമം അണിയറയിൽ ഒരുങ്ങുന്നു എന്ന് ആരും കരുതിയില്ല.

ഈ നിയമം നടപ്പായി എന്നു ചിന്തിക്കുക. നിലവിൽ സർക്കാരിനെ പിടിച്ചുലയ്ക്കുന്ന സ്വർണക്കടത്ത്, ലൈഫ് മിഷൻ, മന്ത്രി കെ.ടി. ജലീലമായി ബന്ധപ്പെട്ട ആരോപണങ്ങൾ തുടങ്ങിയ സംഭവങ്ങൾ എങ്ങനെ റിപ്പോർട്ട് ചെയ്യുമായിരുന്നു. ഈ റിപ്പോർട്ടിലൊക്കെ സർക്കാരിനും വ്യക്തികൾക്കും അപകീർത്തികരമായ പരാമർശങ്ങൾ ഉണ്ടെന്നു പറഞ്ഞ് മ്യൂസിയം പൊലീസ് എസ്എച്ച്ഒ സ്വമേധയാ ഒരു കേസ് എടുക്കുന്നു. പിന്നെ അവർ നിശ്ചയിക്കുന്നതുപോലെയാകും കാര്യങ്ങൾ. സർക്കാരിനെതിരെ ഒന്നും പറയരുതെന്നാണോ മുഖ്യമന്ത്രി ആഗ്രഹിക്കുന്നത്? അങ്ങനെയെങ്കിൽ എന്താണ് പുരോഗമന സർക്കാർ എന്നു കൂടി പറഞ്ഞുതരാനുള്ള ബാധ്യത മുഖ്യമന്ത്രിക്കുണ്ട്.

നിലവിൽ കേരളത്തിലെ മന്ത്രിമാരിൽ ചിലരെങ്കിലും ജനാധിപത്യവിരുദ്ധമായ സമീപനത്തിൽ തെറ്റില്ലെന്നു കരുതുന്നവരാണ്. തനിക്കെതിരെ സമൂഹ മാധ്യമത്തിൽ പോസ്റ്റ് ഇട്ടയാളെ ദുബായിൽ നിന്നു നാടുകടത്താൻ ദുബായ് കോൺസുലേറ്റിനോട് ആവശ്യപ്പെട്ടതിൽ തെറ്റില്ലെന്നു കരുതുന്ന മന്ത്രി കെ.ടി. ജലീൽ അവരിലൊരാളാണ്. ഒരു വിദേശ എംബസിയുമായി ബന്ധപ്പെടാൻ പാലിക്കേണ്ട പ്രോട്ടോക്കോൾ തനിക്കു ബാധകമല്ലെന്നാണ് അദ്ദേഹത്തിന്റെ നിലപാട്. അതിനെതിരെ നിരന്തരം വിമർശനം ഉയരുന്നുണ്ട്. എന്നാൽ പുതിയ നിയമം നടപ്പായാൽ മന്ത്രിക്കെതിരെ വിമർശനം ഉന്നയിക്കാൻ പോലും അവകാശമില്ലാതാവും.

അടിയന്തരാവസ്ഥക്കാലത്ത് സെൻസർഷിപ്പ് ഉണ്ടായിരുന്നു. നമ്മൾ സർക്കാരിന് ഹിതകരമല്ലാത്തതൊന്നും പ്രസിദ്ധീകരിക്കാൻ പാടില്ല. പ്രസിദ്ധീകരിക്കാൻ പോകുന്നതെന്തെന്ന് നേരത്തേ തന്നെ ബന്ധപ്പെട്ട ഉദ്യോഗസ്ഥരെ അറിയിച്ചിരിക്കണം. അവർ ഹിതകരമല്ലാത്തതെല്ലാം വെട്ടിക്കളയും. അക്കാലത്ത് മുഖപ്രസംഗം എഴുതാനുള്ള സ്ഥലം ഒഴിച്ചിട്ട് പ്രതിഷേധിക്കാൻ ശ്രമിച്ച പത്രത്തോട് അതു പറ്റില്ലെന്നും മുഖപ്രസംഗം എഴുതിയേ പറ്റൂ എന്നും ശഠിച്ചിട്ടുണ്ട് ഉദ്യോഗസ്ഥർ. കേരളത്തിൽ ഇപ്പോൾ നടപ്പാക്കുന്നതുപോലെയുള്ള ഒരു നിയമത്തിന് അന്ന് രൂപം കൊടുക്കാൻ കഴിഞ്ഞിരുന്നെങ്കിൽ കേന്ദ്രത്തിന് കുറേയേറെ സർക്കാർ ഉദ്യോഗസ്ഥരെ മറ്റു ജോലികൾക്കു നിയോ





ഗിക്കാമായിരുന്നു. ഹിതകരമല്ലാത്തതെഴുതിയെന്നു പറഞ്ഞ് രണ്ടു പത്രക്കാരെ അറസ്റ്റ് ചെയ്താൽ തീരുമായിരുന്നു കാര്യങ്ങൾ.

അതേ. ഇതു സമൂഹമാധ്യമങ്ങളെ നിയന്ത്രിക്കാനെന്ന പേരിൽ നടപ്പാക്കാൻ പോകുന്ന മാധ്യമ മാരണ നിയമം ആണ്. ഈ നിയമത്തിന്റെ പരിധിയിൽ എല്ലാ മാധ്യമങ്ങളും വരുന്നു. ഒരു മതപ്രസിദ്ധീകരണത്തിൽ സ്വന്തം മതത്തെ പുകഴ്ത്തി എഴുതിയാൽ പോലും കേസ് ആക്കാം. ആ ലേഖനം കാരണം മറ്റൊരാളുടെ മതവികാരം വ്രണപ്പെട്ടു എന്നോ തന്റെ മതത്തിന് അപകീർത്തിയുണ്ടാക്കിയെന്നോ ഒരു പരാതി മതി. അതേ, വരാൻ പോകുന്നത് പൊലീസ് രാജിന്റെ നാളുകളാണ്. പ്രതിസന്ധികാലത്ത് മനുഷ്യാവകാശത്തിനും സ്വകാര്യതയ്ക്കും സ്ഥാനമില്ലെന്നു വാദിക്കുന്ന ഭരണകൂടവും ന്യായീകരണക്കാരും ഉള്ളപ്പോൾ പൊലീസ് രാജ് നടപ്പാക്കാൻ ബുദ്ധിമുട്ടില്ല. കണ്ണൂരിൽ ഒരു പൊലീസ് മേധാവി ലോക്ഡൗൺ സമയത്ത് റോഡിലിറങ്ങിയ ജനങ്ങളെ ഏത്തമിടീച്ചപ്പോൾ ന്യായീകരിച്ചത് അതുവരെ മനുഷ്യന്റെ ആത്മാഭിമാനത്തെപ്പറ്റി സംസാരിച്ചിരുന്നവരായിരുന്നു. കടയ്ക്കലിൽ ബൈക്കിൽ പോയ വയോധികന്റെ കരണത്തടിച്ച എസ്ഐയെ ന്യായീകരിച്ചവരും ആ ആത്മാഭിമാന വാദികൾ തന്നെയായിരുന്നു. സ്പ്രിങ്ക്ളർ ഡേറ്റാ കൊണ്ടുപോയാലെന്താണ് എന്നു ചോദിച്ചവരിൽ പ്രസിദ്ധ സാഹിത്യകാരനുമു ായിരുന്നു. കോവിഡ് പ്രതിരോധത്തിന് പൊലീസ് വ്യക്തികളുടെ മൊബൈൽ കോൾ വിവരങ്ങൾ ശേഖരിക്കുന്നതിനെയും ന്യയീകരിച്ചത് പണ്ട് ഇതിനെയൊക്കെ എതിർത്തവർ തന്നെയായിരുന്നു. സമ്പർക്കപ്പട്ടിക തയാറാക്കുന്നതുൾപ്പെടെയുള്ള കോവിഡ് പ്രതിരോധം പൊലീസിനെ ഏൽപിച്ചപ്പോഴും ന്യായീകരിക്കാൻ ആളുണ്ടായിരുന്നു. അപ്പോൾ നിലവിൽ രൂപം കൊള്ളുന്ന മാധ്യമ മാരണ നിയമത്തെയും അനുകൂലിക്കാൻ ആളുണ്ടാവും എന്നതിൽ സംശയമില്ല. പക്ഷേ മാധ്യമങ്ങളെ നിയന്ത്രിക്കാൻ ശ്രമിച്ചവർക്കൊക്കെ കാലം വലിയ തിരിച്ചടി നൽകിയിട്ടുണ്ട് എന്നു മറക്കേണ്ട.

**മേമ്പൊടി**

കേരളത്തിലെ സാഹിത്യ സാംസ്കാരിക നായകന്മാർക്ക് ഒരു കുഴപ്പമുണ്ട്. ചില കാര്യങ്ങളിൽ ചാടിവീഴും. ചില കാര്യങ്ങൾ അറിഞ്ഞമട്ടേ നടിക്കില്ല. ഫ്രാൻസിൽ മതതീവ്രവാദികൾ ഒരു അധ്യാപകനെ കഴുത്തറത്തു കൊന്നപ്പോൾ നായകരെല്ലാം ഉറക്കത്തിലായിരുന്നു. ആ ഉറക്കം ഇതുവരെ ഉണരാത്തതുകൊണ്ട് പ്രതികരണം ഇതുവരെ വന്നിട്ടില്ല. കേരളത്തിൽ നിന്നുള്ള ഒരു മാധ്യമ പ്രവർത്തകനെ ഹാത്രസിലേക്കുള്ള യാത്രാമധ്യേ യുപി പൊലീസ് അറസ്റ്റ് ചെയ്ത് തടങ്കലിൽ വച്ച കാര്യവും അവർ അറിഞ്ഞിട്ടില്ല. ദോഷം പറയരുത്, രാജ്യാന്തര കാര്യങ്ങളിൽ വരെ പ്രതികരിക്കുന്ന നമ്മുടെ മുഖ്യമന്ത്രിയും ആ കാര്യത്തിൽ പ്രതികരിച്ചിട്ടില്ല. ഒന്നും ചെയ്യാൻ കഴിയില്ലെന്നാണ് അദ്ദേഹത്തിന്റെ വാദം. ദുബായ് കോൺസുലേറ്റിൽ ഇടപെടാൻ ശേഷിയുള്ള മന്ത്രിയൊക്കെ ഉണ്ടെന്നു പറഞ്ഞിട്ടെന്തു കാര്യം. ദോഷം പറയരുത്, കേരളത്തിൽ ഉടൻ നടപ്പാകാൻ പോകുന്ന മാധ്യമ മാരണ നിയമത്തെപ്പറ്റിയും സാംസ്കാരിക നായകർ അറിഞ്ഞിട്ടില്ല.



ഗ്രന്ഥനിരൂപണം




# ക്രാന്തദർശിയായ പിതാവ്

ഗൗരവമായ പഠനത്തിന്റെയും പരിചിന്തനത്തിന്റെയും ഫലമായി യൗവ്വനത്തിൽ പരിശുദ്ധ കത്തോലിക്കാ സഭയെ ആശ്ലേഷിക്കുകയും മുപ്പതാം വയസ്സിൽ തടുക്കാനാവാത്ത ഉൾപ്രേരണ നിമിത്തം വൈദിക പഠനത്തിനു ചേരുകയും. 1946 ഓഗസ്റ്റ് 24-ാം തീയതി മുപ്പത്തി ഏഴാം വയസ്സിൽ വൈദികനായി അഭിഷിക്തനാവുകയും 1954 ഏപ്രിൽ 22-ാം തീയതി നാല്പത്തി അഞ്ചാം വയസ്സിൽ മേല്പട്ടക്കാരനായി വാഴിക്കപ്പെടുകയും 1955 ജനുവരി 27-ാം തീയതി തിരുവല്ല രൂപതയുടെ തൃതീയ അദ്ധ്യക്ഷനായി സ്ഥാനം ഏല്ക്കുകയും 1977 സെപ്റ്റംബർ 28-ാം തീയതി 68-ാമത്തെ വയസ്സിൽ നിത്യത പ്രാപിക്കുകയും മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകിച്ച് തിരുവല്ല അതിഭദ്രാസനത്തിനും സാമന്ത ഭദ്രാസനങ്ങളായ ബത്തേരി, മൂവാറ്റുപുഴ, പുത്തൂർ ഭദ്രാസനങ്ങൾക്കും ഒരിക്കലും മറക്കാനാവാത്ത നന്മകൾ നേടിത്തരുകയും ചെയ്ത അഭിവന്ദ്യ സക്കറിയാസ് മാർ അത്തനാസ്യോസ് മെത്രാപ്പോലീത്തായുടെ ധന്യജീവിതവും ഇടയശുശ്രൂഷയും അജപാലന നേതൃത്വവും ഒളിമങ്ങാതെ പുസ്തകത്താളുകളിൽ വിരിയിച്ചതാണ് 'ക്രാന്തദർശിയായപിതാവ്' എന്ന ഗ്രന്ഥം.

അഞ്ച് അഭിവന്ദ്യ പിതാക്കന്മാരുടേത് ഉൾപ്പെടെ നാല്പത്തി ഏഴ് അനുസ്മരണ പഠനങ്ങളും കർദ്ദിനാൾ മോറാൻ മോർ ബസ്സേലിയോസ് ക്ലീമീസ് കാതോലിക്ക ബാവായുടെ അനുഗ്രഹാശംസ, അഭിവന്ദ്യ തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്തയുടെ ആശംസാസന്ദേശം. തിരുവല്ല അതിഭദ്രാസനത്തിലെയും, മൂവാറ്റുപുഴ, ബത്തേരി, പുത്തൂർ ഭദ്രാസനങ്ങളിലെയും അനേക ഇടവകകളുടെയും തിരുവല്ല അതിഭദ്രാസനത്തിന്റെയും മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ഒരു കാലഘട്ടത്തിന്റെയും ചരിത്രം കണ്ടെത്താൻ സഹായിക്കുന്ന ലേഖനങ്ങൾ. 32 പേജ് ഫോട്ടോ ഫീച്ചർ ഗ്രന്ഥത്തിന്റെ പ്രത്യേകത. സഭാസ്നേഹികൾക്കും ചരിത്രകുതുകികൾക്കും വായിക്കാനും ഗ്രന്ഥശേഖരത്തിൽ സൂക്ഷിക്കാനും ഒരു ഉത്തമഗ്രന്ഥം. എഡിറ്റർ ഫാ. ചെറിയാൻ താഴമൺ, 344 പേജ്, വില 250 രൂപ, പുസ്തകം ലഭിക്കുന്ന സ്ഥലം തിരുവല്ല മേരിഗിരി, ശാന്തിനിലയം.

